982
ജൂലൈ 10, 1994
വില: 5 രൂപ
കലാകൗമുദി

## ഫീച്ചർ







### റിപ്പോർട്ട്



### ലേഖനം



### കഥ



### നോവൽ



### കവിത



**മുഖചിത്രം:**
ശ്രീ. കെ.പി.ആർ. ഗോപാലൻ
ശ്രീ. എം.വി. ദേവൻ. **ഫോട്ടോ: ശെൽവൻ മേലൂർ**

## ഒരു മഹാ ദൗത്യത്തിന്റെ കുരുതിക്കളം

980-ാം ലക്കത്തിൽ സാക്ഷരതാ ദുരന്തത്തെക്കുറിച്ച് ശ്രീ. എൻ.ആർ.എസ്.ബാബുവിന്റെ വിലയിരുത്തൽ സമയോചിതമായി. യജ്ഞത്തിന്റെ പ്രാരംഭഘട്ടത്തിൽ മാത്രം പണിയെടുക്കുകയും തുടർന്ന് ഈ രംഗത്തുനിന്നും മാററിനിർത്തപ്പെടുകയോ മാറിനിൽക്കുകയോ ചെയ്തവരെ ഹരംപിടിപ്പിക്കുന്ന ആഖ്യാനശൈലിയാണ് ലേഖകന്റേത്. ഒന്നാം ഘട്ടംമുതൽ തുടർച്ചയായി ഈ രംഗത്തുള്ള ഒരു ഉദ്യോഗസ്ഥൻ എന്ന നിലയിൽ ലേഖകന്റെ ചില കാഴ്ചപ്പാടുകളോട് യോജിക്കാനാവുന്നില്ല.

പന്ത്രണ്ടുലക്ഷം ജനങ്ങൾ ഒരു പള്ളിക്കൂടത്തിലും കയറാതെ എഴുത്തും വായനയും പഠിച്ചെടുത്തതിനെ തള്ളിപ്പറയാനും അതിന്റെ നേട്ടം തകർത്തുകളയാനുമാണ് ഇവിടെ വലിയ ആളുകൾ ശ്രമിച്ചത് എന്നുള്ള ലേഖനത്തിലെ മദ്ധ്യഭാഗത്തെ പരാമർശവും ചത്തുപോയ സാക്ഷരതാ യത്നത്തെ എടുത്തു കുഴിച്ചിടാനും സ്വന്തമായി മറെറാന്നു കരുപ്പിടിപ്പിച്ചെടുക്കാനും സർക്കാരിനെക്കാൾ കഴിവുള്ള പ്രസ്ഥാനങ്ങൾ ഇവിടെയുണ്ട് എന്ന അവസാന വാചകവും ലേഖകൻ ചില മുൻവിധികളോടെ പ്രശ്നത്തെ സമീപിക്കുന്നു എന്ന സംശയത്തിന് ഇട നൽകുന്നു.

''മഹാദൗത്യം'' എന്ന് വിശേഷിപ്പിക്കപ്പെട്ടകാലത്ത് ഇത് സർക്കാരിന്റെ ദൗത്യമാണെന്ന് ഭരണാധികാരികളും ജനങ്ങളുടെ ഉത്തരവാദിത്വമാണെന്ന് ജനകീയ പ്രസ്ഥാനങ്ങളും മനസ്സിലാക്കിയിരുന്നു. പക്ഷേ ''കുരുതിക്കളം'' എന്നു പറയപ്പെടുന്ന ഘട്ടമെത്തിയപ്പോൾ ജനകീയ പരിപാടിയാണെന്ന് സർക്കാരും സർക്കാർ പരിപാടിയാണെന്ന് 'ജന'ങ്ങളും കരുതിയതല്ലേ സത്യത്തിൽ ദുരന്തത്തിന്റെ ഹേതു?

വലിയ ആളുകളുടെ സഹായമില്ലാതെതന്നെ കാര്യങ്ങൾ കൊണ്ടുനടത്താൻ കഴിവുള്ളവർ മഹായജ്ഞം പ്രതിസന്ധി നേരിടുമ്പോൾ ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും എന്ന മട്ടിലിരിക്കുന്നത് ചെറിയ ആളുകളായതുകൊണ്ടാണോ?

ടി.സുധാകരൻ
പാലക്കാട്.



## 'എ'യും 'ഐ'യും അവസാനിക്കട്ടെ

കേരളത്തിലെ കോൺ–ഐയിൽ ഗ്രൂപ്പുകൾ നിലനിന്നു കാണാനും അതിലൂടെ സ്വയം തടിച്ചുകൊഴുക്കാനും നടക്കുന്ന ചിലർ, 'ഐ'യിലും 'എ'യിലും 'തിരുത്ത'ലിലും നിന്നുകൊണ്ട് നടത്തുന്ന 'കുഴിത്തുരുമ്പ്' പ്രയോഗങ്ങളാണ്, ശ്രീ.ഉമ്മൻ ചാണ്ടിയുടെ രാജിയിൽ വരെ 'എത്തിച്ചേർന്ന സംഭവവികാസങ്ങൾ എന്നതിൽ സംശയമില്ല. അധികാരത്തിനും താത്പര്യസംരക്ഷണങ്ങൾക്കുംവേണ്ടി മാതൃ സംഘടനയെ മാനഭംഗപ്പെടുത്തുന്ന ഇക്കൂട്ടരെ തിരിച്ചറിയാനുള്ള വിവേകം കോൺഗ്രസ്സിനെ സ്നേഹിക്കുന്നവർക്കെല്ലാം ഉണ്ടാകേണ്ടതാണ്. 1978 മുതൽ കരുണാകരനോടൊപ്പം 'ഐ' ഗ്രൂപ്പിൽ നില്ക്കുന്ന ഒരുവനാണ് ഞാൻ. കഴിഞ്ഞ വർഷം കരുണാകരനും ആൻറണിയും തമ്മിൽ ഐക്യപ്പെട്ടതിനുശേഷം, 'എ' വിഭാഗത്തിന്റെ പൂർണ്ണ സഹകരണം ലഭിച്ച ഒരു മണ്ഡലം പ്രസിഡൻറാണ് ഞാൻ. എല്ലാ വിഭാഗക്കാരേയും ഉൾക്കൊണ്ടുപോകാൻ ശ്രമിച്ച എന്നെ 'എ'ക്കാരനായി ചിത്രീകരിച്ചുകൊണ്ട് 'ഐ'ക്കാർ എന്ന് അവകാശപ്പെടുന്ന ചിലർ പാരലൽ കമ്മിററി വിളിച്ചുകൂട്ടുകയും കെ.പി.സി.സി ഫണ്ട് പിരിവുപോലും പരാജയപ്പെടുത്താൻ ശ്രമിക്കുകയും ചെയ്തു. ഇക്കാര്യങ്ങൾ ഡി.സി.സി-കെ.പി.സി.സി നേതൃത്വങ്ങളെ അറിയിച്ചിട്ടും യാതൊരു നടപടിയും കൈക്കൊണ്ടില്ല.

ശ്രീ.കെ.കരുണാകരനെ മാത്രമല്ല ശ്രീ.കെ. .മുരളീധരനെയും ശ്രീ.രാജ്മോഹൻ ഉണ്ണിത്താനെയും ശ്രീ.ഹിദൂർ മുഹമ്മദിനെയും വരെ ഏറെ ബഹുമാനിക്കുകയും ലീഡേഴ്സ് ആയി കാണുകയും ചെയ്യുന്ന 'ഐ'ക്കാരനായ എന്നെപ്പോലുള്ളവരെ 'എ'ക്കാരനാക്കാൻ നടക്കുന്നവർ കാണിക്കുന്ന തെമ്മാടിത്തരങ്ങളാണ് കോൺഗ്രസ്സിലെ പ്രശ്നങ്ങൾക്കെല്ലാം കാരണമെന്നു (ഇതുപോലെ മറിച്ചും സംഭവിക്കുന്നുണ്ട്) വ്യക്തമാണ്. ഗ്രൂപ്പില്ലാതെ ജീവിക്കാൻ കഴിയാത്തവർക്ക്, ഗ്രൂപ്പില്ലെങ്കിൽ തന്റെ വില നഷ്ടപ്പെടുമോ എന്ന ഭയമുള്ളവർക്ക് ഗ്രൂപ്പ് സൃഷ്ടിച്ചേ ഉറക്കം വരൂ. കോൺഗ്രസ്സ് എങ്ങനെ തുലഞ്ഞാലും, കരുണാകരനും ആൻറണിയും ഉമ്മൻചാണ്ടിയും വയലാർ രവിയും മുരളീധരനും എം.എം.ഹസ്സനും എങ്ങനെ നാറിയാലും, സർക്കാർ എങ്ങനെ ചീഞ്ഞാലും 'തനിക്കും കിട്ടണം പണം' എന്ന ചിന്തമാത്രം കൈമുതലുള്ളവർ എല്ലാം അവസാനിപ്പ ഗ്രൂപ്പ് വീണ്ടും കുത്തിപ്പൊക്കി കളിക്കുമ്പോൾ, ആ കളി കരുണാകരനും ആൻറണിയും കാർത്തികേയനും സുധീരനും കണ്ടില്ലെന്നു നടിക്കുകയാണുവേണ്ടത്.

പരിഹരിക്കാനും പറഞ്ഞു തീർക്കാനും കഴിയാത്ത പ്രശ്നങ്ങളൊന്നും കോൺ–ഐയിൽ ഇല്ല. ഹൈക്കമാൻറിനോട് എല്ലാവരും വിധേയത്വം കാണിക്കുന്നുണ്ട്. വർഷങ്ങൾക്കുശേഷം നടന്ന സംഘടനാ തിരഞ്ഞെടുപ്പ് കേരളത്തിൽ സൃഷ്ടിച്ച കൊടുങ്കാററിൽപ്പെട്ട് നാശനഷ്ടം സംഭവിച്ചവരുടെ വേദനയും വിഷമവും അവഗണിക്കാവുന്നതല്ല. അത് മനസ്സിലാക്കിയുള്ള നീക്കങ്ങൾ ഇവിടെ നടക്കുകയും ചെയ്തു. എന്നിട്ടും ഇങ്ങനെയൊക്കെ സംഭവിച്ചത് എങ്ങനെ എന്ന് പരിശോധിക്കുമ്പോഴാണ് നേരത്തെ സൂചിപ്പിച്ച എന്റെ അനുഭവകഥയുടെ ഒരായിരം ആവർത്തനങ്ങൾ കാണാൻ കഴിയുക. വാളെടുത്തവനെല്ലാം വെളിച്ചപ്പാടുകണക്കെ തുള്ളുന്ന കോൺ–ഐയുടെ ഇന്നത്തെ പോക്ക് അവസാനിപ്പിക്കുവാനും അച്ചടക്ക ലംഘനം നടത്തുന്നവനെ സംഘടനയ്ക്ക് പുറത്തു നിറുത്തുവാനുമുള്ള ശക്തമായ നീക്കം നേതൃഭാഗത്തുനിന്ന് ഗ്രൂപ്പ് വ്യത്യാസമില്ലാതെ ഉണ്ടായാൽ മാത്രമേ കോൺഗ്രസ്സിന് കേരളത്തിൽ നിലനില്പുള്ളൂ എന്നതാണ് സത്യം.

വാഴങ്കോട് രാജഗോപാൽ
പ്രസിഡൻറ്,
പെരുന്താന്നി മണ്ഡലം
കോൺ (ഐ) കമ്മിററി.
തിരുവനന്തപുരം.

## ഒരു വിഗ്രഹത്തിന്റെ തകർച്ച

ഡോ.പി.കെ.ആർ.വാരിയർ എഴുതിയ ''ഒരു വിഗ്രഹത്തിന്റെ തകർച്ച'' എന്ന നോവലെററു വായിച്ചു. ഡോ.വാരിയരുടെ അനുഭവമാണ് നോവലെററിന്റെ രൂപത്തിൽ വായനക്കാരുമായി പങ്കുവയ്ക്കുന്നതെന്നു കാണുമ്പോൾ ഇതിന്റെ പ്രാധാന്യം വർദ്ധിക്കുകയാണ്.

ജീവിതത്തിന്റെ ഏതെങ്കിലും വഴിത്തിരിവിൽ കണ്ടുമുട്ടാനിടയുള്ള ഒരു ശാലീന സുന്ദരിയുടെ പ്രേമസായൂജ്യത്തിന്റെ കഥയോ, സമൂഹത്തിന്റെ ഉന്നത ശ്രേണികളിൽ വിഹരിക്കുന്നവരുടെ ജീവിത വൈകൃതങ്ങളുടെ കഥയോ ഒക്കെ പെരുപ്പിച്ചു കാണിച്ച് പ്രമേയം സംഘർഷാത്മകമാക്കാനാണ് മിക്കവരും ശ്രമിക്കുക.

ഇതിനൊരപവാദംപോലെ അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഒരു നാൽക്കവലയിൽ വച്ചുകാണാനിടയായ ഒരു പാവപ്പെട്ട തോട്ടിയുടെ ജീവിതകഥ വളരെ ഹൃദയസ്പൃക്കായി വായനക്കാരന്റെ മുമ്പിൽ അനാവരണം ചെയ്തിരിക്കുകയാണ്.

ശിങ്കിളി എന്ന തോട്ടിയുവാവിന്റെ ദയനീയമായ അന്ത്യരംഗം വായിക്കാനിടയാകുന്ന ആരുടെയും കണ്ണുകൾ ഈറനാവാതിരിക്കില്ല.

നിരൂപകരുടെയും ബുദ്ധിജീവികളുടെയും ദൃഷ്ടിയിൽ പ്രമേയം ഉദാത്തമോ, ഉജ്ജ്വലമോ, ബൗദ്ധിക പ്രാധാന്യമുള്ളതോ ഒന്നുമല്ലാതെ വന്നേക്കാമെങ്കിലും മനുഷ്യത്വം മരവിച്ചിട്ടില്ലാത്ത വായനക്കാരുടെ ഹൃദയങ്ങളിൽ ശിങ്കിളിയും വേലായിയും ചലനം സൃഷ്ടിക്കാതിരിക്കില്ല.

ജോർജ് തോമസ്
ചങ്ങനാശ്ശേരി.



# സംഭരണയുഗത്തിലെ രാജിവിശേഷങ്ങൾ

രാഷ്ട്രീയ ലേഖകൻ

> ജനങ്ങളെ സംബന്ധിച്ചിടത്തോളം ഇവിടെ ഭരണമില്ല. ഉള്ളത് സംഭരണമാണ്. പണസംഭരണം മാത്രം. ഏതു നിയമനത്തിനും പണം. ഏതു ഫയൽ നീങ്ങുന്നതിനും പണം. ലക്ഷമൊന്നും മാന്യമായ പദമല്ല. കോടി. അതാണിപ്പോഴത്തെ മന്ത്രപദം. കോടിയുണ്ടോ ഏത് അഴിയാച്ചങ്ങലയും അഴിയും.

ഗാന്ധിജിയെ അർദ്ധനഗ്ന ദരിദ്രനായി നിലനിറുത്താൻ കോടിക്കണക്കിനു രൂപ ചെലവിടേണ്ടി വന്നിരുന്നുവെന്ന് പാതി കളിയായും പാതി കാര്യമായും പറയാറുണ്ട്. അതുപോലെയാണ് ഇവിടെ കുറേ നേതാക്കളുടെ ഇമേജ് നിലനിറുത്താൻവേണ്ടി വരുന്ന ചെലവ്. കേരളത്തിന്റെ വളർച്ചയ്ക്കും വികാസത്തിനും ഐശ്വര്യത്തിനും ഉതകുമായിരുന്ന ശതകോടിക്കണക്കിനു രൂപയാണ് പണമായും ഊർജ്ജമായും സമയമായുമൊക്കെ ഇതിനായി കത്തിച്ചുകളയുന്നത്. ഒന്നോർത്താൽ ഇവിടെ ആകെ ഒരു വികാസവും ഒരു വളർച്ചയും ഒരു ഐശ്വര്യവുമല്ലേയുള്ളൂ—രാഷ്ട്രീയക്കാരുടെ വികാസവും വളർച്ചയും ഐശ്വര്യവും. കൃഷി വികാസവും വ്യവസായ വികാസവും പൊതുജന ജീവിത വികാസവുമൊക്കെ ഇവിടെ മുദ്രാവാക്യങ്ങളിലും പ്രസംഗങ്ങളിലും മാത്രം.

ഈയിടെ ധനകാര്യമന്ത്രിപദത്തിൽനിന്ന് ഉമ്മൻചാണ്ടി രാജിവച്ചു. എന്തിനാണ്? ധനകാര്യപ്രശ്നങ്ങൾ വല്ലതും മുൻനിറുത്തിയാണോ? ജനങ്ങളുടെ ഏതെങ്കിലും ജീവിതാവശ്യങ്ങൾ മുൻനിറുത്തിയാണോ? തിരുവനന്തപുരം മുതൽ കാസർകോടുവരെയുള്ള ഏതെങ്കിലും ജില്ലയിലെ ഏതെങ്കിലും കാര്യം മുൻനിറുത്തിയാണോ? അങ്ങനെയൊരു കാഴ്ചപ്പാട് നമ്മുടെ ഭരണാധികാരികൾക്കുണ്ടായിരുന്നെങ്കിൽ കേരളം എന്നേ ലോകത്തെ ഏററവും വികസിതമായ സംസ്ഥാനങ്ങളിലൊന്നായേനേ. ഇവിടെ രാഷ്ട്രീയമെന്നാൽ ജനങ്ങൾക്കാവശ്യമായ ഭരണം നല്കാനുള്ള ഉപാധിയല്ല. കള്ളപ്പണമുണ്ടാക്കി വ്യക്തിഗത സൗഭാഗ്യങ്ങൾ കുന്നുകൂട്ടാനും എതിരാളികളെ ഒതുക്കാനുമുള്ള കുറുക്കുവഴി മാത്രമാണ്. ശുദ്ധ നോൺസെൻസ്.

ഉമ്മൻചാണ്ടി രാജിവച്ചത് കരുണാകരന്റെ വേലത്തരങ്ങൾ ഇഷ്ടപ്പെടാത്തതുകൊണ്ടാണ്. പറയുന്നത് അങ്ങനെയല്ല. 'വിശ്വാസത്തകർച്ച' കാരണമെന്ന അത്യാധുനിക പദപ്രയോഗം വഴിയാണ് ഉമ്മൻചാണ്ടി പത്രങ്ങളോടു കഥ പറഞ്ഞത്. പറയേണ്ടിയിരുന്നത് 'കരുണാകരനിൽ എനിക്കു വിശ്വാസമില്ലാതായതിനാൽ' എന്നായിരുന്നു. രാഷ്ട്രീയക്കാരുടെ വാങ്മയം എപ്പോഴും ഇങ്ങനെയൊക്കെയാണല്ലോ. കരുണാകരൻ രാഷ്ട്രീയമായി വിശ്വസിക്കാൻ കൊള്ളാത്തയാൾ എന്ന് ആൻറണിഗ്രൂപ്പുകാർ ഇപ്പോൾ മാത്രമല്ല മനസ്സിലാക്കുന്നത്. ആൻറണിഗ്രൂപ്പുകാരെ വിശ്വസിക്കാൻ കൊള്ളുകയില്ലെന്ന് കരുണാകരനും നേരത്തേ മനസ്സിലാക്കിയിട്ടുണ്ട്. എന്നിട്ടുകൂടി 1983 ജൂണിൽ രണ്ടുകൂട്ടരും തമ്മിൽ ഐക്യമുണ്ടാക്കി. ഏച്ചുകെട്ടിയപ്പോൾ മുഴച്ചിരുന്ന ഐക്യം. ഈ നിഷ്ഫല വ്യായാമത്തെയാണ് 'അടിച്ചേല്പിച്ച കീഴടങ്ങൽ' എന്നു പിൻനാളുകളിൽ പ്രസിദ്ധമായിത്തീർന്ന ഒരു പ്രയോഗംവഴി വി.എം. സുധീരൻ വിശേഷിപ്പിച്ചത്. സുധീരന്റെ പേരു പറയുന്നതുപോലും ചതുർത്ഥിയായിട്ടുള്ള ആൻറണിഗ്രൂപ്പുകാർ ഉള്ളിൽക്കൊള്ളാത്ത കുററഭാരത്തോടെ ആ കീഴടങ്ങലിന്റെ അപമാനം ഇപ്പോൾ മനസ്സിലാക്കുന്നുണ്ടാവണം. കരുണാകരന്റെയും അദ്ദേഹത്തിന്റെ മക്കളുടേയും ഇച്ഛപ്രകാരം മാത്രം നടന്നുകൊണ്ടിരിക്കുന്ന ഭരണരീതികളെ കഴിഞ്ഞ ഒരുകൊല്ലം ഒരു സങ്കോചവും കൂടാതെ പിന്താങ്ങിക്കൊണ്ടിരിക്കുകയായിരുന്നു ആൻറണിഗ്രൂപ്പുകാർ. പാമോയിൽ അഴിമതിയാരോപണം നിയമസഭയിൽ ഉണ്ടായപ്പോൾ ആര്യാടൻ മുഹമ്മദിനും ഉമ്മൻചാണ്ടിക്കുമെല്ലാം കരുണാകരനെ ന്യായീകരിക്കാൻ ആയിരം നാവായിരുന്നു. ഏതു കാര്യത്തിനായാലും 'എം.പി'യെക്കാണണം എന്ന അവസ്ഥയാണിവിടെ നിലവിലുള്ളതെന്ന് ഇക്കാലമത്രയും ഇവർക്കെല്ലാം അറിയാമായിരുന്നതാണ്. 'എം.പി' എന്ന രണ്ടക്ഷരംകൊണ്ടറിയുന്നത് ആരാണെന്ന് വായനക്കാരിൽ ചിലർക്കെങ്കിലും അറിഞ്ഞുകൂടെന്നു വരാം. കേരളത്തിലെ ഇരുപത് ലോക്സഭാംഗങ്ങളിൽ ഒരാളും നിരവധി കെ.പി.സി.സി ജനറൽ സെക്രട്ടറിമാരിൽ ഒരാളും മുഖ്യമന്ത്രി കരുണാകരന്റെ രണ്ടു മക്കളിൽ ഒരാളുമായ കെ. മുരളീധരൻ. ഓരോരോ കാര്യത്തിനായി മുഖ്യമന്ത്രിയെ സമീപിക്കുന്നവരോട് അദ്ദേഹവും ചോദിക്കാറുണ്ടത്രേ എം.പിയെ ചെന്നു കണ്ടോ എന്ന്. എം.പിയെ ചെന്നു കാണുന്നത് പുണ്യം കിട്ടാനല്ലല്ലോ. ഇങ്ങനെയൊക്കെയാണ് ഇവിടത്തെ കാര്യങ്ങളെന്ന് ആര്യാടനും ഉമ്മൻചാണ്ടിക്കും എം.എം. ഹസ്സനും പി. ബാലനും മാത്രമല്ല, എ.കെ. ആൻറണിക്കു തന്നെയും എന്നേ അറിയാം. എന്നാലും അവർ മിണ്ടിയില്ല. കേരളത്തിലുണ്ടായിട്ടുള്ളതിൽവച്ച് ഏററവും വലിയ അഴിമതി ഭരണമായി കരുണാകര ഭരണത്തെ ജനങ്ങൾ എഴുതിത്തള്ളിക്കൊണ്ടിരിക്കയാണെന്ന് എന്നേ ഇവർക്കൊക്കെ അറിയാമായിരുന്നു. 90 എർ.എൽ.എമാരുടെ · പിന്തുണയോടെ ജനങ്ങൾ അധികാരത്തിലേററിയ ഒരു മന്ത്രിസഭ മൂന്നുവർഷവും വെറുതേ പെട്രോളും ഡീസലും കത്തിച്ച് ഊരുചുററിക്കളയുകയായിരുന്നു എന്ന കാര്യവും അറിയാമായിരുന്നു. ഇവർ ഒന്നും മിണ്ടിയില്ല. യൂത്ത് കോൺഗ്രസ്സുകാർ തിരുവനന്തപുരത്തെ ശംഖുംമുഖം കടപ്പുറത്ത് യുവസാഗരം എന്ന പേരിൽ മതേതര കൺവെൻഷൻ നടത്തിയപ്പോൾ മുരളിയെക്കേററിയാലും കുഴപ്പമില്ല, ഞങ്ങളെക്കൂടിക്കേററിയാൽ മതി എന്നായി

രുന്നു ഇവരുടെയെല്ലാം മനോഗതി. പാർട്ടിയും ഭരണവും പോകുന്ന വഴിപിഴച്ച പോക്കിനെക്കുറിച്ച് ഇത്രയുംനാൾ ഇവരിലാരെങ്കിലും ഒരാൾ പാർട്ടിയുടെ ഏതെങ്കിലും ഒരു വേദിയിൽ ഒററവാക്കെങ്കിലും ഉരിയാടാൻ മുതിർന്നിട്ടുണ്ടോ? അതുകൊണ്ടാണ് സൂത്രശാലിയായ കരുണാകരൻ ഗർവ്വോടെ ചോദിച്ചത്, എന്താണ് നിങ്ങളുടെ ആവശ്യമെന്ന്. ധനകാര്യമന്ത്രിപദം രാജിവയ്ക്കുക എന്ന വളരെ ഗൗരവാവഹമായ കൃത്യം ഉമ്മൻചാണ്ടിയെക്കൊണ്ടു ചെയ്യിക്കാൻ ഇത്രയും കാലം വേണ്ടിവന്നത് കഷ്ടമായിപ്പോയെന്നേ ജനങ്ങൾക്കു പറയാനുള്ളൂ. എന്നിട്ടുകൂടിയും എന്താണു സംഭവിക്കുന്നത്? കരുണാകരൻ കൂടുതൽ ശക്തനും കൂടുതൽ ഗർവ്വിഷ്ഠനും കൂടുതൽ സ്വേച്ഛാധികാരമത്തനുമൊക്കെ ആയി. ഇനി കരുണാകരനൊപ്പം നിന്നാലേ പററൂ എന്ന് ആൻറണിപക്ഷത്തുള്ളവരിലാരെങ്കിലും വിചാരിക്കുന്നില്ലെങ്കിൽ അതിനു കാരണം കരുണാകരപക്ഷം അവരെ അടുപ്പിക്കാതിരിക്കുന്നതു മാത്രമാവാനേ തരമുള്ളൂ.

ഏതായാലും രണ്ടും രണ്ടു പാത്രമായി. കരുണാകരപക്ഷം, കരുണാകര വിരോധി പക്ഷം. ഈ രണ്ടാംപക്ഷം യഥാർത്ഥത്തിൽ ആൻറണിപക്ഷക്കാരും മുൻ തിരുത്തൽവാദികളും പിന്നെ ചില നിഷ്പക്ഷരുമൊക്കെ ച്ചേർന്നതാവണം. അവരൊരു പുതിയ പേരു തിരഞ്ഞുകൊണ്ടിരിക്കുകയാണ്, ആൻറണി ഗ്രൂപ്പ് അഥവാ എ ഗ്രൂപ്പ് എന്നതിനു പകരം. അന്തസ്സും പോയി പേരും പോയി. എന്നിട്ടും ഇനിയും ഞങ്ങൾ കരുണാകരനെ ഇഞ്ചിഞ്ചായി വകവരുത്തും എന്ന ഭീഷണിയുമായി നില്ക്കുകയാണവർ.

ഉമ്മൻചാണ്ടിയുടെ രാജിയിൽ കലാശിച്ച പ്രശ്നങ്ങൾ ഇരുണ്ടുകൂടിത്തുടങ്ങിയപ്പോൾ കരുണാകരവിരോധികൾ പ്രഖ്യാപിച്ചത് ഇത് അവസാന റൗണ്ടു യുദ്ധമാണെന്നാണ്. ഇങ്ങനെ എത്രയോ അവസാന റൗണ്ടുകൾ കണ്ടിരിക്കുന്നു എന്ന മട്ടിൽ കരുണാകരനിരിക്കുന്നു. അവസാന റൗണ്ടുകൾ ഏതാണ്ടൊരു തുടർക്കഥപോലെ ആഴ്ചതോറും വന്നുകൊണ്ടുമിരിക്കുന്നു. ജനങ്ങൾക്ക് ഇതിലൊന്നിലും വിശ്വാസമില്ലാതായിത്തുടങ്ങിയതിനു കാരണം വേറെ തിരയേണ്ടതില്ലല്ലോ.

ജനങ്ങളെ സംബന്ധിച്ചിടത്തോളം ഇവിടെ ഭരണമില്ല. ഉള്ളത് സംഭരണമാണ്. പണസംഭരണം മാത്രം. ഏതു നിയമനത്തിനും പണം. ഏതു ഫയൽ നീങ്ങുന്നതിനും പണം. ലക്ഷമൊന്നും മാന്യമായ പദമല്ല. കോടി, അതാണിപ്പോഴത്തെ മന്ത്രപദം. കോടിയുണ്ടോ ഏത് അഴിയാച്ചങ്ങലയും അഴിയും. ജനങ്ങൾ ഇങ്ങനെ പറഞ്ഞുതുടങ്ങിയിട്ട് എത്രയോ നാളായി.

ഈ ദുർഗ്ഗന്ധവാഹിനിക്കു മുന്നിൽ നിന്നുകൊണ്ട് ആൻറണിപക്ഷക്കാർ അഥവാ കരുണാകര വിരുദ്ധപക്ഷക്കാർ എന്താണു ചെയ്യാൻ പോകുന്നത്? ഐക്യമില്ലെന്ന് അവർ പറയുന്നു. സമരവുമില്ല. നിയമസഭാസമ്മേളനം വരികയാണ്. ഇവരെന്തു ചെയ്യും? കരുണാകരനെ എതിർക്കുമോ? ഇല്ല. അനുകൂലിക്കുമോ? പിന്നെ അനുകൂലിക്കാതെ! കൈയും കാലും ഉയർത്തി അനുകൂലിക്കും. കാരണം, അതാണ് അച്ചടക്കം. കേന്ദ്രമന്ത്രി എ.കെ. ആൻറണി എ.ഐ.സി.സിയുടെ അച്ചടക്കപാലന സമിതിയിലെ ആളാണല്ലോ.. അദ്ദേഹത്തിൻെറ നിലയും വിലയും മറന്ന് മുൻ ആൻറണിപക്ഷക്കാർക്ക് എണ്ണതേക്കാനാവുകയില്ല. പഞ്ചായത്ത്-മുനിസിപ്പൽ തിരഞ്ഞെടുപ്പു വരികയാണ്. ഇവരെന്തു ചെയ്യും? ആൻറണിഗ്രൂപ്പ് എന്ന പേരുമാററി നരസിംഹറാവുഗ്രൂപ്പ് എന്നാക്കിയാൽപ്പോലും ഇവർക്ക് കരുണാകരനെതിരേ എന്തെങ്കിലും ചെയ്യാൻ കഴിയുമെന്നു തോന്നുന്നില്ല. കാരണം, ഇവർക്കു ലക്ഷ്യബോധമില്ല. നിശ്ചയദാർഢ്യമില്ല. ആശയവ്യക്തതയില്ല. ആദർശസ്ഥിരതയില്ല. ധീരതയില്ല. കാര്യപ്രാപ്തിയില്ല. ഉള്ളത് വാചകധീരത മാത്രം. ഇതുകൊണ്ടു മാത്രമാണ് കരുണാകരൻേറതുപോലുള്ള ഒരു ദുഷിച്ച ഭരണകൂടം ഇവിടെ സ്വച്ഛന്ദമായി നിലനിന്നുപോരുന്നത്.

ജനങ്ങൾക്ക് ഇവരുടെ ഗ്രൂപ്പ് നിന്നാലെന്ത്, പോയാലെന്ത്, കരുണാകരൻ വാണാലെന്ത്, കാട്ടാളൻ വാണാലെന്ത്. കേരളീയജീവിതാചരിത്രത്തിലെ ഏററവും വലിയ വിലക്കയററവും മററു ദുരിതങ്ങളും നേരിടുകയാണ്. വിദ്യാഭ്യാസം, ആരോഗ്യപാലനം തുടങ്ങിയ കാര്യങ്ങളിൽ മാതൃകയായ ഈ സംസ്ഥാനം ഇപ്പോൾ അക്കാര്യത്തിലും തലകുത്തനേ വീണുകൊണ്ടിരിക്കുന്നു. വ്യവസായവികസനമോ കാർഷിക വികസനമോ നടക്കാതായിട്ട് ദശവർഷങ്ങളായി. ജനങ്ങൾക്കാവശ്യമായ സേവനമൊന്നുംതന്നെ നേരേ കിട്ടുന്നില്ല. പത്തുമുപ്പതു കൊല്ലംമുമ്പ് ഒരിടത്തുനിന്നു മറെറാരിടത്തേക്കു പോകാൻ മണിക്കൂറുകളോളം ബസ്സുകാത്തു നിന്നവർക്ക് ഇന്നും അതുതന്നെ ഗതി. ട്രെയിനിൽ ടിക്കററു കിട്ടണമെങ്കിൽ ഒരു യുഗം തപസ്സുചെയ്യണം. കല്യാണത്തിനു പോകാൻ കാറിൽക്കയറിപ്പോകുന്നവർ ചെന്നുപെടുന്നത് റോഡപകടങ്ങളിലാണ്; ആശുപത്രികളിലും മോർച്ചറികളിലുമാണ്. കാശ്മീരിലും അതുപോലെ തീവ്രവാദികൾ വിളയാടുന്ന പ്രദേശങ്ങളിലും അവരുടെ വെടിയുണ്ടയേററാണ് നിരപരാധികൾ മരിച്ചുവീഴുന്നതെങ്കിൽ, ഇവിടെ റോഡിലിറങ്ങി സഞ്ചരിക്കുമ്പോൾ എതിരേ പാഞ്ഞുവരുന്ന വാഹനമിടിച്ചാണ് ആളുകൾ തുരുതുരാ മരിക്കുന്നത്. ദിവസവും ഇതു സംഭവിക്കുന്നു. വൃത്തിയും വീതിയുമുള്ള ഒരു റോഡുപോലും പണിതുവയ്ക്കാൻ കഴിയാത്ത സർക്കാരാണിവിടെ. തൊഴിലു കിട്ടാനായി ലക്ഷക്കണക്കിനു ചെറുപ്പക്കാർ ലക്ഷ്യം കാണാതെ അലയുമ്പോൾ പരസ്പരം പഴിചാരുകയും ഉത്തരവാദിത്വങ്ങളുടെ മന്ത് ഇടത്തേക്കാലിൽനിന്നു വലത്തേക്കാലിലേക്കു മാററിക്കൊണ്ട് കണ്ണും പൂട്ടിയിരിക്കുന്ന സർക്കാരാണിവിടെ.

ഇവിടെ ധനകാര്യമന്ത്രി രാജിവച്ചാലെന്ത് വച്ചില്ലെങ്കിലെന്ത്! അത് ഉമ്മൻചാണ്ടി ആയാലെന്ത് മററാരെങ്കിലും ആയാലെന്ത്!



# വിദ്യാഭ്യാസമന്ത്രി, പ്ലീസ് സ്റ്റാൻഡപ്പ്

പ്രത്യേക ലേഖകൻ

നാലഞ്ചു സർവകലാശാലകളും ഓരോന്നിനേയും നിയന്ത്രിക്കാൻ ഓരോതരം നിയമവും. ഈ സ്ഥിതി മുഹമ്മദ് ബഷീറിനു ദഹിച്ചില്ല, നമ്മുടെ വിദ്യാഭ്യാസമന്ത്രി ബഷീറിന്. അതുകൊണ്ട് അദ്ദേഹം ഒരു ദിവസം പ്രഖ്യാപിച്ചു: ഏകീകൃത സർവകലാശാലാനിയമം കൊണ്ടുവരാൻ പോകുന്നു.

അദ്ദേഹമിത് നാടൊട്ടുക്കും നടന്നു പറഞ്ഞു. നിയമസഭയിലും പറഞ്ഞു. പലവട്ടം പറഞ്ഞു. ഏകീകൃത സർവകലാശാലാനിയമം എന്നു കേൾക്കുമ്പോൾ സർവകലാശാലകളെ ഏകീകരിക്കാനുള്ള നിയമം എന്നോ ഏകീകരിക്കപ്പെട്ട സർവകലാശാലകൾക്കുള്ള നിയമമെന്നോ സർവകലാശാലകൾക്കെല്ലാംകൂടിയുള്ള ഏകീകൃത നിയമമെന്നോ ഒക്കെ ചിന്താക്കുഴപ്പം വന്നുപോകും. സംഗതി ഏകീകൃതനിയമം എന്നതാണ്. ഏകീകൃതമായ നിയമത്തിനായി ഒരു ബില്ലെഴുതിയുണ്ടാക്കി നിയമസഭയിൽ കൊണ്ടുവന്നു. അതിപ്പോൾ നിയമസഭയുടെ സബ്ജക്ററ്സ് കമ്മിററിയുടെ പരിശോധനയിലിരിക്കുകയാണ്. പരിശോധനാഗതി അറിയാൻ നേർവഴിയില്ല. മറുവഴികളിലൂടെ അറിയുന്നത് ഭരണകക്ഷികൾ പലതായി പിരിഞ്ഞുനിന്ന് ഏകീകൃതബില്ലിനെ പിച്ചിച്ചീന്തി എന്നാണ്. ബില്ല് കഥാവശേഷമായിക്കൊണ്ടിരിക്കുന്നതായി നിയമസഭാവൃത്തങ്ങളിലും ചതുരങ്ങളിലും പറഞ്ഞു കേൾക്കുകയും ചെയ്യുന്നു.

ഏകീകൃത സർവകലാശാലാനിയമം എന്ന ആകാശകുസുമം വിരിഞ്ഞു പരിമളം പരത്താൻ പോകുന്നതിൻെറ പേരിൽ കേരള സർകലാശാലയിലേയും കോഴിക്കോട് സർവകലാശാലയിലേയും സിൻഡിക്കേററുകളുടെ കാലാവധി കഴിഞ്ഞ 16 മാസമായി നീട്ടിക്കൊടുത്തിരിക്കുകയാണ്. ഇനിയും എത്രനാൾ ഈ നീളൽ തുടരുമെന്ന് അധികാരികൾക്കും അറിവില്ല. നീട്ടപ്പെട്ട കാലാവധിയുടെ സൗകര്യപ്രദമായ കുളിർമ്മയിലിരുന്ന് സിൻഡിക്കേററംഗങ്ങൾ കന്നംതിരിവുകൾ പലതും കാണിച്ചുകൊണ്ടേയിരിക്കുന്നു. സെനററില്ല, ചോദിക്കാനാളില്ല. വൈസ് ചാൻസലർ ഒരു വഴിയേ, സിൻഡിക്കേററ് വേറൊരു വഴിയേ—അല്ല പലവഴിയേ, കേരളത്തിലെ ഉന്നത വിദ്യാഭ്യാസഭരണരംഗത്ത് നിരക്ഷരർ കടന്നുകയറി കാണിക്കുന്ന തലതിരിവുകൾ നിയന്ത്രിക്കാൻ നിയമവുമില്ല, മന്ത്രിയുമില്ലാത്ത അവസ്ഥ.

കേരള സർവകലാശാലയിലെ സ്ഥിതി നോക്കൂ. വിവിധ ജീവിതമണ്ഡലങ്ങളെ പ്രതിനിധീകരിച്ച തിരഞ്ഞെടുപ്പിലും നാമനിർദ്ദേശത്തിലുംകൂടി ഒത്തുചേരുന്ന 112 അംഗങ്ങൾ ഉൾപ്പെടുന്നതാണ്. ഇതിപ്പോഴില്ല, ഏകീകൃത നിയമം വരുന്നതിൻെറ മറവിലും കാലാവധി തീർന്നതിൻെറ പേരിലും സെനററ് പിരിഞ്ഞുപോയി. ആ സെനററിൽനിന്നു തിരഞ്ഞെടുത്ത 13 പേരും വൈസ് ചാൻസലറും പ്രോ-വൈസ് ചാൻസലറും മൂന്നു സർക്കാരുദ്യോഗസ്ഥരും ഒരു വിദ്യാർത്ഥിപ്രതിനിധിയും അടങ്ങുന്നതാണ് സിൻഡിക്കേററ്. സെനററില്ലെങ്കിലും സിൻഡിക്കേററിന് ചില സാഹചര്യങ്ങളിൽ തുടരാം—എത്രയും വേഗം സെനററും സിൻഡിക്കേററും പുനഃസംഘടിപ്പിക്കപ്പെടും വരെ. തുടർച്ചയായി മൂന്നു സിൻഡിക്കേററ് യോഗങ്ങളിൽ പങ്കെടുക്കാതിരുന്നതിനാൽ എട്ട് സിൻഡിക്കേററംഗങ്ങളെ പുറത്താക്കി. സർവകലാശാലയെന്നാൽ ഞാൻതന്നെ എന്ന ഭാവത്തിൽ നടക്കാറുണ്ടായിരുന്ന ഒരു വിദ്വാനുൾപ്പെടെയുള്ള ഈ എട്ടുപേരും ഇടതുപക്ഷ രാഷ്ട്രീയക്കാരാണ്; തിരഞ്ഞെടുപ്പിലൂടെ സിൻഡിക്കേററിൽ വന്നവർ, ഇവർ പുറത്തായതോടെ, ഭരണപക്ഷ രാഷ്ട്രീയക്കാരായ ആറുപേരും വൈസ് ചാൻസലറും പ്രോ-വൈസ് ചാൻസലറുമുൾപ്പെടെയുള്ള അഞ്ച് ഔദ്യോഗികാംഗങ്ങളും (11 പേർ) ചേർന്നാണ് കേരള സർവകലാശാല ഇപ്പോൾ ഭരിക്കുന്നത്. 112 അംഗങ്ങളുള്ള സെനററിൻെറ അധികാരവും ഈ 11 പേർക്കായിരിക്കുന്നു. ഇവർ കഴിഞ്ഞ 16 മാസമായി ഈ സർവകലാശാലയിൽ വരുത്തിവച്ചുകൊണ്ടിരിക്കുന്ന വൻ കെടുതികൾ ഉന്നത വിദ്യാഭ്യാസരംഗം നേരേ ആകണമെന്നു ചിന്തയുള്ള ആരിലും ഉൽക്കണ്ഠയുണ്ടാക്കും.

ഇതിൽ ചില കാര്യങ്ങൾ ഇവിടെപ്പറയാം.

പാഠ്യക്രമം നിശ്ചയിക്കലും പരീക്ഷാരീതികൾ ആവിഷ്കരിക്കുകയോ പുതുക്കുകയോ ചെയ്യലുമുൾപ്പെടെ നയപരമായ തീരുമാനങ്ങൾ എടുക്കുന്നതിനായി ഓരോ വിഷയത്തിലും ബിരുദതലത്തിലും ബിരുദാനന്തരതലത്തിലും വെവ്വേറെ ബോർഡ് ഓഫ് സ്ററഡീസ് സർവകലാശാല രൂപീകരിക്കേണ്ടതുണ്ട്. ഓരോന്നിനും കാലാവധി മൂന്നു കൊല്ലം. ഓരോ വിഷയത്തിലും പ്രാഗല്ഭ്യമുള്ള വ്യക്തികളെ കൂട്ടായ ചർച്ചയിലൂടെ കണ്ടെത്തിയാണ് ബോർഡ് ഓഫ് സ്ററഡീസ് ഉണ്ടാക്കുക. 100-ൽപ്പരം ബോർഡുകളുണ്ട്. ഇത്തവണ ഇരുന്നൂറിൽപ്പരം ബോർഡുകളിലേക്കും ആവശ്യമായ പ്രഗല്ഭമതികളുടെ ലിസ്ററു തയ്യാറാക്കാനുള്ള അധികാരം ഒരംഗത്തിനു നല്കാൻ സിൻഡിക്കേററ് ഈയിടെ തീരുമാനമെടുക്കുകയുണ്ടായി. ഉന്നത വിദ്യാഭ്യാസവുമായി ഈ അംഗത്വമൊഴികെ മറെറാരു ബന്ധവുമില്ലാത്തയാളാണ് ഈ അംഗം എന്നറിയുക. തൻെറ പാർശ്വവർത്തികളെ ഉൾക്കൊള്ളിച്ചുകൊണ്ട് ഇദ്ദേഹം കുറേ ബോർഡുകൾ രൂപവല്ക്കരിച്ചും കഴിഞ്ഞു. ശേഷിച്ചവ ഉടനേ വരുമത്രേ.

നൂറിൽപ്പരമാണ് ഈ ബോർഡുകൾ എന്നു പറഞ്ഞുവല്ലോ. ഇവയുടെ കാര്യങ്ങൾ ഏകോപിപ്പിക്കാനും നയരൂപീകരണം നടത്താനുമായി 16 ഫാക്കൽററികളുണ്ട്. ഓരോ ഫാക്കൽററിയും വിദഗ്ദ്ധനായ ഒരു ഡീനിൻെറ മേൽനോട്ടത്തിലും നിയന്ത്രണത്തിലുമായിരിക്കും. ഒരു ഫാക്കൽററിക്കു കീഴിലുള്ള വിഷയങ്ങളെക്കുറിച്ച് അന്തിമമായ അഭിപ്രായം പറയേണ്ടത് ഡീനാണ്. (ഡീൻ സ്ഥാനത്തേക്കു നോമിനേഷൻ നടത്തേണ്ടത് ചാൻസലർ.) ഇടതുപക്ഷ സർക്കാരിൻെറ കാലത്തുതന്നെ ഫാക്കൽററി ഡീനുകളുടെ നിയമനത്തിൽ മായംചേർക്കൽ നടന്നുതുടങ്ങിയിരുന്നു. ഏതാനും ദിവസം മുൻപ് ഫാക്കൽററി ഡീനുകളുടെ പുതിയ നിയമനമായി. ഈ ലിസ്ററു കണ്ടാൽ അറിയാം സർവകലാശാലാഭരണം ചെന്നു വീണിരിക്കുന്ന കുഴിയുടെ ആഴം. സിൻഡിക്കേററിലെ രണ്ടംഗങ്ങൾ യാതൊരു സങ്കോചവും നാണവും കൂടാതെ തുടർച്ചയായ മൂന്നാം തവണയും ഡീനുകളായി വന്നിരിക്കുന്ന കാഴ്ച ഭയങ്കരംതന്നെ. റിട്ടയർ ചെയ്തവരും ബന്ധപ്പെട്ട വിഷയങ്ങളിൽ യാതൊരു സംഭാവനയും ചെയ്യാത്തവരുമൊക്കെ ഡീനുകളായി അവതരിച്ചിരിക്കുകയാണ്. ചാൻസലർക്ക് ഇതിനുള്ള ലിസ്ററ് വൈസ് ചാൻസലറാണ് തയ്യാറാക്കി നല്കുന്നത്. വകുപ്പുമേധാവികളായ പ്രൊഫസർമാരെ അവഗണിച്ചും അവഹേളിച്ചുംകൊണ്ട് വൈസ് ചാൻസലർ സ്ഥാനനഷ്ടഭയം കാരണം ചില താപ്പാനകൾക്ക് ഡീൻ സ്ഥാനം നല്കി രക്ഷപ്പെട്ടിരിക്കുന്നു. സ്വന്തം വകുപ്പുമേധാവികൾ ഡീനുകളാകാൻ പററിയവരെല്ലന്നു കണ്ടുപിടിച്ചിരിക്കുന്ന ഒരു സർവകലാശാലയെപ്പററി എന്തു പറയാനാണ്. നീതിനിഷ്ഠയും ധർമ്മബോധവും ആത്മാഭിമാനവും ഉള്ളവരിൽനിന്നല്ലേ നല്ല ചെയ്തികൾ വരൂ. സർവകലാശാലയുടെ ഭരണമേഖലയിൽ നുഴഞ്ഞുകയറി കടൽക്കിഴവരെപ്പോലെ സ്ഥാനമുറപ്പിച്ചിരിക്കുന്ന ചിലർ ഈ സർവകലാശാലയെ സ്വന്തം താത്പര്യങ്ങളുടെ സ്ഥിരം നാടകവേദിയാക്കിത്താഴ്ത്തിയിരിക്കുകയാണ്.

ഈ സർവകലാശാല വളരെയേറെ കൊട്ടിഘോഷിച്ച ഒന്നാണ് പുതിയ മാനേജുമെൻറ് വകുപ്പ്, അതിനു മേധാവിയില്ലാതായിട്ട് കാലം കുറേയായി. നാലുവർഷം മുമ്പാണ് ഈ വകുപ്പു തുടങ്ങിയത്. ഇവിടെ ഇന്നുവരെ ഒരൊററ സ്ഥിരം അദ്ധ്യാപകനും ഇല്ല. ഓരോ വിദ്യാർത്ഥിയിലുംനിന്ന് 12000 രൂപ വീതം ഫീസു വാങ്ങുന്ന ഈ വകുപ്പിൽക്കാണുന്നത് മാനേജ്മെൻറല്ല, നേരേമറിച്ച്, മിസ് മാനേജുമെൻറാണ്. സർവകലാശാല അറിയാതെയാവുകയില്ലല്ലോ ഇത്.

അററൻഡർ നിയമനംതൊട്ട് പ്രൊഫസർ നിയമനംവരെ ഭീമമായ തുകകൾ കൈക്കൂലി വാങ്ങുന്നതായി സർവകലാശാലാങ്കണങ്ങളിൽ പരന്നിരിക്കുന്നത് വെറും പുകയോ പുകമറയോ സത്യത്തിൻെറ ഞെട്ടിപ്പിക്കുന്ന മുഖരൂപമോ?

ചില കാര്യങ്ങളേ പറഞ്ഞുള്ളൂ. എന്നാൽ ഇവയിലൂടെ പ്രതിഫലിക്കുന്നത് സർവകലാശാലയിൽ നിറഞ്ഞിരിക്കുന്ന ജീർണ്ണമാലിന്യമല്ലേ? ഇതിനെതിരേ ഒരുവാക്കെങ്കിലും പറയാൻ അദ്ധ്യാപക സംഘടനകളില്ല. വിദ്യാർത്ഥി സംഘടനകളുമില്ല. ഏകീകൃത നിയമം വരുന്നുവെന്ന് നാടുനീളേ പറഞ്ഞുനടക്കുന്ന മുഹമ്മദ് ബഷീറിന് ഈ സർവകലാശാലയേയും മററു സർവകലാശാലകളേയും നേർവഴിയിൽ നിറുത്താനുള്ള ബാദ്ധ്യതയില്ലേ? പറയട്ടെ, ഇല്ലെന്ന്? ബാദ്ധ്യത ആർക്കാണെന്നുകൂടി പറയണം. തൻെറ ബാദ്ധ്യതകളെന്തെല്ലാം എന്നുകൂടി പറയണം. സംസ്കാരസമ്പന്നൻെറ ഭാവരംഗങ്ങളും പുഞ്ചിരിയും

ശേഷം 65-ാം പേജിൽ

ഏകീകൃത സർവകലാശാലാനിയമം എന്ന ആകാശകുസുമം വിരിഞ്ഞു പരിമളം പരത്താൻ പോകുന്നതിൻെറ പേരിൽ കേരള സർവകലാശാലയിലേയും കോഴിക്കോട് സർവകലാശാലയിലേയും സിൻഡിക്കേററുകളുടെ കാലാവധി കഴിഞ്ഞ 16 മാസമായി നീട്ടിക്കൊടുത്തിരിക്കുകയാണ്. ഇനിയും എത്രനാൾ ഈ നീളൽ തുടരുമെന്ന് അധികാരികൾക്കും അറിവില്ല.

# എലിയെ പേടിച്ച് ഇല്ലം ചുടുന്നവർ

എൻ.ഇ. സുധീർ



ടി.എൻ. ശേഷൻ

വരുംവരായ്മകളെയോർത്ത് കർത്തവ്യങ്ങളിൽനിന്ന് ഒളിച്ചോടുന്ന ഒരു തലതിരിഞ്ഞ സംസ്കാരം നമ്മുടെ ബ്യൂറോക്രസിയെ പണ്ടുമുതലേ പിടികൂടിയിരുന്നു. ഈ ഭയംനിറഞ്ഞ നിഷ്ക്രിയത്വത്തെ ശരിക്കും മുതലെടുക്കുന്നതിൽ അതാതു കാലത്തെ രാഷ്ട്രീയ നേതൃത്വങ്ങൾ വിജയിക്കുകയും ചെയ്തു. ഇതിനൊരപവാദമായി വല്ലപ്പോഴും കടന്നുവരുന്ന സമർത്ഥരായ ഉദ്യോഗസ്ഥന്മാർ വളരെയേറെ ജനപ്രീതി നേടുകയും., വിപ്ളവകരമായി ചിലതൊക്കെ ചെയ്തു എന്ന തോന്നലുളവാക്കുകയും ചെയ്തുപോന്നു. ഈ കണ്ണിയിലെ ഏററവും ഒടുവിലത്തെ സമർത്ഥനായ ഒരു ഉദ്യോഗസ്ഥൻ എന്ന നിലയ്ക്കുവേണം ടി.എൻ.ശേഷൻ എന്ന ഇപ്പോഴത്തെ മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണറെ വിലയിരുത്താൻ. നിർഭാഗ്യവശാൽ നമ്മുടെ മാധ്യമങ്ങൾക്കോ, രാഷ്ട്രീയ നേതൃത്വങ്ങൾക്കോ, ഈ യാഥാർത്ഥ്യം കാണാൻ കഴിയുന്നില്ല. അതുകൊണ്ടുള്ള അങ്കലാപ്പുമൂലമാണ് സംഗതികളെയാകെ കുഴച്ചുമറിച്ചതും, ഒടുവിൽ വിഫലമായ ഒരു തിരഞ്ഞെടുപ്പ് പരിഷ്കരണബില്ലവതരണം വരെ കാര്യങ്ങളെ എത്തിച്ചതും.

ജനങ്ങളർപ്പിച്ച അതിരുകവിഞ്ഞ പ്രതീക്ഷയും, രാഷ്ട്രീയക്കാർ കല്പിച്ച ഭയവും ശേഷനെന്ന വ്യക്തിയിൽ സ്വല്പം 'ഓവർ സ്മാർട്ട്നസ്' ഉണ്ടാക്കിയിരിക്കാം. എന്നാൽ ഇതുകൊണ്ടുമാത്രം ചെയ്യാവുന്നതല്ലല്ലോ ഒരു നിയമഭേദഗതി.

തിരഞ്ഞെടുപ്പ് സമ്പ്രദായത്തിൽ ശേഷൻ നടപ്പിലാക്കിയ മാററങ്ങളെല്ലാം ഭരണഘടന പ്രകാരവും, തിരഞ്ഞെടുപ്പു നിയമങ്ങളനുസരിച്ചുമുള്ളതാണെന്ന് സുപ്രീംകോടതിയടക്കം, എല്ലാവരും സമ്മതിക്കുന്നു. വർഷങ്ങളായി തുടർന്നുപോന്ന കുതന്ത്രങ്ങളും, കുറുക്കുവഴികളും തുടരാൻ പററാത്തതിന്റെ പൊല്ലാപ്പാണ് രാഷ്ട്രീയക്കാർക്ക്. കൂട്ടത്തിൽ ജനങ്ങളുടെ തിരിച്ചറിവും അവരെ അലട്ടിത്തുടങ്ങി.

തിരഞ്ഞെടുപ്പിലെ അഴിമതി തടയുന്നതിന് തങ്ങളെതിരാണെന്ന് പറയുവാനുള്ള ധൈര്യം നമ്മുടെ രാഷ്ട്രീയ പാർട്ടികൾക്കൊന്നുമില്ലല്ലോ. ബൂത്ത് പിടിച്ചെടുക്കുന്നത് തടയരുതെന്നും അവർക്ക് വാദിക്കാനൊക്കില്ലല്ലോ. തിരഞ്ഞെടുപ്പിന്റെ ചെലവിനായി ഒരു ദരിദ്ര രാജ്യമായ ഇന്ത്യയിൽ ചില നിയന്ത്രണങ്ങൾ ആവശ്യമാണെന്ന വാദത്തെ അവർക്ക് നിരാകരിക്കാനൊക്കുമോ-പെരുമാററച്ചട്ടം നിയമാനുസരണം കൈക്കൊള്ളുന്നതിനെയും പരസ്യമായി എതിർക്കുന്നതെങ്ങനെ-എന്നാൽ ഇത്രയും കാര്യങ്ങളിലേ മുഖ്യ തിരഞ്ഞെടുപ്പ് കമ്മീഷണർ എന്ന നിലയിൽ ശേഷൻ ശാഠ്യം പിടിച്ചിരുന്നുള്ളൂ.

ഇതിനോടൊന്നും തങ്ങൾക്ക് യോജിപ്പില്ലെന്ന് പരോക്ഷമായി പ്രഖ്യാപിക്കുകയാണ് ഭരണകക്ഷിയായ കോൺഗ്രസ്സ് പുതിയ തിരഞ്ഞെടുപ്പ് പരിഷ്ക്കരണ ബില്ലിലൂടെ ചെയ്തത്. ജനാധിപത്യത്തിന്റെ നെടുംതൂണായ തിരഞ്ഞെടുപ്പിനെ സ്വന്തം ഇഷ്ടാനുസരണം നടത്താനുള്ള കോൺഗ്രസ്സിന്റെ ഏററവും ഒടുവിലത്തെ ഈ ശ്രമം പാളിപ്പോയത് നമ്മുടെ ഭാഗ്യം. അധികാരമൊക്കാതിയന്മാരുടെ ഈ നടപടിയെ അടിയന്തരാവസ്ഥയുടേതുപോലുള്ള ക്രൂരമായ ഒന്നായി കാണണമെന്ന് നിഖിൽ ചക്രവർത്തി എഴുതുകയുണ്ടായി. അടുത്തു നടക്കാനിരിക്കുന്ന പത്തോളം സംസ്ഥാന തിരഞ്ഞെടുപ്പുകളെ മുന്നിൽ കണ്ടുകൊണ്ടാണ് കോൺഗ്രസ്സ് ഈ വഴിക്കു ധിറുതികൂട്ടിയതെന്ന് വ്യക്തം. കൂട്ടിനുപോയ മാർക്സിസ്ററ് പാർട്ടിയുടെ നിലപാടാണ് മനസ്സിലാക്കാൻ പററാത്തത്. കൽക്കത്തയിൽ അവർ നേരിടേണ്ടിവന്നുവെന്നവകാശപ്പെടുന്ന കുഴപ്പങ്ങൾക്കു പകരമായി ഇത്രയും വലിയൊരു ദുരന്തത്തിന് കൂട്ടുനില്ക്കാമോ? ത്രിപുരയുടെ കഥ ഇത്രയെളുപ്പം മറക്കാവുന്നതാണോ? കോൺഗ്രസ്സിന്റെ ഉദ്ദേശശുദ്ധിയിൽ എന്നുതൊട്ടാണ് സി.പി. എമ്മിന് വിശ്വാസം തുടങ്ങിയത്.

പതിവുതെററിച്ചുകൊണ്ട് സി.പി.ഐ, മാർക്സിസ്ററുപാർട്ടിയുടെ നയത്തിനു വിരുദ്ധമായി ഉറച്ചുനിന്നതുകൊണ്ടുമാത്രമാണ് ബിൽ അവതരിപ്പിക്കാൻ കഴിയാതെപോയത്. സി.പി.ഐ സഹായിക്കില്ലെന്ന് ഉറപ്പായതോടെയാണ് ബിൽ ഉപേക്ഷിക്കാൻ കോൺഗ്രസ്സ് തീരുമാനിച്ചത്. ഉപേക്ഷിക്കുന്ന കാര്യത്തിൽ മാർക്സിസ്ററുപാർട്ടിയുടെ അഭിപ്രായം ചോദിച്ചതുമില്ല. രാജ്യസഭാംഗങ്ങളുടെ കാര്യത്തിൽ കോൺഗ്രസ്സ് കൊണ്ടുവരാൻ ശ്രമിച്ച മാററത്തെ സി.പി.എം എതിർത്തിരുന്നു. അതുകൊണ്ട് കോൺഗ്രസ്സിന് ആ ഭാഗം ബില്ലിൽനിന്ന് ഉപേക്ഷിക്കേണ്ടിയും വന്നു. ഇക്കാര്യത്തിൽ ശേഷന്റെ നിലപാടിനെ

ശേഷം 60-ാം പേജിൽ



# ദ്വാരകയിലെ കാസനോവ

എൻ. ശ്രീനിവാസൻ

**ദൈവവിശ്വാസത്തെ മുതലെടുക്കുന്ന സ്വാമിജിമാരും അവരുടെ കീഴ്മേൽ മറിഞ്ഞ ജീവിതവും ഗുജറാത്തിൽ ഒരു തുടർക്കഥയാണ്. ആ കഥയിലെ ഈ അദ്ധ്യായത്തിൽ കേശവാനന്ദജി എന്ന ബീഹാറുകാരൻ സ്വാമിജിയാണ് മുഖ്യ കഥാപാത്രം.**

ഭ

ഭഗവാൻ ശ്രീകൃഷ്ണന്റെ ജന്മസ്ഥലമെന്നു കരുതപ്പെടുന്ന ഗുജറാത്തിലെ ദ്വാരക ഇക്കഴിഞ്ഞ ദിവസങ്ങളിൽ പത്രങ്ങളിൽ മുൻപേജുകളിൽ പ്രത്യക്ഷപ്പെടുകയുണ്ടായി-ഭഗവാനെ സംബന്ധിച്ച വാർത്തകളായിരുന്നില്ലെന്നു മാത്രം.

മറെറാരു അഭിനവ ഭഗവാൻ, സ്വാമി കേശവാനന്ദജി ആയിരുന്നു വാർത്ത സൃഷ്ടിച്ചത്. സംഭവമിതാണ്. 'കേശവാനന്ദജി ചുരുങ്ങിയത് 200 ബലാൽസംഗങ്ങൾ നടത്തിയെന്ന് ആരോപണമുണ്ടായി.

സംസ്ഥാനത്തിന്റെ വടക്കുപടിഞ്ഞാറൻ പ്രദേശത്തെ ജാംനഗർ ജില്ലയിൽപ്പെട്ട ദ്വാരകയിൽ സ്വാമി നടത്തുന്ന സനാതന സേവാശ്രമത്തെ ചുററിപ്പററിയാണ് കൗതുകമുണർത്തിയ ഈ ലൈംഗികാതിക്രമങ്ങൾ നടക്കുന്നത്. സ്വാമിയുടെ ലീലാവിലാസങ്ങൾ തുടങ്ങുന്നത് 1977-ലാണ്. അതായത് അദ്ദേഹം ശ്രീകൃഷ്ണന്റെയും ഗാന്ധിജിയുടെയും നാട്ടിൽ തന്റെ മത, സാമൂഹ്യ പ്രവർത്തനങ്ങൾ ആരംഭിക്കുന്നതോടെ.

കേശവാനന്ദജിയുടെ യഥാർത്ഥ പേര് കമൽശർമ്മ എന്നാണ്. അദ്ദേഹം ബീഹാറിലെ ഗോകുൽപ്പൂർ നിവാസിയാണ്.

ആശ്രമത്തോടനുബന്ധിച്ച് സ്വാമി നടത്തുന്ന പെൺകുട്ടികൾക്കും ആൺകുട്ടികൾക്കുമായുള്ള സ്കൂളുകൾ, വിദ്യാർത്ഥികൾക്കുള്ള പാർപ്പിടങ്ങൾ, അതിഥി മന്ദിരം, ഇതിനുപുറമെ അത്യാകർഷകമായ ഒരു രാധാകൃഷ്ണക്ഷേത്രവുമടങ്ങുന്നതാണ് സ്വാമിയുടെ സാമ്രാജ്യം. ആദ്യം വളരെ എളിയ നിലയിൽ തുടങ്ങിയ ആശ്രമം രാഷ്ട്രീയ പിൻബലത്തോടെ വളർച്ച പ്രാപിക്കുകയായിരുന്നു. അനാഥക്കുട്ടികളും ആശ്രമത്തിലെ അന്തേവാസികളായുണ്ട്.

സ്വാമിയുടെ 17 കൊല്ലത്തെ കാമകേളികൾ പുറത്തുവരുന്നത് ഇക്കഴിഞ്ഞ 15-നാണ്. അതും തികച്ചും അവിചാരിതമായി.

ദ്വാരകയിലെ തന്നെ ദ്വാരകാധീശ ആശുപത്രിയിലെ ഡോക്ടർ അക്ഷയ് ബെഹ്റയുടെ നേതൃത്വത്തിൽ നടന്ന ഒരു ഗർഭഹത്യാശസ്ത്രക്രിയയിൽ ഒരു സ്ത്രീ മരിക്കാനിടയായി. ഇതിനെത്തുടർന്നുണ്ടായ പരാതി അന്വേഷിച്ച പൊലീസ് ഡോക്ടറുടെ രേഖകൾ പരിശോധിച്ചു.

ജൂൺ ആദ്യ ആഴ്ചയിലായിരുന്നു ഈ പരിശോധന. ഞെട്ടിക്കുന്ന തരത്തിലുള്ള ഗർഭഹത്യാ കണക്കുകളാണ് പൊലീസ് കണ്ടെത്തിയത്. ഡോക്ടർ പൊലീസിനോടു പറഞ്ഞത് സ്വാമി കേശവാനന്ദജിയുടെ നിർദ്ദേശപ്രകാരം താൻ കഴിഞ്ഞ കുറേ വർഷങ്ങൾക്കകം 300-ലധികം ഗർഭഹത്യകൾ നടത്തിയിട്ടുണ്ടെന്നാണ്. ഗർഭഹത്യയ്ക്കു വിധേയരാവയരിൽ ഒട്ടുമിക്കപേരും സ്വാമിജിയുടെ സനാതൻ സേവാശ്രമത്തിലെ അന്തേവാസികളോ അതുമായി ബന്ധപ്പെട്ടവരോ ആയിരുന്നു. ഇതിൽ 12 വയസ്സുവരെയുള്ള വിദ്യാർത്ഥിനികൾ പോലുമുണ്ട്.

കൗതുകമുണർത്തുന്ന ഈ വെളിപ്പെടുത്തലുകളെ സ്വാമി നേരിട്ടത് സ്വതസ്സിദ്ധമായ ശാന്തതയോടെയാണ്. ദ്വാരകാപീഠത്തിലെ ശങ്കരാചാര്യരുടെ സെക്രട്ടറി സ്വാമി നാരായണൻ ബ്രഹ്മചാരി തന്റെ പ്രശസ്തി ഇല്ലാതാക്കാൻ വേണ്ടി മനഃപൂർവ്വം നടത്തിയ അപവാദ പ്രചാരണമാണിത് എന്നാണ് കേശവാനന്ദജി പറഞ്ഞത്. ഏതായാലും സ്വാമിയുടെ മറുപടി വിശ്വസിക്കാൻ കൂട്ടാക്കാതിരുന്നവരിൽ സംസ്ഥാന സർക്കാരിന്റെ മഹിളാ സുരക്ഷാ സമിതിയുടെ ഉപാധ്യക്ഷ ലീലാബെൻ ദേശായിയും ഉണ്ടായിരുന്നു. ഗാന്ധിനഗറിൽ നിന്നും അവർ ഉടനെ ജാംനഗറിലെത്തി ജില്ലാ കളക്ടർ സഞ്ജയ് പ്രസാദ്, പൊലീസ് സൂപ്രണ്ട് പ്രമോദ്ഝാ, വനിതാ സാമൂഹ്യ സംഘടനാ പ്രവർത്തകർ

ശേഷം 60-ാം പേജിൽ



സ്വാമി കേശവാനന്ദജി



ഡോക്ടർ അക്ഷയ് ബെഹ്റ



അനൂപ്

ചത്ത കുതിരയെന്ന് കോൺഗ്രസ്സിനെ ഇന്നാരെങ്കിലും വിശേഷിപ്പിച്ചാൽ എതിർത്തൊന്നും പറയാനാവില്ല. ഈ അവസ്ഥാന്തരങ്ങളൊക്കെയും മനസ്സിൽ കണ്ടുകൊണ്ടാകണം സ്വാതന്ത്ര്യശേഷം കോൺഗ്രസ് പിരിച്ചുവിടണമെന്ന് മഹാത്മാഗാന്ധി പറഞ്ഞതും.

# രക്ഷിക്കാനാവാത്ത കപ്പൽ

കോൺഗ്രസ്സ് മുങ്ങുകയാണ്, ക്ഷോഭാകുലമായ കടൽനടുവിൽപ്പെട്ട ഒരു കപ്പൽപോലെ. പക്ഷപാതിത്വം നിറഞ്ഞ ഒരു പ്രസ്താവമല്ല ഇത്. മറിച്ച്, പോയവർഷങ്ങൾ നല്കിയ അനുഭവപാഠങ്ങൾ ഏതൊരു ഇന്ത്യാക്കാരനേയും ഇങ്ങനെയൊരു തോന്നലിനു പ്രേരിപ്പിക്കുന്നവയാണ്. ഒരിന്ത്യൻ ഭരണാധികാരിക്കുമെതിരെ ഉയർന്നുവന്നിട്ടില്ലാത്തത്ര അഴിമതിയാരോപണങ്ങൾ കൊണ്ടു കളങ്കിതമായ നേതൃത്വ നിര, അവരുടെ കുററകരമായ വർഗ്ഗീയപ്രീണനങ്ങൾ, പുച്ഛരജ്ഞനകമായ അധികാരമാത്സര്യങ്ങൾ ഇവയൊക്കെ ഏററവുമധികം ബാധിച്ചിരിക്കുകയാണ് കോൺഗ്രസ്സ് നേതൃത്വത്തെ. ഈ പ്രവണതകൾക്കെതിരേ സ്വരമുയർത്തുന്നവരെ ചിത്രത്തിൽനിന്നും ഒഴിക്കാൻ അത്യുത്സാഹം കാട്ടുന്ന മഹാരാജാക്കന്മാരുടെ ചതുരംഗങ്ങൾ ഓരോ ദിനം പിന്നിടുന്തോറും ആ സംഘടനയെ ജനങ്ങളിൽനിന്നും അകററിക്കൊണ്ടിരിക്കുന്നു. ചത്തകുതിരയെന്ന് കോൺഗ്രസ്സിനെ ഇന്നാരെങ്കിലും വിശേഷിപ്പിച്ചാൽ എതിർത്തൊന്നും പറയാനാവില്ല. ഈ അവസ്ഥാന്തരങ്ങളൊക്കെയും മനസ്സിൽ കണ്ടുകൊണ്ടാകണം സ്വാതന്ത്ര്യശേഷം കോൺഗ്രസ്സ് പിരിച്ചുവിടണമെന്നു മഹാത്മാഗാന്ധി പറഞ്ഞതും.

നമ്മുടെ ദൂരദർശൻ 'സമ്പന്നമായ മൂന്നു വർഷങ്ങൾ പിന്നിട്ടിരിക്കുന്നു' എന്നു ചെറുചിരിയോടെ പറയുമ്പോൾ എനിക്കും നിങ്ങൾക്കും ചിരിക്കാൻതന്നെയാവും തോന്നുക. കാരണം ഫലിതം കേട്ടാൽ ആർക്കാണു ചിരിക്കാതിരിക്കാൻ കഴിയുക?

ഈ മാസം ആദ്യപകുതിയിൽ കേരളത്തിലുണ്ടായ ഒരു പ്രതിസന്ധി നോക്കുക. കോൺഗ്രസ്സിനെ പിടിച്ചുകുലുക്കിയ ആ സംഭവപരമ്പരകൾ യഥാർത്ഥത്തിൽ എന്താണ് അവശേഷിപ്പിച്ചത്. രാജ്യസഭാസീററിനെച്ചൊല്ലി നടന്ന നാടകങ്ങൾ ഒരിക്കൽക്കൂടി കരുണാകരനടനത്തിനു രംഗമൊരുക്കുകയായിരുന്നു. മരംചാരിനിന്ന മുസ്ലീം ലീഗ് തക്കംനോക്കി ഇടപെട്ടതുകൊണ്ട് നേട്ടമുണ്ടാക്കിയെന്നതു വസ്തുത. പക്ഷേ, കോൺഗ്രസ്സ് സംഘടനയ്ക്കുള്ളിൽ അതു സൃഷ്ടിച്ച ഇളക്കങ്ങൾ ശ്രദ്ധിക്കുക. എം.എ. കുട്ടപ്പന് എയുടെ ബാനറിൽ സീററു നല്കാതിരിക്കുന്നതിന് സമദാനിക്കാണ് കരുണാകരൻെറ അനുഗ്രഹമുണ്ടായത്. ഏററവും വലിയ നഷ്ടമുണ്ടായത് ആൻറണിക്കും വിശ്വസ്തർക്കും. ഈ നാടകപരമ്പരകളിൽ ക്ഷോഭം കൊണ്ട് എ വിഭാഗത്തിലെ അമരക്കാരിൽ മുമ്പനായ ഉമ്മൻചാണ്ടി, തൻെറ മന്ത്രിപദം രാജിവച്ചൊഴിഞ്ഞു, 16–ന്. ഇതോടെ മന്ത്രിസഭയിലും കോൺഗ്രസ്സിനുള്ളിലും ഒരു പുതിയ പ്രതിസന്ധി രൂപപ്പെട്ടു. ഈ ഇടവേളയിൽ പലരും ഉമ്മൻചാണ്ടിയെക്കണ്ട് അഭിനന്ദനമറിയിച്ചു. പിന്നെ നേരേ കരുണാകരനെക്കണ്ട് മന്ത്രിപദം തന്നാൽ ആയുധംവച്ചു കീഴടങ്ങാമെന്ന് അപേക്ഷിച്ചതായും വാർത്തയുണ്ട്. അകനാടകങ്ങൾ ഇതുപോലെ പലതും ആ ദിവസങ്ങളിൽ നടന്നു. ഇതിനിടെയാണ് പ്രശ്നമറിഞ്ഞ ആൻറണി കേരളത്തിലേക്കു വരുന്നെന്നു വാർത്ത വന്നത്. ഇന്ദ്രപ്രസ്ഥത്തിരക്കിൽനിന്നും തിരുവനന്തപുരത്തെത്തിയ ആൻറണി എല്ലാ പ്രതിസന്ധികളും പരിഹരിച്ചശേഷമേ മടങ്ങൂ എന്നും, രണ്ടിലൊന്നറിയുമെന്നുമൊക്കെ ധരിച്ചുവശായ കോൺഗ്രസ്സുകാർ വിമാനത്താവളത്തിലേക്കു കുതിച്ചു. സുധീരന് കോൺഗ്രസ്സ് പ്രവർത്തകർക്കിടയിലുള്ള പിന്തുണ ആൻറണി നേരിൽക്കണ്ട് അമ്പരന്നിട്ടുണ്ടാകണം. ആൻറണിയെ സ്വീകരിക്കാനെത്തിയവരിലേറെയും സുധീരനെ പുകഴ്ത്താനാണു നേരം കണ്ടെത്തിയത്.

ആദ്യദിവസംതന്നെ ആൻറണിയെ പത്രലേഖകർ കണ്ടു. 'എനിക്കു പറയാനുള്ളതെല്ലാം തിങ്കളാഴ്ച പറയാം. സംഭവവികാസങ്ങളിൽ ദുഃഖമുണ്ടെന്നു മാത്രം ഇപ്പോൾ പറയട്ടെ.' ഇത്ര മാത്രമേ ആൻറണി പത്രലേഖകരോടു പ്രതികരിച്ചുള്ളൂ. ഇതു വായിച്ച കോൺഗ്രസ്സ് പ്രവർത്തകരിൽ സ്വന്തം സംഘടനയെക്കുറിച്ച് ആശയുമാവേശവും അവശേഷിച്ചിട്ടുള്ളവർ പ്രതീക്ഷയുറ്റവരായി. ഈ ദിവസങ്ങളിലൊക്കെ മുഖ്യമന്ത്രി തൻെറ കർമ്മങ്ങളിൽ ജാഗരൂകനായി പ്രവർത്തിച്ചു. ആൻറണി നേരേ ഉമ്മൻചാണ്ടിക്കരികിലെത്തി ചർച്ച നടത്തി. പിന്നെ കോൺഗ്രസ്സ് ചതുരംഗത്തിലെ വമ്പന്മാരും കൊമ്പന്മാരുമൊക്കെയായി ചർച്ച തുടർന്നു. തിങ്കളാഴ്ചയായി. അതിനിടയിൽ ആൻറണിയെക്കണ്ട പത്രപ്രവർത്തകർക്ക് തിങ്കളാഴ്ചയാവട്ടെ, ഞാനെല്ലാം വിശദമായിത്തന്നെ പറയാം എന്നുതന്നെ ഉത്തരം കിട്ടി. രമേശ് ചെന്നിത്തലയും കാർത്തികേയനും മുരളീധരനുമൊക്കെ ഉൾപ്പെട്ട യുവതുർക്കികളെല്ലാം തലസ്ഥാന രാഷ്ട്രീയത്തിൻെറ ഗതിവിഗതികൾ നിയന്ത്രിക്കാൻ ബദ്ധപ്പെട്ടുകൊണ്ടിരുന്നു. അങ്കം മുറുകി മുറുകി തിങ്കളാഴ്ചയായി. ആൻറണി എല്ലാം പറയാമെന്നു പറഞ്ഞ തിങ്കളാഴ്ച. കോൺഗ്രസ്സിലുണ്ടായ പ്രതിസന്ധി പരിഹരിക്കാൻ ആൻറണി കരുത്തുററ കപ്പിത്താൻെറ റോൾ അഭിനയിക്കുമെന്ന് ജനം കരുതി കാത്തിരുന്നു.

പത്രലേഖകരുമായി സംസാരിക്കാനെത്തിയ ആൻറണി ചോദ്യങ്ങൾക്കൊക്കെയും മൗനം കൊണ്ടാണ് മറുപടി പറഞ്ഞത്. ഒന്നിനും കൃത്യമായൊരു ഉത്തരം നല്കാൻ ആൻറണിക്കായില്ല. ഞാൻ ഉമ്മൻചാണ്ടിയുടെ പ്രിയസുഹൃത്താണ്, എന്നെ ആരും ഏല്പിച്ചിട്ടല്ല ഞാനിവിടെ എത്തിയത് എന്നൊക്കെ പറഞ്ഞതല്ലാതെ ഉമ്മൻചാണ്ടിയുടെ രാജിയെക്കുറിച്ചോ, കരുണാകരനോടുള്ള യോജിപ്പില്ലായ്മയെക്കുറിച്ചോ ഒന്നുംതന്നെ ആൻറണി സംസാരിച്ചില്ല. ദുഃഖമുണ്ടെന്നു മാത്രം പറഞ്ഞു. കൃത്യസമയത്തുതന്നെ ആൻറണി വിമാനം കയറി ഇന്ദ്രപ്രസ്ഥത്തിലേക്കു തിരിച്ചുപോയി. അങ്ങനെ നാട്ടുമ്പുറത്തുകാർ പറയാറുള്ളതുപോലെ, ഉള്ളിപൊളിച്ചതുപോലെ സംഭവങ്ങൾ അവസാനിച്ചു. ഒരു ഫലിത നാടകംപോലെ സംഭവങ്ങൾ അവസാനിച്ചപ്പോൾ ജനം പരസ്പരം ചോദിച്ചു, 'എന്തര്? എന്തരോ?





ഡോ. ജെയിംസ് വടക്കുംചേരി

വടക്കേ ഇന്ത്യയിൽ നടക്കുന്നതുപോലുള്ള സ്ത്രീധനമരണങ്ങളും സ്ത്രീധന പീഡനങ്ങളും കേരളത്തിലില്ല എന്ന ഒരു ധാരണയുണ്ട് നമുക്ക്. പക്ഷേ, മററു സംസ്ഥാനങ്ങളെ പിറകിലാക്കുംവിധം സ്ത്രീപീഡനവും സ്ത്രീധന മരണങ്ങളും കേരളത്തിലും പെരുകുകയാണ്.

# വിവാഹമണ്ഡപത്തിൽ നിന്നും ചിതാഗ്നിയിലേക്കോ?

സ്ത്രീധനപീഡനം അക്ഷര കേരളത്തിലോ? അവിശ്വസനീയമായിത്തോന്നിയേക്കാം. സ്ത്രീധന മരണമോ? അസാദ്ധ്യവും! എന്നാൽ കേട്ടോളൂ, നമ്മളിൽപ്പലരും കരുതിയിരിക്കുന്നതു പോലെയല്ല കാര്യങ്ങളുടെ പോക്കെന്ന് കാലിക സംഭവങ്ങൾ കാണിക്കുന്നു.

സ്ത്രീധനത്തിൻെറ പേരുപറഞ്ഞ് ഭർത്താവും ഭർത്താവിൻെറ അമ്മയും സഹോദരങ്ങളും ചേർന്ന് തന്നെ ക്രൂരമായി മർദ്ദിക്കുന്നുവെന്ന പരാതിയുമായി പൊലീസ് സ്റേറഷനിലേക്ക് ഓടിവന്ന തിരുവന്തപുരം കാച്ചാണിയിലുള്ള ഒരു സ്ത്രീ പറയുകയാണ്: ''നേരത്തേ ഭർത്താവുമായി തെററിപ്പിരിഞ്ഞു. എനിക്കും മകനും ചെലവിനു തരണമെന്നു പറഞ്ഞ് ഞാൻ കുടുംബക്കോടതിയെ സമീപിച്ചിരുന്നു. കേസിൻെറ വിചാരണയ്ക്കിടയിൽ ഭാര്യയേയും മകനേയും താൻ സംരക്ഷിച്ചുകൊള്ളാമെന്നു പറഞ്ഞ് എൻെറ ഭർത്താവ് എന്നെ അദ്ദേഹത്തിൻെറ വീട്ടിലേക്കു വിളിച്ചുകൊണ്ടുപോയി. എന്നാൽ ഭർത്തൃഗൃഹത്തിൽ മടങ്ങിയെത്തിയ അന്നുമുതൽ പണത്തിൻെറയും വസ്തുവിൻെറയും ആഭരണങ്ങളുടെയും പേരിൽ എന്നെ എല്ലാവരുംകൂടി മർദ്ദിക്കുന്നു.''

സ്വർണ്ണമുൾപ്പെടെ 50000/ രൂപ സ്ത്രീധനമായി നല്കി വിവാഹിതയായൊരു അദ്ധ്യാപിക ഈയിടെ പയ്യന്നൂരിൽ ആത്മഹത്യ ചെയ്തു. വിവാഹം കഴിഞ്ഞ നാൾ മുതൽ ഭർത്തൃവീട്ടുകാർ സ്ത്രീധനത്തെച്ചൊല്ലി നവവധുവിനെ പീഡിപ്പിച്ചിരുന്നുവെന്നും പീഡനം സഹിക്കവയ്യാതെ ആ ടീച്ചർ ജോലിചെയ്തിരുന്ന സ്ക്കൂളിനടുത്തു താമസിച്ചിരുന്ന കോൺവെൻറിൽവച്ച് ആത്മഹത്യ ചെയ്യുകയായിരുന്നുവെന്നും മനസ്സിലാക്കിയ പൊലീസ് അവരുടെ ഭർത്താവിനെ അറസ്ററു ചെയ്യുകയുണ്ടായി.

ഇതുപോലെ എത്രയെത്ര സംഭവങ്ങൾ! സ്ത്രീധന പീഡനത്തിൻെറ കഥകൾ പലരും പുറത്തു പറയുന്നില്ല; സ്ത്രീധന മരണങ്ങൾ പലരും അറിയുന്നില്ല. കേരളത്തിൽ മാത്രം ഒരു വർഷം 123 സ്ത്രീധന പീഡന/മരണങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ടെന്ന് ഈയിടെ ഒരു ചർച്ചയിൽ പങ്കെടുക്കവേ ഒരു സാമൂഹ്യ പ്രവർത്തക ആവർത്തിച്ചാവർത്തിച്ചു പറയുകയുണ്ടായി. അതൊക്കെ അതിശയോക്തി പരമാണെന്ന് അപ്പോൾ പലരും കരുതി. സാക്ഷര കേരളത്തിൽ അങ്ങനെയുണ്ടാവില്ല എന്നവർ വിശ്വസിക്കുന്നുപോലും.

## സ്ത്രീധന പീഡനം/ മരണം ഇന്ത്യയിൽ

കേന്ദ്ര സർക്കാർ നല്കുന്ന സ്ഥിതി വിവരക്കണക്കുകളനുസരിച്ച്, ഒരുമണിക്കൂർ നാല്പത്തിരണ്ടു മിനിട്ടിനുള്ളിൽ ഒരു സ്ത്രീധനമരണം റിപ്പോർട്ടു ചെയ്യുന്നു ആർഷഭാരതത്തിൽ! തീർന്നില്ല, 33 മിനിട്ടിനിടയ്ക്ക് ഇന്ത്യയിലൊരു സ്ത്രീ ഭർത്താവിൻെറ/ബന്ധുക്കളുടെ ക്രൂരതയ്ക്കു വിധേയയാകുന്നു. 1987–ൽ 1912 സ്ത്രീധന മരണങ്ങൾ ഇന്ത്യയിൽ റിപ്പോർട്ടു ചെയ്യപ്പെട്ടെങ്കിൽ 1991–ൽ അത് 5157 ആയി ഉയർന്നുവത്രേ. 169.7 ശതമാനം വർദ്ധനവ്. ഇതുണ്ടായതോ? നാരിയെ ദേവിയായി പൂജിക്കണമെന്നു പറഞ്ഞു പഠിപ്പിക്കുന്നൊരു സംസ്കാരത്തിലും! സ്ത്രീധനം വാങ്ങലും കൊടുക്കലും സ്ത്രീധന പീഡനങ്ങളും ഹീനമായ കുററകൃത്യങ്ങളായി കണക്കാക്കി കഠിനശിക്ഷ നല്കണമെന്നതാണ് ഇവിടത്തെ നിയമം. വിവാഹാനന്തരം ഏതാനും വർഷങ്ങൾക്കുള്ളിൽ നടക്കുന്ന ഭാര്യാമരണങ്ങൾ (സ്വാഭാവിക മരണങ്ങളാണെങ്കിൽപ്പോലും) വരെ ഗൗരവമായി കണക്കാക്കി നിയമനടപടികൾ നടത്തുന്നൊരു രാജ്യത്ത് സ്ത്രീധനമരണത്തിൽ മാത്രം 169.7 ശതമാനം വർദ്ധനവോ? അതും അഞ്ചുവർഷത്തെ ഇടവേളയ്ക്കുള്ളിൽ? നാം എല്ലാ തുറയിലും പുരോഗമിക്കുകയാണുപോലും!

പഴയകാല മലയാള നിഘണ്ടുവിൽ നമുക്കു കണ്ടെത്താനാവാത്ത വാക്കുകളായിരിക്കാം ഭർത്തൃപീഡയും ബന്ധുപീഡയുമൊക്കെ. എന്നാൽ, അവ, 1987 മുതൽ 1991 വരെയുള്ള കാലയളവിൽ 11603–ൽനിന്നും 15949 ആയി വർദ്ധിച്ചിരിക്കുന്നു. 37.5 ശതമാനം വർദ്ധനവ്. വിവാഹജീവിതത്തിൽ പീഡനം ഏല്ക്കേണ്ടിവരുന്നത് തലവിധിയാണെന്നു കരുതി എല്ലാം സഹിച്ചും പൊറുത്തും കുഞ്ഞുങ്ങളെ മനസ്സിൽ ധ്യാനിച്ചും ജീവിതം തള്ളിനീക്കുന്നൊരു സാമൂഹ്യ-സാംസ്കാരിക വ്യവസ്ഥിതിയിലാണ് അഞ്ചുവർഷത്തിനിടയിൽ 37.5 ശതമാനം വർദ്ധനവ് ദർശിക്കുന്നതെന്നോർക്കണം.

സ്ത്രീകളെ എല്ലാവിധത്തിലും—തരത്തിലും—തലങ്ങളിലും ഉദ്ധരിക്കണം, ഉദ്ധരിച്ചേ പററൂ എന്നു വാതോരാതെ പ്രഘോഷിക്കുന്ന രാഷ്ട്രീയക്കാരും അവരുടെ തിരഞ്ഞെടുപ്പു പത്രികകളും എന്തുകൊണ്ട് ഈ യാഥാർത്ഥ്യം കാണുന്നില്ല? സ്ത്രീകൾക്കായി കൊണ്ടുവന്നിട്ടുള്ള ക്രിയാത്മക മേഖലയിലെവിടെയെങ്കിലും ഇത്രമാത്രം വർദ്ധനവ് ദർശിക്കുന്നുണ്ടോയെന്ന കാര്യം എന്തുകൊണ്ടവർ പഠിക്കുന്നില്ല? സ്ത്രീധന മരണത്തിനും സ്ത്രീധന പീഡനത്തിനുമെതിരേ പൊലീസിൽ റിപ്പോർട്ടു ചെയ്യപ്പെടുന്ന കേസുകളുടെ കണക്കാണ് മുകളിൽ പ്രസ്താവിച്ചത്. പൊലീസിൻെറ ശ്രദ്ധയിൽപ്പെടാത്തത്, പെട്ടാൽ തന്നെ മേൽ നടപടികൾ എടുക്കാനാവാത്തത് ഇതിനേക്കാൾ എത്രയോ മടങ്ങ് കൂടുതലായി

രിക്കും. ഇതിനിടെ ചിലർ അവർക്കുള്ള ഉത്കണ്ഠയും ഞെട്ടലും മററും രേഖപ്പെടുത്താറുണ്ട്. അഖിലേന്ത്യാ ഐക്യ മഹിളാ സംഘം സംസ്ഥാന സമിതി യോഗം ഈയിടെ കൊല്ലത്തു സമ്മേളിച്ച്, സ്ത്രീപീഡനങ്ങൾ വർദ്ധിച്ചു വരുന്നതിൽ അവർക്കുള്ള ഉത്കണ്ഠയങ്ങ് ഉച്ചത്തിൽ വിളിച്ചുപറഞ്ഞ്, ഇന്ത്യയിൽ കഴിഞ്ഞവർഷം 60711 സ്ത്രീധന് പീഡനക്കേസുകൾ ഉണ്ടായിട്ടുള്ളതായി അവർ കണ്ടെത്തി. അതിൽ 10000 കേസുകൾ കേരളത്തിലാണെന്ന് അവർ പറയുന്നതായി പത്രവാർത്ത കണ്ടു. അതാണു യാഥാർത്ഥ്യമെങ്കിൽ ഈ പ്രശ്നം ഭയാനകമാണ്. 1991-ലെ 15949 സ്ത്രീപീഡനക്കേസുകളിൽ നിന്നും 60711 സ്ത്രീധനപീഡനക്കേസുകൾ 1993 ആയപ്പോഴേക്കും വർദ്ധിക്കുകയെന്നു പറഞ്ഞാൽ? ഏതെങ്കിലും രാജ്യത്ത് ഇങ്ങനെയുണ്ടാകുമോ?

## വടക്കേ ഇന്ത്യയും കേരളവും

വടക്കേ ഇന്ത്യയിൽ നടക്കുന്നതുപോലുള്ള സ്ത്രീധന മരണങ്ങളും സ്ത്രീധന പീഡനങ്ങളും സ്ത്രീകൾക്കെതിരേ ചെയ്യുന്ന മററു പലവിധ കുററകൃത്യങ്ങളും താരതമ്യേന കേരളത്തിലില്ല എന്നതായിരുന്നു നാളിതുവരെ ഇവിടെയുണ്ടായിരുന്ന ചിന്തയും ധാരണയും. അതിനു ചില കാരണങ്ങളുമുണ്ടായിരിക്കാം. സ്ത്രീകൾക്കെതിരേ നടക്കുന്ന കുററകൃത്യങ്ങളിൽ 17.6 ശതമാനം മദ്ധ്യപ്രദേശിലും 15.7 ശതമാനം ഉത്തരപ്രദേശിലും 13.9 ശതമാനം മഹാരാഷ്ട്രയിലും 7.9 ശതമാനം ആന്ധ്രപ്രദേശിലും 7.5 ശതമാനം രാജസ്ഥാനിലും 5.7 ശതമാനം ഡൽഹിയിലുമാണെന്നാണു നാം മനസ്സിലാക്കിയിരുന്നത്. എന്നാൽ, ഈയിടെയായി കേരളത്തിൽ റിപ്പോർട്ടു ചെയ്യപ്പെടുന്ന സ്ത്രീപീഡന പരമ്പരകളും സ്ത്രീധനമരണ പട്ടികകളും കാണുമ്പോൾ ഒരുപക്ഷേ, അധികംനാൾ കഴിയുംമുമ്പേ നമ്മൾ മററു സംസ്ഥാനങ്ങളെ വളരെ പിറകിലാക്കിക്കളയുമോയെന്ന് ആശങ്കപ്പെടുന്നവർ ധാരാളമുണ്ടിവിടെ.

പീഡനം സഹിക്കവയ്യാതെ വിവാഹത്തിൻെറ പതിനഞ്ചാംനാൾ ഒരു യുവതി ആത്മഹത്യ ചെയ്തതിനെത്തുടർന്ന് ഭർത്താവും വിവാഹദല്ലാളും ഈയിടെ പത്തനംതിട്ട ജില്ലയിൽ പൊലീസ് കസ്ററഡിയിലായി. ലഭ്യമായ വിവരങ്ങളനുസരിച്ച് ആ നവവധുവിൻെറ അകാലമരണത്തിനു കാരണം പീഡനമാണെന്നാണ്. മരിക്കുന്നതിനുമുമ്പ് ആ സ്ത്രീ എഴുതിവച്ചിരുന്ന കത്തിൽ അക്കാര്യം വ്യക്തമാക്കിയിട്ടുമുണ്ടായിരുന്നു. നിർദ്ധന കുടുംബത്തിൽനിന്നും ആറുപവനും 10000 രൂപയും കൊടുത്തായിരുന്നു വിവാഹം നടത്തിയതെന്നാണ് അറിയാൻ കഴിഞ്ഞത്. വിവാഹപ്രായം കഴിഞ്ഞായിരുന്നു കല്യാണം നടത്തിയതെങ്കിലും അതിൽ അവളുടെ മാതാപിതാക്കൾക്ക് ആശ്വാസം തോന്നിയിരുന്നു. കാരണം, ഒരു മകളുടെ ഭാവി സുരക്ഷിതമായല്ലോയെന്നോർത്ത്. പക്ഷേ, മണ്ഡപത്തിൽനിന്നും അവൾ യാത്രയായത് ചിതയിലേക്കായിരുന്നുവെന്നു മാത്രം.

കൊല്ലം ജില്ലയിൽ ഒരു സ്ത്രീ ഭർത്തൃഗൃഹത്തിലെ പീഡനങ്ങളെത്തുടർന്ന് ഈ ദിവസങ്ങളിൽ സ്പിരിട്ട് ഉള്ളിൽച്ചെന്ന് അവശനിലയിൽ ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടു. പതിനാറു മാസംമുമ്പ് വിവാഹിതയായ ആ സ്ത്രീക്ക് വിവാഹദിനങ്ങൾ (മധുവിധു ദിവസങ്ങൾ) കഴിഞ്ഞപ്പോൾത്തന്നെ പീഡനകാലം ആരംഭിച്ചുവെന്നാണ് അവർ പൊലീസിൽ കൊടുത്തിരിക്കുന്ന മൊഴിയിൽനിന്നും വ്യക്തമാകുന്നത്. ഈയിടെ, കുടിക്കാൻ വെള്ളം ചോദിച്ചപ്പോൾ ഭർത്തൃമാതാവ് ബലമായി സ്പിരിട്ട് വായിൽ ഒഴിച്ചുകൊടുത്തുവത്രേ. സ്ത്രീകളോട് സ്ത്രീകൾക്കിത്രയേറെ ക്രൂരരാവാൻ പററുമോ? സ്ത്രീപീഡനങ്ങൾക്കു പിറകിൽ കേരളത്തിലെ വനിതകളും മോശക്കാരല്ലായെന്ന നിഗമനത്തിലേക്കു നയിക്കുന്ന ഒട്ടുവളരെ സംഭവങ്ങൾ ഈയിടെ റിപ്പോർട്ടു ചെയ്യപ്പെടുന്നുണ്ട്.

''നിന്നെ ഞാൻ ഇഞ്ചിഞ്ചായി കൊല്ലുമെടീ. നല്ല സ്ത്രീധനം വാങ്ങി എൻെറ മകന് ഇനിയും കല്യാണം കഴിക്കാമെടീ. അവനു പ്രായമൊന്നും കടന്നുപോയിട്ടില്ല''— എന്ന് അമ്മായിയമ്മ ആക്രോശിച്ച് പലപ്പോഴും കഠിന ദേഹോപദ്രവമേല്ക്കലിന് തന്നെ വിധേയയാക്കിയെന്നു പരാതി പറഞ്ഞ ഒരു സ്ത്രീയുടെ കഴിഞ്ഞ എട്ടുവർഷത്തെ ജീവിതകഥ ഈയിടെ കേരളത്തിലെ ഒരു വാരികയിൽ പ്രസിദ്ധീകരിച്ചിരുന്നു. ഇപ്പോൾ ദേഹമാസകലം മുറിപ്പാടുകളുള്ള—ക്ഷീണിച്ച് ദയനീയ മുഖഭാവങ്ങളുള്ള—നിത്യരോഗിയായി ത്തീർന്ന ആ സ്ത്രീ എട്ടുവർഷംമുൻപ് ഒന്നരലക്ഷം രൂപയും 30 പവൻെറ ആഭരണങ്ങളും സ്ത്രീധനമായി കൊണ്ടുവന്നയാളായിരുന്നുവത്രേ.

## സ്ത്രീകൾക്കെതിരേയുള്ള അതിക്രമങ്ങളെപ്പററി കേരളസർക്കാർ

സ്ത്രീകൾക്കെതിരേ കേരളത്തിൽ നടക്കുന്ന അതിക്രമങ്ങളെക്കുറിച്ച് സർക്കാരിനും അറിവുണ്ടത്രേ. ഐക്യജനാധിപത്യമുന്നണി സർക്കാർ വന്നശേഷം സ്ത്രീകൾക്കുനേരേ നടന്ന കുററകൃത്യങ്ങൾ 9560; സ്ത്രീധനമരണം 67; സ്ത്രീപീഡനക്കേസ് 574; കുററക്കാരെ പിടികൂടിയത് 459 കേസുകളിൽ; നാലു കേസിൽ പ്രതികളെ ശിക്ഷിച്ചു; ബലാത്സംഗക്കേസു മാത്രം 562; ഇവയിൽ 155 കേസിൽ പീഡിപ്പിക്കപ്പെട്ടത്. പട്ടികജാതി സ്ത്രീകളും. സ്ത്രീകൾക്കെതിരേ ഏററവും കൂടുതൽ കുററകൃത്യങ്ങൾ നടന്നത് കോഴിക്കോട്ടാണ് (827); രണ്ടാംസ്ഥാനം കണ്ണൂരിനും—618. ഏററവും കുറവ് പത്തനംതിട്ടയിലും—246. കേരള മുഖ്യമന്ത്രിതന്നെ നിയമനിർമ്മാണസഭയിൽ വെളിപ്പെടുത്തിയതാണീ വിവരം. കഴിഞ്ഞ രണ്ടുവർഷങ്ങളിൽ മാത്രം തിരുവനന്തപുരം നഗരമൊഴിച്ചുള്ള സ്ഥലങ്ങളിൽ സ്ത്രീകൾക്കെതിരേ 6449 കേസുകൾ റിപ്പോർട്ടു ചെയ്തിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. പട്ടികജാതി-പട്ടികവർഗ്ഗക്കാർക്കെതിരേയുള്ള മൊത്തം അതിക്രമസംഭവങ്ങൾ 2174 ആണെന്നും അദ്ദേഹം വ്യക്തമാക്കി.

1970-കളിൽ, കേരളത്തിൽ നടത്തിയ ഒരു പഠനത്തിൽനിന്നും വ്യക്തമാകുന്നത് സമ്പൂർണ്ണ സാക്ഷരത കൈവരിക്കുന്നതിന് എത്രയോ ദശകങ്ങൾക്കു മുൻപ് നമ്മൾ സ്ത്രീധനക്കാര്യത്തിൽ കടുംപിടിത്തക്കാരായിരുന്നുവെന്നാണ്. 1970-കളിലെ ലോവർ ഡിവിഷൻ ക്ളാർക്കിന് 15,000/- രൂപ വരേയും ഹൈസ്കൂൾ അദ്ധ്യാപകന്/അപ്പർ ഡിവിഷൻ ക്ളാർക്കിന് 20,000/- രൂപ വരേയും എൻജിനീയർ കോളേജ് അദ്ധ്യാപകർ തുടങ്ങിയവർക്ക് 40,000/- രൂപ വരേയും, ഐ.എ.എസ്., ഐ.എഫ്.എസ്., ഡോക്ടർ, ചാർട്ടേഡ് അക്കൗണ്ടൻറ് എന്നിവർക്ക് 2 ലക്ഷം രൂപ വരേയും ഇവിടെ സ്ത്രീധനമായി ആവശ്യപ്പെടുമായിരുന്നു. കുടുംബസ്വത്തും ബന്ധുബലവും വീട്ടുമഹിമയും ആഭിജാത്യവുമെല്ലാം വിവാഹക്കമ്പോളത്തിൽ ഇന്നത്തേക്കാൾ കൂടുതൽ വിററഴിച്ചിരുന്നൊരു കാലഘട്ടത്തിലെ സ്ത്രീധന റേറ്റുകളാണ് മുകളിൽ പറഞ്ഞതെങ്കിൽ കാലങ്ങൾ നീങ്ങിയതോടെ ഇന്നതിൻെറ 10 മുതൽ 20 വരെ ഇരട്ടിയായിട്ടുണ്ട് സ്ത്രീധനച്ചന്തയിലെ വിലപേശൽ. ''ഉടുതുണിയും പണിയായുധവും'' മാത്രം കൈമുതലായിട്ടുള്ള കൊത്തനും, അതുപോലുമില്ലാത്ത കൈയാളിനും വരെ ഇന്ന് 50,000/- രൂപയും സ്ഥലവും പൊന്നും വീടുമാണ് സ്ത്രീധനമായി ചോദിക്കുന്നത്.

അങ്ങനെ താങ്ങാവുന്നതിലേറെ പണവും ആഭരണങ്ങളും സ്വത്തുമായിവരുന്ന ''പുത്തൻപെണ്ണി''നോട് ''ഇനിയും കൊണ്ടുവാ'' എന്ന നയം സ്വീകരിച്ച് പീഡിപ്പിക്കുകയെന്നത് തുമ്പിയെക്കൊണ്ട് കല്ലെടുപ്പിക്കുന്നതുപോലെയാണ്. തുമ്പിയെക്കൊണ്ട് കല്ലെടുപ്പിക്കുന്നവർക്കുണ്ടാവുന്ന 'സുഖം തുമ്പിക്കുണ്ടാവില്ലല്ലോ. കല്ലെടുക്കാൻ വിസമ്മതിക്കുന്നത് മകനാണെങ്കിൽ എന്തു ചെയ്യും? ''പുകഞ്ഞകൊള്ളി പുറത്ത്'' എന്ന വിധേന മരുമകളോടൊത്ത് മകനേയും വെളിയിലാക്കുക. രണ്ടടുക്കളയും ഒരു മേൽക്കൂരയുമായി കഴിയുന്ന കുടുംബങ്ങളുടെ എണ്ണം കൂടിക്കൂടി വരികയാണോ? അമ്മായിയമ്മ വിഷംകൊടുത്തു കൊല്ലുമോയെന്ന ഭയത്താൽ വേറെ അടുപ്പു പൂട്ടി ഭക്ഷണം പാകം ചെയ്ത് ഭർത്താവിനും മക്കൾക്കും കൊടുക്കുന്ന ഭാര്യയും, മരുമകൾ വിഷം കൊടുത്തുകൊല്ലുമോയെന്നു പേടിച്ച് പ്രത്യേകം ഭക്ഷണം തയാർ ചെയ്തുകഴിക്കുന്ന അമ്മായിയമ്മയും-രണ്ടു പേരും സ്ത്രീധന പീഡനത്തിന് ഇരയാവുന്നവരാണ്.

## വിവാഹച്ചെലവിനുശേഷം പുത്രീപീഡനമോ?

കേരളത്തിൽ വിവാഹച്ചെലവുകൾ കെണിയിലാക്കിയതു പതിനാലു ലക്ഷം കുടുംബങ്ങളെയാണെന്ന് കേരള ദേശീയവേദി



നടത്തിയ ഒരു പഠനത്തിൽ വ്യക്തമാക്കപ്പെട്ടു. വിവാഹച്ചെലവുകൾ മൂലമുള്ള കടബാധ്യത കേരളത്തിലെ നാലിലൊന്നു കുടുംബങ്ങളുടെ സാമ്പത്തിക ഭദ്രത തകർത്ത് ശൈഥില്യങ്ങൾക്ക് വഴിയൊരുക്കുന്നതായാണ് ആ പഠനം കാണിക്കുന്നത്. കടം തീർക്കാനാവാതെ കിടപ്പാടം തീറെഴുതി വില്ക്കേണ്ടിവരുകയും റെവന്യൂ റിക്കവറി നടപടികൾക്ക് വിധേയമാകുന്നവരുടെ സംഖ്യ നാൾക്കുനാൾ വർദ്ധിക്കുന്നതായും പഠനം തെളിയിക്കുന്നു.

''സ്ത്രീധനം 95% വിവാഹങ്ങളിലും നിർബന്ധിത ഘടകമാണെന്നും പത്തു വർഷത്തിനുള്ളിൽ സ്ത്രീധനത്തോതിൽ ഉണ്ടായ ഭീമമായ വർദ്ധനവ് എല്ലാ സമുദായങ്ങളേയും ബാധിച്ചുവെന്നും ''സർവെ ചൂണ്ടിക്കാട്ടുന്നു. ''സ്ത്രീധന പീഡനങ്ങളും മരണങ്ങളും മൂന്നിരട്ടിയായി'' എന്നും കേരള ദേശീയവേദി ഓർമ്മപ്പെടുത്തുന്നു. അങ്ങനെ മാനസികമായും സാമ്പത്തികമായും നട്ടം ചുററുന്ന പെൺവീട്ടുകാരെ വീണ്ടും വീണ്ടും സ്ത്രീധനത്തിൻെറ പേരിൽ പീഡിപ്പിക്കുകയെന്നു പറയുന്നത് അവരെ കല്ലുകെട്ടി കടലിൽ താഴ്ത്തുന്നതിനു തുല്യമാണ്.

> **സ്ത്രീധനപീഡനവും സ്ത്രീധന മരണവും ഒരു പ്രത്യേക മതവിഭാഗത്തിൽപ്പെടുന്നവരിലാണ് കാണുന്നതെന്ന് ഗവേഷണങ്ങൾ തെളിയിക്കുന്നു. അതിനാൽ മതനേതാക്കൾക്ക് ഈ തുറയിൽ വളരെയേറെ ചെയ്യാനൊക്കും. കേരളത്തിലിന്ന് പുറത്തുവന്നുകൊണ്ടിരിക്കുന്ന സ്ത്രീധന പീഡനങ്ങളിലും സ്ത്രീധന മരണങ്ങളിലും മുഖ്യമായ പങ്ക് സ്ത്രീകൾതന്നെ വഹിക്കുന്നതായി കണ്ടുവരുന്നു.**

## സ്ത്രീകളും അസ്വാഭാവിക മരണങ്ങളും

ഡൽഹിയിൽ, സ്ത്രീകളുടെ ഇടയിൽ നടക്കുന്ന അസ്വാഭാവിക മരണത്തെപ്പററിയുള്ള ഔദ്യോഗിക രേഖകളിൽ 50.84% സ്ത്രീകളും മരിക്കുന്നത് അപകടങ്ങളിലാണെന്നാണ് എഴുതിവച്ചിരിക്കുന്നത്. എന്നാൽ, അതേ മരണങ്ങളെക്കുറിച്ചുതന്നെ നടത്തിയ വിശദമായ അന്വേഷണത്തിൽ അവയിൽ 35.20% മാത്രമേ അപകടമരണങ്ങളായുള്ളൂവെന്ന് ബോദ്ധ്യപ്പെട്ടു. 12.89 ശതമാനമേ സ്ത്രീധന മരണങ്ങളായി ഔദ്യോഗിക രേഖകളിൽ അവിടെ കാണുന്നുള്ളൂ. എന്നാൽ, സ്വാഭാവിക മരണങ്ങളെപ്പററി കൂടുതൽ ആഴത്തിലിറങ്ങി അന്വേഷിച്ചപ്പോൾ സത്യമെത്രയോ വിദൂരതയിലാണെന്ന് തെളിയിക്കാൻ കഴിഞ്ഞു. അവിടെ നടക്കുന്ന അസ്വാഭാവിക മരണങ്ങളിൽ 15.64 ശതമാനവും സ്ത്രീധന മരണങ്ങളായിരുന്നുവത്രേ.

കേരളത്തിലെ സ്ത്രീകളുടെ അസ്വാഭാവിക മരണങ്ങളെപ്പററി പഠിക്കാൻ എന്തുകൊണ്ടാണ് സ്ത്രീ സംഘടനകൾ അറച്ചുനില്ക്കുന്നത്? സ്ത്രീകളെ ബസ്സിൽ വച്ചൊന്നു ശല്യം ചെയ്താൽ, അവർക്കെതിരെയൊന്നു കമൻറ് പാസ്സാക്കിയാൽ, അവരെയൊന്നു തുറിച്ചു നോക്കിയാൽ വരെ പ്രതികരിക്കുന്ന സ്ത്രീകളും സാമൂഹ്യ പ്രവർത്തകരും സ്ത്രീകൾക്കെതിരെ വളർന്നുകൊണ്ടിരിക്കുന്ന ഈ ദുഷ്പ്രവണതയ്ക്കെതിരെ എന്തുകൊണ്ട് നിശ്ശബ്ദത പാലിക്കുന്നു? സ്ത്രീകൾ തീപൊള്ളലേററു മരിക്കുന്നതിനോടനുബന്ധിച്ച് അവയെല്ലാം കൊലപാതകങ്ങളാണെന്നുപറഞ്ഞ് സ്ത്രീകളുടെ ബന്ധുക്കളും സ്വന്തക്കാരും അധികാരികൾക്കു തരുന്ന പരാതികളുടെ എണ്ണം അനുദിനം കൂടിക്കൂടിവരുകയാണ്.

തിരുവനന്തപുരത്ത് വട്ടിയൂർക്കാവിൽ ഉള്ള ഭർത്തൃഗൃഹത്തിൽ വച്ച് ഈയിടെ പൊള്ളലേററു മരിച്ച ഒരു സ്ത്രീയുടെ മരണം കൊലപാതകമാണെന്ന് ആരോപിച്ച് ആ സ്ത്രീയുടെ പിതാവ് പൊലീസ് അധികൃതർക്ക് പരാതി കൊടുത്തിരിക്കുകയാണ്. ഭാര്യയെ മർദ്ദിക്കുകയും മുഖത്തും വയററത്തും ചവിട്ടുകയും തുടർന്ന് അബോധാവസ്ഥയിലാവുകയും ചെയ്ത ആ സ്ത്രീ മരിച്ചുവെന്ന് കരുതി ഭർത്താവ് മണ്ണെണ്ണയൊഴിച്ച് തീകൊളുത്തുകയായിരുന്നുവെന്ന് പരാതിയിൽ പറയുന്നു.

മകന് മറെറാരു വിവാഹം ചെയ്യുന്നതിനു വേണ്ടി ആസൂത്രിതമായി മണ്ണെണ്ണയൊഴിച്ച് തൻെറ മകളെ തീകൊളു[illegible]ക്കൊല്ലുകയായിരുന്നുവെന്നാരോപിച്ച് പാ[illegible]ങ്ങാട് പഞ്ചായത്തിലെ ഒരമ്മ ഈയിടെ പരാതിപ്പെടുകയുണ്ടായി. എന്താണീ കേൾക്കുന്നത് എന്നുപോലും വനിതാസംഘടനകൾ ശ്രദ്ധിക്കുന്നില്ലെന്നുവരുന്നത് സ്ത്രീകൾക്കു സ്ത്രീകളോടു ചെയ്യാവുന്ന വലിയ ക്രൂരതയല്ലേ?

## പരിഹാര മാർഗ്ഗങ്ങൾ:

സ്ത്രീ/സ്ത്രീധന പീഡനത്തിനും സ്ത്രീ/സ്ത്രീധന മരണത്തിനും എതിരെ ജനങ്ങൾ ഉണരേണ്ടിയിരിക്കുന്നു. നിയമത്തിനും നിയമ നടപടികൾക്കും കാര്യമായൊന്നും ഇവിടെ ചെയ്യാനാവില്ലെന്നതാണ് നഗ്ന സത്യം. കാരണം, ഇവയെല്ലാം നിയമത്തിനപ്പുറമുള്ള പലതുമായി ബന്ധിച്ചാണ് കിടക്കുന്നത് എന്നതുതന്നെ. നിലവിലുള്ള നിയമങ്ങളിൽ ''പാച്ചുവർക്ക്'' നടത്തിയതുകൊണ്ടോ, അവയുടെ പല്ലിന് രാകിയൊരല്പം മൂർച്ച കൂട്ടിയതുകൊണ്ടോ പുതിയ നിയമങ്ങൾ ഉണ്ടാക്കിയതുകൊണ്ടോ തീരുന്നതല്ല ഈ പ്രശ്നം. മനുഷ്യൻെറ വിലയും സ്ത്രീയുടെ നിലയും സ്ത്രീധനത്തിൻെറ സ്ഥാനവും കുടുംബത്തിലെ ''ഇമ്പ''വും എന്തെന്ന് വ്യക്തമാക്കുന്ന മൂല്യാധിഷ്ഠിത ജീവിത രീതികൾക്കുതന്നെ തുടക്കം കുറിക്കേണ്ടിയിരിക്കുന്നു. സാക്ഷരതയെന്നതിന് മൂല്യശോഷണമെന്നതല്ലല്ലോ അർത്ഥം!

സ്ത്രീക്കെതിരെ സ്ത്രീകൾ തന്നെ ഇറങ്ങിയാൽ? സ്ത്രീയുടെ ശത്രു സ്ത്രീതന്നെയായി മാറിയാൽ? ഇതിനും ഒരു പരിഹാരം കണ്ടെത്തിയേ പററൂ. കേരളത്തിലിന്ന് പുറത്തുവന്നുകൊണ്ടിരിക്കുന്ന സ്ത്രീധന പീഡനങ്ങളിലും/സ്ത്രീധന മരണങ്ങളിലും മുഖ്യമായ പങ്ക് സ്ത്രീകൾതന്നെ വഹിക്കുന്നതായി കണ്ടുവരുന്നു. സ്ത്രീയുടെ ശത്രു പുരുഷന്മാരാണെന്ന ധാരണ സമൂഹത്തിൽ ഇന്നുണ്ടായിട്ടുണ്ട്. ആ ചിന്താഗതി പൂർണ്ണമായും ശരിയാണോയെന്ന് ഉറക്കെ ചിന്തിക്കേണ്ടിയിരിക്കുന്നു. ബലാൽസംഗം, സ്ത്രീകളെ ശല്യപ്പെടുത്തൽ, സ്ത്രീകളേയും പെൺകുട്ടികളേയും അനാശാസ്യ പ്രവർത്തനങ്ങൾക്കായി തട്ടിക്കൊണ്ടുപോകൽ (ഇതിൽ സ്ത്രീകൾ പങ്കു വഹിക്കുന്നതായി കാണുന്നു) പൂവാലശല്യത്തിന് സ്ത്രീകളേയും പെൺകുട്ടികളേയും വിധേയരാക്കൽ തുടങ്ങി ഏതാനും ചിലതിന് പുരുഷന്മാർക്കുള്ള പങ്ക് താരതമ്യേന കൂടുതലാണ്. എന്നാൽ സ്ത്രീകൾക്കെതിരെ ചെയ്യുന്ന പലവിധ കുററകൃത്യങ്ങളിൽ പുരുഷന്മാർ ഒററയ്ക്കു പ്രവർത്തിക്കുന്നതിനേക്കാൾ എളുപ്പവും കാര്യസാദ്ധ്യതയും ഉണ്ടാവുക സ്ത്രീകൾ കൂടി പങ്കുകൊണ്ടാലാണെന്നതിനാൽ പലപ്പോഴും സ്ത്രീ-പുരുഷ സഹകരണം അക്കാര്യങ്ങളിൽ നാം കാണുന്നുവെന്നതാണ് മറെറാരു വസ്തുത. എന്തിനധികം? വേശ്യാലയങ്ങൾ നടത്തുന്നതിനും വേശ്യാവൃത്തിക്ക് പെൺകുട്ടികളെ വശത്താക്കുന്നതിനും സ്ത്രീകൾക്കുള്ള പ്രത്യേക കഴിവ് പുരുഷന്മാർക്കില്ലെന്നത് പരക്കെ അംഗീകരിച്ചിരിക്കുന്ന ഒന്നാണ്. ഒരു കുടുംബത്തിലെ നായിക-അമ്മായിയമ്മ വിചാരിച്ചാൽ ഇല്ലായ്മ ചെയ്യാൻ പററാത്ത സ്ത്രീധന പീഡനം ഉണ്ടോ? സ്ത്രീധന പീഡനവും അതിനെത്തുടർന്നുള്ള ആത്മഹത്യകളും കൊലപാതകങ്ങളും കുടുംബത്തിനുള്ളിൽ വച്ചാണ് പലപ്പോഴും ഉണ്ടാവുക. അതിനാൽ, കുടുംബാംഗങ്ങളെല്ലാവരും കൂടെ-പ്രത്യേകിച്ച് കുടുംബത്തിലെ സ്ത്രീകൾ-വിചാരിച്ചാലേ വർദ്ധിച്ചുവരുന്ന ഈ പ്രശ്നത്തെ കടിഞ്ഞാണിട്ട് നിറുത്താനാവുള്ളൂ. മാധ്യമങ്ങൾ ഈ ആശയഗതിക്ക് ഊന്നൽ കൊടുത്ത് ജനങ്ങളിൽ ബോധവൽക്കരണം നടത്താൻ ശ്രമിക്കേണ്ടതാണ്. സ്ത്രീകൾക്കെതിരെ ക്രൂരത കാണിക്കുന്ന ദുഷ്ടമനസ്സ് സ്ത്രീകളുടേതായാൽ-ആ സ്ത്രീകൾ അമ്മായിഅമ്മമാരുടെ രൂപത്തിലായാലും നാത്തൂൻമാരുടെ രൂപത്തിലായാലും ജ്യേഷ്ഠത്തിയമ്മയുടെ സ്ഥാനത്തായിരുന്നാലും വിധവയായാലും കാമുകിയായാലും വേണ്ടില്ല അവരെക്കൂടി

ശേഷം 16-ാം പേജിൽ



എ.വി. അനിൽകുമാർ

കെ.പി.ആർ. ഇന്നും കമ്മ്യൂണിസത്തിൻെറ മുഖ്യധാരാ പ്രസ്ഥാനത്തോടൊപ്പമുണ്ട്. അദ്ദേഹത്തിൻെറ ഉജ്ജ്വലമായ ചരിത്ര പോരാട്ടങ്ങളുടെ ഇരമ്പുന്ന സ്മരണകൾക്കു മുമ്പിലൂടെ....

# ഒരു ബോൾഷെവിക്കിൻെറ ജീവിതത്തിൽ നിന്ന്



കെ.പി.ആർ. ഗോപാലൻ

തൂക്കുമരം കാത്തുകഴിയുകയായിരുന്ന തങ്ങളെ അഭിമുഖീകരിക്കാൻസാന്ത്വനവചനങ്ങൾപോലുമില്ലാതെ സന്ദിഗ്ദ്ധാവസ്ഥകളുടെ കൊടുങ്കാററുകൾക്കിടയിലും പർവ്വതങ്ങൾപോലെ ഉയർന്നുനിന്ന ജനനേതാക്കൾ പിൻവാങ്ങുമ്പോൾ, അവരെ ധീരമായി അഭിവാദ്യം ചെയ്ത് തൂക്കുമരത്തിലേക്കു നെഞ്ചുയർത്തി നടന്നുപോയ കയ്യൂരിലെ സാധാരണക്കാരിൽ സാധാരണക്കാരായ നാലു യുവാക്കൾ...

കേരളത്തിലെ വടക്കേയററത്തെ കയ്യൂരെന്ന ആരോരുമറിയാത്ത കുഗ്രാമത്തെ ഇന്ത്യൻ രാഷ്ട്രീയ ഭൂപടത്തിൻെറ നെറുകയിലെത്തിച്ചത് അവരാണ്.

മരണത്തിലേക്കു സ്വയം നടന്നടുക്കുമ്പോഴും മററുള്ളവർക്ക് ജീവിതത്തിൻെറ വഴി തുറന്ന ജൂലിയസ് ഫ്യൂച്ചിക്ക്—നിശ്ചയദാർഢ്യവും അചഞ്ചലമായ ആത്മവിശ്വാസവും കരുത്താക്കി കൊലമരത്തെ കിടിലംകൊള്ളിച്ച ലോകവിപ്ളവപ്രതിഭ.

തൂക്കുമരത്തിൻെറ നിഴലിൽ, മരണം സുനിശ്ചിതമായ ഘട്ടത്തിലും, തടവറയുടെ മനംമടുപ്പിക്കുന്ന ഏകാന്തതയിൽ ഹൃദയപ്പകർച്ചയേതുമില്ലാതെ ലെനിൻകൃതികൾ വായിക്കുകയായിരുന്ന ഭഗത്സിംഗ്....

ഉജ്ജ്വലമായ ചരിത്രപ്പോരാട്ടത്തിൻെറ ജീവൻ തുടിക്കുന്ന ഇതിഹാസംപോലെ ഇതാ മലയാളിക്ക് അഭിമാനമായി കുന്നത്ത് പുതിയ വീട്ടിൽ രാമപുരത്തു ഗോപാലൻ എന്ന കെ.പി.ആർ. കേരളത്തിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിൻെറ ആദ്യ നായകരിലൊരാളായ അദ്ദേഹം മുൻവിധിയിൽപ്പൊതിഞ്ഞ വിമർശനത്തോടൊപ്പം ഇന്നും മുഖ്യധാരാ പ്രസ്ഥാനത്തിനൊപ്പമുണ്ട്. സൈദ്ധാന്തികമായ തെളിമയോടെ മിക്കപ്പോഴും സംസാരിക്കുന്ന കെ.പി.ആർ ചിലപ്പോഴെങ്കിലും ഈ സുതാര്യതയെ ഇരുട്ടിലാഴ്ത്തുന്ന വികാരപാരവശ്യങ്ങൾക്ക് അടിപ്പെടാറുണ്ടെന്നത് നേരുതന്നെ. സാമൂഹ്യപ്രസ്ഥാനങ്ങളേയും അവയുടെ വികാസപരിണാമങ്ങളേയും ഈ വികാസത്തിലെ നിമ്നോന്നതങ്ങളേയും നേതൃരൂപങ്ങളേയും കുറിച്ചുള്ള ശാസ്ത്രീയമായ കാഴ്ചപ്പാട് മുഖ്യധാരാ പ്രസ്ഥാനത്തിൽനിന്ന് അകന്നവരിൽനിന്നു വ്യത്യസ്തമായി കെ.പി.ആറിന് വഴികാട്ടിയാണ്. എങ്കിലും ഈ ശാസ്ത്രീയതയെ കൈയൊഴിയുന്ന വ്യക്തിവിമർശനങ്ങൾ മേൽക്കൈ നേടുന്ന ഘട്ടങ്ങളിൽ അദ്ദേഹം യുക്തിയേക്കാൾ വികാരങ്ങൾക്കു കീഴ്പ്പെടാറുണ്ട്.

1940 സെപ്തംബർ 15-ൻെറ മൊറാഴാ സംഭവത്തിൻെറ പേരിൽ ബ്രിട്ടീഷ് സാമ്രാജ്യം നടത്തിയ ഗൂഢാലോചനയിലൂടെ വധശിക്ഷ വിധിക്കപ്പെടുകയും ജനകീയ പ്രക്ഷോഭത്തിൻെറ വേലിയേററത്തിൽ അതു റദ്ദാക്കപ്പെടുകയും ചെയ്ത അപൂർവ്വാനുഭവം. കൊലക്കയർ സുനിശ്ചിതമായി തടവറയിൽക്കഴിഞ്ഞ 28 ദിവസത്തിനുള്ളിൽ ശരീരഭാരം നാലുപൗണ്ട് വർദ്ധിച്ച കൗതുകാനുഭവം... മനസ്സും ശരീരവും തളരാത്ത പോരാട്ടവീറും നിശ്ചയദാർഢ്യവും... ഭഗത്സിംഗിനെ വധശിക്ഷയുടെ കുരുക്കിൽ നിന്നു രക്ഷിച്ചെടുക്കാനായില്ലെങ്കിലും കെ.പി.ആറിൻെറ ശിക്ഷ റദ്ദാക്കണമെന്നാവശ്യപ്പെട്ടു നടന്ന ജനകീയമുന്നേററത്തിന് അദ്ദേഹത്തിൻെറ ജീവൻ രക്ഷിക്കാനായി.

സാഹസികവും അപകടകരവുമായ ഒളിവുജീവിതത്തിൻെറയും 'ആപത്ക്കരമായ' ചിന്തകളുടേയും ദുർഘടമായ വഴികൾ താണ്ടി ലോക വിപ്ളവ മനഃസാക്ഷിക്ക് വിസ്മയമായ വിപ്ളവകാരികളുടെ ഊർജ്ജം മുററിയ



ഓർമ്മകൾ സമീപസ്ഥങ്ങളല്ലെങ്കിലും, മനുഷ്യജീവിതങ്ങൾക്കെവിടെയും വഴികാട്ടിയാവുന്നു. ഈയൊരു രാഷ്ട്രീയ ജീവിതത്തിൻെറയും ത്യാഗമനോഭാവത്തിൻെറയും നമ്മുടെ കൺമുന്നിലെ സജീവസാന്നിദ്ധ്യമാണ് കെ.പി.ആർ. ഒളിത്താവളങ്ങളിൽനിന്ന് ഒളിത്താവളങ്ങളിലേക്ക്, ഗറില്ലാപ്പോരാട്ടങ്ങളുടെ സജീവതകളിലേക്ക്, ക്രൂരതകളുടേയും മർദ്ദനങ്ങളുടേയും ഇരുട്ടറകളിലേക്ക്, എല്ലാം നഷ്ടപ്പെട്ടുവെന്നു കരുതിപ്പോവുന്ന അഭിശപ്ത നിമിഷങ്ങൾ, ഒടുവിൽ മരണത്തിനു മാത്രം കീഴടങ്ങുക... ഭൂഖണ്ഡങ്ങളേയും തലമുറകളേയും ഇളക്കിമറിച്ച ജീവിത സാഫല്യങ്ങളിൽ മലയാളി അഭിമാനപൂർവ്വം കെ.പി.ആർ എന്ന സംശുദ്ധ രാഷ്ട്രീയജീവിതത്തെയും ഉയർത്തിപ്പിടിക്കുന്നു.

വിപ്ളവകാരികൾക്കു വിരമിക്കാനാവില്ലെന്ന ലെനിൻെറ ദീർഘദർശനം അന്വർത്ഥമാക്കി 1995 ജൂൺ ഒന്നിന് 85 വയസ്സു തികയുന്ന, കൊലമരത്തിൽനിന്നിറങ്ങി വന്ന കേരളത്തിൻെറ ഭഗത്സിംഗ് അപാരമായ ഈ വാർദ്ധക്യത്തിലും രാഷ്ട്രീയ-സാമൂഹ്യ പ്രശ്നങ്ങളിൽ ലക്ഷ്യബോധത്തോടെ ഇടപെടുന്നു. ആരവങ്ങളിൽനിന്നും നാട്യങ്ങളിൽ നിന്നും അകന്നുനിന്ന് അനീതികൾക്കെതിരേ സംസാരിക്കുമ്പോൾ കെ.പി.ആറിന് യുവത്വമാണ്. കണ്ണുകൾ തിളച്ചുപൊങ്ങും. പരുപരുത്ത ശബ്ദം തടസ്സമില്ലാതെ മുന്നറിയിപ്പും ചിലർക്കു പ്രകോപനവുമായി പ്രതിധ്വനിക്കും. ചരിത്രത്തിൻെറയും ജനമുന്നേററങ്ങളുടേയും ഉപലബ്ധികളാകെ, സ്വന്തം കൂനിന്മേൽ കയററിവയ്ക്കുന്ന വൃദ്ധത്വ മനോഭാവം അദ്ദേഹത്തെ തൊട്ടുതീണ്ടിയിട്ടില്ല. രാഷ്ട്രീയാഭിപ്രായഭേദങ്ങൾക്കുപരി, മുൻവിധികളുടെ അകമ്പടിയോടെ പുറത്തുവരുന്ന അസഹിഷ്ണുതകൾക്കുപരി, പ്രത്യക്ഷത്തിൽ വൈരുദ്ധ്യമെന്നു തോന്നാവുന്ന നിലപാടുകൾക്കുപരി, ഈ കല്യാശ്ശേരിക്കാരൻ കേരളീയർക്കു പ്രിയങ്കരനാകുന്നത് ജീവിതംപോലെ ശുദ്ധമായ, സ്നേഹമസൃണമായ പെരുമാററത്തിലൂടെയാണ്. ചരിത്രനായകനെ തേടിയെത്തുന്നവർക്ക് ആയിരംതവണയായാൽപ്പോലും വിരൽചൂണ്ടാൻ കല്യാശ്ശേരിക്കാർക്കു മടിയില്ല.

കൊലമരത്തിൽനിന്നിറങ്ങിവന്ന വിപ്ളവകാരിയെന്ന നിലയിൽ മാത്രമല്ല, കെ.പി.ആർ മററുള്ളവരുടെ ഹൃദയത്തിൽ സ്ഥാനം നേടുന്നത്. അനുരഞ്ജനരഹിതവും സാധാരണ മനുഷ്യന് നമ്മുടേതുപോലൊരു കാലത്ത് ഊഹിക്കാൻ കഴിയാത്തതുമായ അപകടകരമായ ജീവിതസമസ്യകളാലും അദ്ദേഹം ശ്രദ്ധേയനാകുന്നു. കെ.പി.ആറിൻെറ വ്യക്തിശ്രേഷ്ടതകൾ അനുപമമാണ്. സഖാക്ക



വി.വി. ശങ്കരമാരാർ, ഭാര്യ ശ്രീദേവിയമ്മ



കെ.പി.ആർ, ഇ.എം.എസ്, ഹർകിഷൻസിംഗ് സുർജിത്, അഡ്വ.കെ.കെ. നായർ, എം.എം. ലോറൻസ്, ബേബി ജോൺ, എം.എ. ബേബി തുടങ്ങിയവർ

ളുടെ സഖാവായ പി. കൃഷ്ണപിള്ളയ്ക്കു പ്രിയങ്കരനായ ബോൾഷെവിക്... ഗാന്ധിജിക്ക് യുവമനസ്സുകളെ ഇളക്കിമറിച്ച ഗോപാലൻനമ്പ്യാർ...

ഇന്ത്യയിൽ ഇന്നു ജീവിച്ചിരിക്കുന്ന ആദ്യകാല കമ്മ്യൂണിസ്ററു നേതാക്കൾപോലും ബഹുമാനാദരങ്ങളോടെയാണ് കെ.പി. ആറിനെ ഹൃദയപൂർവ്വം അനുസ്മരിക്കുന്നത്. ആ ധന്യജീവിതത്തെയും ത്യാഗസന്നദ്ധതയേയും അതിശയോക്തിസ്പർശമില്ലാതെ ഹൃദയത്തിൽ കൊണ്ടുനടക്കുന്നുമുണ്ട്. 1955-ലെ സോവിയററ് സന്ദർശനവേളയിലെ അനുഭവങ്ങളും കെ.പി.ആറിന്റെ വ്യക്തിസവിശേഷതകളും നാല്പതു വർഷങ്ങൾക്കുശേഷവും ഹർകിഷൻസിംഗ് സുർജിത്തിനെപ്പോലുള്ളവർക്ക് ഊഷ്മളസ്മരണയാണ്.

സോവിയററ് സന്ദർശനവേള. ഗൈഡിനെക്കൂടാതെ താമസസ്ഥലത്തിനു പുറത്തിറങ്ങിയ കെ.പി.ആർ കഫറ്റേരിയയിൽ കയറാനിടയായി. ഒരു അപരിചിതനെ കണ്ടമാത്രയിൽ അവിടെക്കൂടിയിരുന്നവർ സൗഹാർദ്ദം കൂടാനെത്തി. താൻ ഇന്ത്യയിൽനിന്നാണെന്നും കെ.പി.ആർ. ഗോപാലനാണെന്നും സൗമ്യനായി അറിയിച്ചപ്പോൾ വിസ്മയഭരിതരായി അവിടെയുണ്ടായിരുന്നവർ സ്നേഹബഹുമാനങ്ങളോടെ എഴുന്നേററുനിന്ന് അഭിവാദ്യം ചെയ്തു. അവർ ഇന്ത്യയിൽനിന്നുള്ള കെ.പി. ആർ എന്ന വിപ്ളവകാരിയെ തിരിച്ചറിയുകയായിരുന്നു...

വൈയക്തികമായ പീഡാനുഭവങ്ങളുടേയും കയ്പേറിയ ജീവിതവ്യഥകളുടേയും നടുവിലും ഈയൊരു വിസ്മയാനുഭവം കെ.പി.ആറിനെ ആഴത്തിൽ ആവേശംകൊള്ളിച്ചു.

കയ്യൂർപ്പോരാളികളെ തൂക്കിലേററിയശേഷം ഉത്തരകേരളത്തിലെ കമ്മ്യൂണിസ്ററു നേതാക്കൾ ഡൽഹി ജയിലിലെത്തിയപ്പോൾ പഞ്ചാബിൽനിന്നുള്ള വന്ദ്യവയോധികരായ സിക്ക് സ്വാതന്ത്ര്യപ്പോരാളികൾ അവരെ തിരിച്ചറിഞ്ഞ് കയ്യൂരിന്റെ സമീപവാസികളെന്നു കണ്ട് വികാരത്താലും ആവേശത്താലും അവരെ ആവർത്തിച്ചാശ്ളേഷിച്ചത് കെ.പി. ആറിന്റെ സോവിയററ് അനുഭവത്തിന്റെ സമാനതയുയർത്തുന്നുണ്ട്.

കെ.പി.ആറിനെ തിരിച്ചറിഞ്ഞ അന്നത്തെ സോവിയററ് സമൂഹം മറെറാന്നുകൂടി അടിവരയിടുന്നു. ലോകമാകെ നടക്കുന്ന രാഷ്ട്രീയ ഗതിവിഗതികൾ ഗൗരവപൂർവ്വം നിരീക്ഷിക്കുന്ന മാതൃകാസമൂഹമായിരുന്നു അന്നു സോവിയററ് യൂണിയൻ എന്നത്. ഇന്ത്യൻ വിമോചന പ്രസ്ഥാനത്തെക്കുറിച്ചും കമ്മ്യൂണിസ്ററു ധാരയെക്കുറിച്ചും പുറത്തുവന്ന ചരിത്രാപഗ്രഥനം നല്കിയ വെളിച്ചമാണ് കെ.പി.ആറിനെ തിരിച്ചറിയാൻ അന്ന് ആ ജനതയെ പ്രാപ്തമാക്കിയത്. 'രാഷ്ട്രീയ ബോധത്തിന്റെയും തിരിച്ചറിവിന്റെയും പ്രതികരണത്തിന്റെയും ഉജ്ജ്വലപാരമ്പര്യത്തിൽനിന്ന് ഒരു ജനത എത്ര എളുപ്പത്തിലാണ് മൂക്കുകുത്തി വീണത്... സോവിയററ് സമുദായത്തിലാകെ തിരിച്ചറിയാനാവാത്ത വിധം പോറലേല്പിച്ച രാഷ്ട്രീയ സങ്കീർണ്ണതയെ കെ.പി.ആർ വിലയിരുത്തുന്നത് ചരിത്രവുമായി കൂട്ടിയിണക്കിയാണ്.

ഭൂഖണ്ഡങ്ങൾക്കപ്പുറം തടവറകളുടേയും ഒളിത്താവളങ്ങളുടേയും ഇരുളിൽ പൊരുതിജീവിച്ച വിപ്ളവകാരികളുടെ മനസ്സിൽ ചേർത്തുവച്ച പേരുകളിൽ മലയാളക്കരയുടെ ഈടുവയ്പാണ് കെ.പി.ആർ.

സാഹസികവും ധീരവുമായ വിപ്ളവജീവിതത്തിലൂടെ കൊലമരത്തെയും ശത്രുക്കളുടെ ചതിനിലങ്ങളേയും വിറകൊള്ളിച്ച ജീവിതമെന്ന നിലയിൽ മാത്രം കെ.പി.ആറിനെ തിരിച്ചറിയുന്നത് ചരിത്രപരമല്ല. കോൺഗ്രസ്സ് നയസമീപനത്തിന്റെ അനുരഞ്ജന ത്വരയ്ക്കും ജഢത്വത്തിനുമെതിരേ വളർന്നു വികസിച്ച ധാരയിൽ നേതൃത്വപരമായ പങ്കുവഹിച്ച രണ്ടു സഖാക്കളെ വലതുപക്ഷത്തേക്ക് ആകർഷിക്കാൻ ലക്ഷ്യമിട്ട കുതന്ത്രങ്ങൾ പരാജയപ്പെടുത്തുന്നതിൽ കെ.പി.ആർ വഹിച്ച പങ്ക് ശ്രദ്ധേയമാണ്. ഉന്നതരായ നേതാക്കൾക്കിടയിൽപ്പോലും ഇഴഞ്ഞുകയറുന്ന വിരുദ്ധപ്രവണതകളെ ശരിയിലേക്കു പരിവർത്തിപ്പിക്കുന്നതിൽ അദ്ദേഹത്തിന്റെ ജാഗ്രത കണിശമായിരുന്നു. കൽത്തുറുങ്കിലെ വിപ്ളവകാരി (1942 ഡിസംബർ)യെന്ന പേരിൽ കൃഷ്ണപിള്ള എഴുതിയ ലേഖനം കെ.പി. ആറിന്റെ സംഘടനാപാടവവും സൈദ്ധാന്തികമായ തെളിമയും ത്യാഗമനോഭാവവും വരച്ചുകാട്ടുന്നുണ്ട്.

തടവറകൾക്കും മർദ്ദനങ്ങൾക്കും തല്ലിക്കെടുത്താനാവാത്ത പോർവീര്യത്തെ നിറതോക്കുകൾകൊണ്ട് അടിയറവു പറയിക്കാൻ നോക്കിയ... കോൺഗ്രസ്സിന്റെയും കമ്മ്യൂണിസ്ററു വിരുദ്ധരുടേയും ഉറഞ്ഞാടലിന്റെ കാലമായ...

1942 ഫെബ്രുവരി 15-ന്റെ സേലം വെടിവയ്പ്... മജ്ജയും മാംസവും വികാരവുമുള്ള മനുഷ്യശരീരവും വെടിയുണ്ടകളും നേർക്കുനേർ നിന്ന നിമിഷങ്ങൾ... വെള്ളം നിറച്ച പാത്രത്തിലൊളിച്ചും കക്കൂസിൽക്കയറിയും ജീവൻ രക്ഷിക്കാൻ ശ്രമിച്ച പോരാളികളെ തുളച്ചുകയറിയ ക്രൗര്യത്തിന്റെ വെടിയുണ്ടകൾ.

സേലം വെടിവയ്പിൽ തലനാരിഴയ്ക്കു ജീവൻ രക്ഷപ്പെട്ട വലിയ വീട്ടിൽ ശങ്കരമാരാർ കെ.പി.ആറിനെക്കുറിച്ചെഴുതിയ

"... കെ.പി.ആർക്ക് തുറുങ്കോ ശിവ ശിവ
കല്പകതരു ഗർത്തത്തിലോ ശിവ
അല്പനല്ലെന്ന് വന്നാലൊരുവനെ
അപ്പോഴേതന്നെ ബന്ധിൽ പിടിച്ചുടൻ
ചൊല്പടിക്കു നടത്താൻ ഒരുമ്പെടും
അധികാരം..."

വരികൾ ഒരുകാലത്ത് മുഴുവൻ പോരാളികളുടെ നാവിലും തത്തിക്കളിക്കുമായിരുന്നു. പോരാളികൾക്കൊപ്പം സഹനങ്ങളുടേയും പീഡനങ്ങളുടേയും ദിനരാത്രങ്ങൾ പങ്കുവച്ച, പുരോഗമനമുന്നേററങ്ങളെ പാലൂട്ടിയ പഴയ അമ്മമാർ യുവത്വത്തിന്റെ ഊർജ്ജത്തോടെ ഇന്നും അത് അയവിറക്കുന്നു.

അവശമായ വാർദ്ധക്യത്തിലും സോവിയററ് യൂണിയന്റെ പ്രതിസന്ധിയെക്കുറിച്ചും റിവിഷനിസത്തിന്റെ രാഷ്ട്രീയാക്രമണത്തെക്കുറിച്ചും ആത്മാർത്ഥമായ ഉത്കണ്ഠയോടെ... കമ്മ്യൂണിസ്ററു പ്രസ്ഥാനത്തെക്കുറിച്ചും ആവേശത്തിലും ക്ഷോഭത്തിലും പ്രതീക്ഷയിലും സംസാരിക്കുന്നു. ഇതാ കേരളത്തിലെ ഏററവും പ്രായംകൂടിയ യുവത്വം...

(അവസാനിക്കുന്നില്ല)

13-ാം പേജിൽ നിന്നും തുടർച്ച

ഉൾപ്പെടുത്തിയേ സ്ത്രീപീഡനത്തെക്കുറിച്ചും സ്ത്രീധനമരണത്തെക്കുറിച്ചും ചിന്തിക്കാനാവൂ. പതിനായിരത്തിലധികം വിവാഹമോചനക്കേസുകൾ വിധിതീർപ്പിനായി കേരളത്തിൽ കെട്ടിക്കിടക്കുന്നുണ്ടെന്നാണ് അറിയുന്നത്. അതുകൊണ്ട് വിവാഹിതയായൊരു സ്ത്രീ ആത്മഹത്യ ചെയ്താൽ, വധിക്കപ്പെട്ടാൽ വിവാഹമോചനം നേടിയാൽ അതിന്റെയെല്ലാം പിന്നിൽ സ്ത്രീ പീഡനവും സ്ത്രീധനപീഡനവും ചികഞ്ഞു കണ്ടുപിടിക്കാൻ ശ്രമിക്കുന്ന പ്രസിദ്ധീകരണങ്ങൾ വരുത്തിവയ്ക്കുന്ന വിപത്ത് അതിഭയങ്കരമാണ്. "The bride is o.k. All others in the family are not o.k."- എന്ന വിധത്തിൽ കാര്യങ്ങൾ വളച്ചൊടിക്കുന്നതും ശരിയല്ല. സ്ത്രീപീഡനവും സ്ത്രീധന മരണവും കൂടാൻ തുടങ്ങിയതോടെ അത്തരത്തിലുള്ള ഒരു സംഭവം സ്ഥിരം പംക്തിയായി പ്രസിദ്ധീകരിച്ച് ചിരങ്ങുനുള്ളി വ്രണമാക്കുന്ന പത്രധർമ്മം അപകടകരമാണ്.

കൂട്ടുകുടുംബത്തകർച്ച ഏററവും കൂടുതൽ കാണുന്നത് കേരളത്തിലാണ്. എന്നാൽ, അങ്ങനെയുള്ള കുടുംബ വ്യവസ്ഥിതിയിൽ ഭാര്യാഭർത്താക്കന്മാർ തമ്മിൽ സമാധാനത്തിൽ കാര്യങ്ങൾ നീക്കാനുള്ള സാദ്ധ്യത കൂടുതലുമാണ്. ഒററയാൻ കുടുംബങ്ങൾ ധാരാളമായുണ്ടായിക്കൊണ്ടിരിക്കുന്ന കേരളത്തിലെ കുടുംബാന്തരീക്ഷത്തിൽ സ്ത്രീ പീഡിപ്പിക്കുന്നുവെന്നുവന്നാൽ-സ്ത്രീധനത്തിന്റെ പേരിൽ സ്ത്രീ കൊല്ലപ്പെടുന്നുവെന്നുവന്നാൽ-ആത്മഹത്യ ചെയ്യുന്നുവെന്നു വന്നാൽ! അതെല്ലാം വളരുന്ന കേരള സംസ്കാരത്തിലെ മൂല്യച്യുതിയെയാണ് കാണിക്കുന്നത്. ഈ ദുരവസ്ഥയിവിടെ ഉണ്ടായിക്കൂടാ. മതധർമ്മസ്ഥാപനങ്ങളും മൂല്യാധിഷ്ഠിത ജീവിതത്തിൽ ഊന്നൽ കൊടുക്കുന്ന സംഘടനകളും മുന്നോട്ടുവരേണ്ടിയിരിക്കുന്നു. സ്ത്രീധനപീഡനവും സ്ത്രീധന മരണവും ഒരു പ്രത്യേക മതവിഭാഗത്തിൽപ്പെടുന്നവരിലാണ് കടുതൽ കാണുന്നതെന്ന് ഗവേഷണങ്ങൾ തെളിയിക്കുന്നു. കേരളത്തിൽ റിപ്പോർട്ടു ചെയ്യപ്പെടുന്ന സ്ത്രീ/സ്ത്രീധന പീഡനക്കേസുകളിലും ഇരയാവുന്നവർ ഒരു പ്രത്യേക മതവിഭാഗത്തിൽപ്പെട്ടവരാണെന്നത് അദ്ഭുതകരമായിത്തോന്നിയേക്കാം. അതിനാൽ, മതനേതാക്കൾക്ക് ഈ തുറയിൽ വളരെയേറെ ചെയ്യാനൊക്കും. എല്ലാവരും കൂടെ ഉണർന്നിരുന്നു പ്രവർത്തിച്ചില്ലെങ്കിൽ 21-ാം നൂററാണ്ടാവുമ്പോഴേക്കും ശിഥിലമായ കുടുംബങ്ങളും സ്ത്രീപുരുഷബന്ധവും കൂടുമെന്നതിൽ തർക്കംവേണ്ട.





കള്ളിക്കാട്
രാമചന്ദ്രൻ

**പെറുവിലെ കുസ്ക്കോ നഗരത്തിലെ സാന്റോ ഡൊമനിഗോ ദേവാലയവും സന്ന്യാസിമഠവും കത്തോലിക്കാ സഭ പണിതുയർത്തിയത് ഇങ്കാ സംസ്കാരകാലത്തെ സൂര്യക്ഷേത്രത്തിന്റെ മുകളിലായിരുന്നു. സൂര്യക്ഷേത്രം വീണ്ടെടുക്കാനായി മേയർ ഡാനിയൽ എസ്ട്രാഡയുടെ നേതൃത്വത്തിൽ നടക്കുന്ന ഖനനം മറെറാരു ബാബറി മസ്ജിദ് വിവാദമായി വളരാൻ തുടങ്ങിയിരിക്കുന്നു.**

# പെറുവിലെ ബാബറി മസ്ജിദും എസ്ട്രാഡയുടെ ഉള്ളിക്കരച്ചിലും

സംസ്കാരത്തിന്റെ രക്തധമനികൾവരെ ഛേദിക്കുന്ന കൊടുംചതികൾ ചരിത്രമായി കൊണ്ടാടപ്പെടുന്നത് ഈ ഭൂമിയിൽ നരനെ സൃഷ്ടിച്ച ദൈവത്തിന്റെ ചിന്തകൾക്കു സംഭവിച്ച മാർഗ്ഗഭ്രംശംകൊണ്ടാവണം. സംസ്കാര സ്ഥാപനങ്ങളെ നിന്ദിക്കുന്ന പടയോട്ടങ്ങളുടെ മൂലാധാരത്തിൽ സ്ഥിതികൊള്ളുന്നതും കണ്ണുകളില്ലാത്ത മതതീവ്രതയിലേക്കുള്ള മനുഷ്യന്റെ അഗ്നിപ്രവേശവും അന്യന്റെ സമ്പത്ത് കൈയടക്കാനുള്ള ആവേശവുമാണെന്ന് ചരിത്രത്തിന്റെ ഹൃദയം പിളർന്നു പരിശോധിച്ചാലറിയാം. അയോദ്ധ്യാദേശത്ത് ഇസ്ലാമിന്റെ പ്രാസാദശിഖരങ്ങൾ ഉയർത്തിനിന്നിരുന്ന ബാബറി മസ്ജിദിന്റെ പുരാവൃത്തങ്ങളിൽ വ്രണിതഹൃദയനായ ശ്രീരാമന്റെ ചോര കുത്തിയൊഴുകുന്നുണ്ടെന്ന വിശ്വാസം തച്ചുടയ്ക്കലിന്റെ തത്ത്വശാസ്ത്രമായത് നാം കണ്ടതാണല്ലോ. അതിനു പിറകിലുള്ളത് നിന്ദ്യമായ പടയോട്ടങ്ങളാൽ അമർച്ചചെയ്യപ്പെട്ട കരച്ചിലുകളുടെ പുനർപ്രവേശവും കൂടിയായിരുന്നുവെന്ന സത്യവും വിസ്മരിക്കേണ്ടതല്ല. ഹിന്ദു നവോത്ഥാനത്തിന്റെ ശിലാഫലകങ്ങൾക്കു കീഴേ ബുദ്ധമതത്തിന്റെ കരച്ചിൽ കേൾക്കാമെന്നുള്ളത് പുതിയ കുംഭഗോപുരങ്ങളും മിനാരങ്ങളുമറിയുന്നില്ലായെന്നത് മറെറാരു സത്യം. മസ്ജിദിനുള്ളിൽ അമ്പലമുണ്ടായിരുന്നുവെന്ന വിശ്വാസവും മസ്ജിദിന്റെ ഹൃദയം തീർത്തും ഇസ്ലാമികമാണെന്ന വിശ്വാസവും നാം സഞ്ചരിച്ചുപോകുന്ന കാലംവരെ സംഘർഷരഹിതമായി നിലകൊണ്ടിരുന്നുവെന്ന വാസ്തവം നമ്മുടെ പുതിയ കാടത്തത്തെത്തന്നെയാണ് വെളിവാക്കുന്നത്. അയോദ്ധ്യാദേശത്ത് അമർഷത്തിന്റേയും വിദ്വേഷത്തിന്റേതുമായ കാവിക്കൊടികളും പച്ചക്കൊടികളുമുയർന്നത് കണ്ണിൽ ഉള്ളിതേച്ചാൽപ്പോലും കരയാത്ത ഹൃദയശൂന്യമായ രാഷ്ട്രീയത്തിന്റെ ഇടപെടൽകൊണ്ടായിരുന്നുവല്ലോ. ആൻഡസ് പർവ്വതദേശത്തൊരിടത്ത് 'ബാബറി മസ്ജിദ് സംഭവം' പോലൊരു സംഭവവും അതിനനുബന്ധമായി 'ഉള്ളിരാഷ്ട്രീയ'വും ഉണർന്നെണീററിരിക്കുന്നുവെന്നറിയുമ്പോൾ അയോദ്ധ്യ ആമുഖംപോലെ വന്നുപെടുക സ്വാഭാവികമാണെന്നു കരുതുക.

പെറുവിലെ കുസ്ക്കോ നഗരമാണ് ലാററിനമേരിക്കയിലെ 'ബാബറി മസ്ജിദ്' വിവാദത്തിന്റെ ഷെനറിയോ നമുക്കു നല്കുന്നത്. ആൻഡിസ് പ്രദേശത്തെ ക്രൈസ്തവ വിശ്വാസത്തിന്റെ വത്തിക്കാൻ രൂപമാണ് സാന്റോ ഡൊമിനിഗോ ദേവാലയവും മഠവും. കുസ്ക്കോ പട്ടണത്തിന്റെ ഏകദേശം ഒത്ത നടുവിലും ക്രൈസ്തവ ദേവാലയത്തിനു കീഴേ ഇങ്കാ സംസ്കാരത്തിന്റെ സൂര്യക്ഷേത്രം മറഞ്ഞുകിടപ്പുണ്ടെന്നുള്ളത് ഗവേഷണവിഷയമായിത്തീരേണ്ട വിവാദമല്ല, സത്യമാണ്. പെറുവിയൻ ആൻഡിസിന്റെ 'രത്നനഗര'മെന്നു വിഖ്യാതമായ കുസ്ക്കോ ഇപ്പോൾ അയോദ്ധ്യയുടെ അശാന്തി പടർത്തിത്തുടങ്ങിയിരിക്കുന്നു. കുസ്ക്കോ നഗരത്തിന്റെ ഇങ്കാ ശിലാസൗന്ദര്യം പോയിട്ട് സ്പാനിഷ് പള്ളിഗോപുരങ്ങളെപ്പോലും ആരാധനയോടെ നോക്കാത്ത ഡൊമനിക്കൻ ക്രൈസ്തവർ തങ്ങളുടെ വിശ്വാസത്തെ ആരോ ഉപരോധിക്കാൻ വന്നുവെന്ന തോന്നലിലാണിപ്പോൾ. പക്ഷേ, ചരിത്രം പറയുന്ന ഒരു വാസ്തവത്തെ അവർ മനഃപൂർവ്വം അവഗണിക്കുന്നു. ആ വാസ്തവം ഇതാണ്— സാന്റോ ഡൊമിനിഗോ ദേവാലയവും മഠവും പണിതുയർത്തിയത് 'കോറിക്കാൻച്ചോ'യുടെ മുകളിലാണ്. കോറിക്കാൻച്ചോ എന്നതിന് സൂര്യക്ഷേത്രം എന്നാണർത്ഥം. ഒരിക്കൽ ഇന്നത്തെ കൊളംബിയ മുതൽ അർജ്ജൻറീനവരെ വ്യാപിച്ചു കിടന്നിരുന്ന ഇങ്കാ സാമ്രാജ്യത്തിന്റെ പുണ്യദേശമായിരുന്നു കോറിക്കാൻച്ചോ. രാമായണഭക്തർക്ക് രാമജന്മഭൂമിപോലെ.

പെറുവിലെ 'അയോദ്ധ്യാക്കഥ'യിലെ പ്രധാന കഥാപാത്രങ്ങളിലൊരാൾ കുസ്ക്കോ നഗരാധിപനായ ഡാനിയൽ എസ്ട്രാഡയാണ്. ഈ നഗരപിതാവ് സൂര്യക്ഷേത്രത്തിന്റെ പുനർപ്രകാശനം ജീവിതവ്രതമായി അംഗീകരിച്ച ആളാണ്. കുസ്ക്കോ നഗരത്തിന്റെ ഹൃദയദേശത്ത് ഇങ്കാ സംസ്കാരത്തിനെ പുനരധിവസിപ്പിക്കുന്ന ഒരു നാഷണൽ പാർക്ക് എസ്ട്രാഡയുടെ സ്വപ്നമാണ്. ആ സ്വപ്നത്തിനുവേണ്ടി അദ്ദേഹം ഭൂമി കുഴിക്കുന്നു. മേയർ കുഴിച്ചു കുഴിച്ച് സാന്റോ ഡൊമിനിഗോ പള്ളിയുടെ മതിലിന്റെ അടിവശംവരെ എത്തിക്കഴിഞ്ഞിരിക്കുന്നു. അതായത്, പള്ളിയുടെ ഏതാണ്ട് മുപ്പതുമീററർ അകലത്തിലെത്തിയിരിക്കുന്നു, സംസ്കാരം വീണ്ടെടുക്കാനുള്ള മേയറുടെ കുഴിതോണ്ടൽ.

ഇനി അല്പം ഭൂമിശാസ്ത്രവും പുരാണവുമാവാമെന്നു തോന്നുന്നു.

അൻഡിസ് പർവ്വതനിരകളുടെ നെറുകയിലെ ടിററിക്കാക്ക എന്ന ശുദ്ധജല തടാകത്തെ നാഭിച്ചുഴിയാക്കി വളർന്നു വ്യാപിച്ച ഇങ്കാ നാഗരിക സംസ്കാരം പസഫിക് തീരത്ത് അയ്യായിരം കിലോമീറ്ററോളം ദൂരത്തിലും അറുന്നൂററിയമ്പതോളം വീതിയിലുമായി ഒരിക്കൽ കത്തിനിന്നിരുന്നു. ക്രിസ്ത്വാബ്ദം മൂന്നൂറാം ആണ്ടോളം പിറകോട്ടു നീളുന്നതാണ് ഇങ്കാ സംസ്കാരത്തിന്റെ പ്രാചീനത. പത്താം നൂററാണ്ടോടെ ഇങ്കാ നാട്ടുരാജ്യങ്ങളുടെ നിയന്ത്രണ പട്ടണമായി വളർന്ന കുസ്ക്കോ പട്ടണം ടിററിക്കാ തടാകത്തിന്റെ തീരത്തായിരുന്നു. വീണ്ടും ഒരു മൂന്നു നൂററാണ്ടു കഴിഞ്ഞപ്പോൾ ഇങ്കാ നാഗരികത ഒരു സാമ്രാജ്യമായി പരിലസിക്കാൻ തുടങ്ങി.

ആയിരത്തി നാനൂററിത്തൊണ്ണൂററിരണ്ടിൽ 'പുതിയ ലോക'ത്തിലേക്കുള്ള കപ്പൽ ചാൽ കീറിയത് കൊളംബസായിരുന്നുവെങ്കിലും ഈ ചാലുകളിലൂടെ കപ്പലോട്ടങ്ങൾ അധികം നടത്തിയത് സ്പെയിൻകാരായിരുന്നു. അവർ പര്യവേക്ഷണത്തിന്റെ ഭാഗമായി ഇങ്കാ ദേശങ്ങളിലുമെത്തിച്ചേർന്നു. വെളുത്ത നിറ

മുള്ള സ്പെയിൻകാരെ ഇരുണ്ട തൊലിയുള്ള ഇങ്കകൾ ദൈവദൂതന്മാരായാണു കണ്ടത്. ദൈവദൂതന്മാരുടെ മനസ്സിനുള്ളിൽ വസിച്ചിരുന്നത് ചെകുത്താന്മാരായിരുന്നുവെന്ന് വെളുത്തതെല്ലാം വിശുദ്ധമാണെന്നു കരുതിയ ഇങ്കകൾ അറിഞ്ഞില്ല. സ്പെയിൻകാർ നാട്ടുകാരുടെ മനസ്സിൽ വിദ്വേഷത്തിൻെറ വിത്തുകളെറിഞ്ഞ് ഉൾക്കലാപങ്ങൾ സൃഷ്ടിച്ചു. അധിനിവേശത്തിനു സ്പെയിൻകാരെ നയിച്ച ഏററവും വലിയ ചെകുത്താൻ ഫ്രാൻസിസ്കോ പീതാറോയായിരുന്നു. പാനമയിലെ സ്പാനിഷ് കാലാൾപ്പടയിലെ വെറുമൊരു ക്യാപ്ററനായിരുന്ന പീതാറോ ക്ലൈവ് ഇന്ത്യയെ വീഴ്ത്തിയതുപോലെയാണ് ഇങ്കാ നാഗരികതയെ വീഴ്ത്തിയത്. വെറും നൂററിമുപ്പത് ഭടന്മാരും മുപ്പത്തിയേഴു കുതിരകളുമടങ്ങിയ ചെറുസൈന്യത്തെയുംകൊണ്ടാണ് പീതാറോ സൂത്രത്തിൽ ഇങ്കാ ദേശത്തിലേക്കു പ്രവേശിച്ചത്. ആ സംഘത്തിൻെറ മുന്നിൽ സമാധാനത്തിൻെറ പതാകവാഹകനെപ്പോലെ ളോഹയണിഞ്ഞ പുരോഹിതനെക്കണ്ടപ്പോൾ ഇങ്കകൾ അവിശ്വസിച്ചില്ല. കുടിലഹൃദയനായ സ്പാനിഷ് സൈനികത്തലവൻ ചതിയിൽപ്പെടുത്തി രാജാവിനെ തടവിലാക്കി. രാജാവിനെ ജീവനു തുല്യം സ്നേഹിച്ചിരുന്ന പ്രജകൾ തെരുവുകളിൽ കൂട്ടംകൂടി സൂര്യദേവനെ നോക്കി വിലപിച്ചു. രാജാവിൻെറ തടവറയോളം നിറയെ സ്വർണ്ണം തന്നാൽ രാജാവിനെ മോചിപ്പിക്കാമെന്നു പീതാറോ വിളംബരം ചെയ്തു. പ്രജകൾ ആവേശത്തോടെ സ്വർണ്ണക്കട്ടികൾ ശേഖരിച്ചു തടവറയിലെത്തിച്ചു. ഏതാണ്ട് മുക്കാൽഭാഗം നിറഞ്ഞുകഴിഞ്ഞപ്പോൾ സ്വർണ്ണഭ്രമത്തിൽ പീതാറോ ഭ്രാന്തുപിടിച്ചവനെപ്പോലെയായി. അയാൾ രാജാവിനെ ശ്വാസംമുട്ടിച്ചു കൊന്നു. വൈകാതെ അയാൾ പെറുവിൻെറ ഗവർണ്ണറായി. ആ സ്ഥാനത്തെത്താൻ അയാൾ ചെയ്തുകൂട്ടിയ ക്രൂരകൃത്യങ്ങൾക്ക് പിന്നീടു വില നല്കേണ്ടിവന്നു. ചെറുപ്പം മുതൽ പീതാറോയുടെ ഉററസ്നേഹിതനും സഹസൈനികനുമായിരുന്ന അൽമഗ്രോയയെ പീതാറോയുടെ സഹോദരൻ കൊലപ്പെടുത്തി. പ്രതികാരരുദ്രരായിത്തീർന്ന അൽമഗ്രോയയുടെ അനുയായികൾ 1541 ജൂൺ 26-ന് പീതാറോയുടെ കൊട്ടാരം കീഴടക്കുകയും അയാളെ വെട്ടിവീഴ്ത്തുകയും ചെയ്തു. ഭൂമിയിൽ കിട്ടാവുന്ന നരകവേദനകൾ മുഴുവനും ശരീരംകൊണ്ടും മനസ്സുകൊണ്ടും അനുഭവിച്ചശേഷമാണ് ആ ദുഷ്ടൻ ജീവിതത്തിൽനിന്നു മോചനം പ്രാപിച്ചത്. പീതാറോയുടെ ഭരണകാലത്തുതന്നെ ഇങ്കാ സംസ്കാര സ്ഥാപനങ്ങളുടെമേൽ പള്ളികൾ പണിതുയർത്താൻ തുടങ്ങിയിരുന്നു. സൂര്യക്ഷേത്രത്തിൻെറ മുകളിലാണ് കത്തോലിക്കാസഭ സാൻേറാ ഡോമിൻഗോ ദേവാലയവും സന്ന്യാസിമഠവും പണിതത്.

സൂര്യക്ഷേത്രത്തിൻെറ അടിത്തറയും നാലറകളും ആയിരത്തിത്തൊള്ളായിരത്തി എഴുപതുകളിൽ സ്പാനിഷ് സംസ്കാരത്തിൻെറ അഴുക്കുകുമ്പാരത്തിൽനിന്നു വീണ്ടെടുക്കുകയുണ്ടായി. കൂററൻ കറുത്ത പാറപ്പാളികൾക്ക്

**അടുത്ത വർഷം നടക്കാൻ പോകുന്ന പ്രസിഡൻറ് ഇലക്ഷനിൽ നോട്ടംവച്ചാണ് ഡാനിയൽ എസ്ട്രാഡ മൺമറഞ്ഞ ഇങ്കാ സംസ്കാരത്തെയോർത്ത് ഉള്ളിക്കരച്ചിൽ കരയുന്നതെന്ന് എതിരാളികൾ ആരോപിക്കുന്നു.**

അതീവ മനോഹരമായ ആകൃതി നല്കിയാണ് സൂര്യക്ഷേത്ര നിർമ്മിതിക്കുപയോഗിച്ചിരുന്നത്. കുമ്മായക്കൂട്ടിൻെറ സഹായംപോലുമില്ലാതെ ഇങ്കാ വാസ്തുശില്പികൾ കല്ലിന്മേൽ കല്ലു കയററിവച്ച് ക്ഷേത്രം പണിതത് നമ്മുടെ കാലത്തെപ്പോലും അമ്പരപ്പിക്കുന്ന തരത്തിലായിരുന്നു. സൂര്യക്ഷേത്രത്തിൻെറ സൗന്ദര്യത്തെ ഭൂമിയിലാഴ്ത്തി 1650-ൽ സ്പെയിൻകാർ പണിത സാൻേറാ ഡോമിൻഗോ ദേവാലയമാകട്ടെ, മിനുസപ്പെടുത്താത്ത വെട്ടുകല്ലുകൾകൊണ്ടു പണിതുയർത്തിയ ധൂമ്രവർണ്ണം പൂശിയ വിലക്ഷണമായ ഒരു വാസ്തുശില്പ മാതൃകയായിരുന്നു. ഈ ദേവാലയം പൊളിച്ചുമാററി സൂര്യക്ഷേത്രം വീണ്ടെടുക്കാനുള്ള മേയർ ഡാനിയൽ എസ്ട്രാഡയുടെ പുറപ്പാട് കുസ്ക്കോയിലെ തദ്ദേശീയരെ ആവേശം കൊള്ളിക്കുമ്പോൾ കത്തോലിക്കാ മതവിശ്വാസികളായ ഡൊമനിക്കൻകാർ ഒരു പുതിയ കുരിശുയുദ്ധത്തിനുള്ള തയ്യാറെടുപ്പിലാണ്. ശരിക്കും ബാബറി മസ്ജിദ് പ്രശ്നത്തിൻെറ പെറുവിയൻ രൂപമായി മാറിയിരിക്കുന്നു കുസ്ക്കോയിലെ പുരാതന സംസ്കാര ഖനനം.

ആൻഡിയൻ സംസ്കാരത്തിൻെറ പിന്തുടർച്ചക്കാരും നാട്ടുകാരുമായ ക്യുവേച്ചുവ ഇന്ത്യാക്കാരും ക്രൈസ്തവ വിശ്വാസത്തിൻെറ മേലാടയണിഞ്ഞവരും തമ്മിലുള്ള നീരസത്തിനും ശത്രുതയ്ക്കും നൂററാണ്ടുകളുടെ പഴക്കമുണ്ട്. കത്തോലിക്കാ വിശ്വാസികളിൽപ്പലരും തങ്ങളുടെ പ്രപിതാക്കന്മാരുടെ സംസ്കാരത്തെ ഓർത്ത് ആവേശംകൊള്ളുന്നവരുമാണ്. യേശുക്രിസ്തു ധരിച്ചിരുന്നത് ആൻഡിയൻ മേലാടയാണെന്നും അവസാനത്തെ അത്താഴത്തിനു വിളമ്പിയത് തങ്ങളുടെ നാട്ടിലെ വിഭവങ്ങളായിരുന്നുവെന്നും കുസ്ക്കോ നിവാസികൾ ഇപ്പോഴും വിശ്വസിക്കുന്നു. കുസ്ക്കോയിലെ ദേവാലയത്തിൻെറ ഒരു മൂലയിൽ അണ്ഡാകൃതിയിലുള്ള ഒരു ഇങ്കാശില ഇപ്പോഴുമുണ്ട്. ആ ശിലയ്ക്കു മുമ്പിൽ മെഴുകുതിരി കത്തിച്ചു ധ്യാനിക്കുന്ന ക്രൈസ്തവ മതവിശ്വാസികളും കുസ്ക്കോയിൽ കുറവല്ല.

പെറുവിലെ ജനസംഖ്യയുടെ പകുതിയിലധികം ക്യുവേച്ചുവ ഇന്ത്യൻ വംശജരാണ്. ആൻഡിയൻ സംസ്കാരത്തിൻെറ അപദാനങ്ങൾ അവകാശമായി കൊണ്ടുനടക്കുന്ന ഈ പാവങ്ങൾക്കു കൂട്ട് ദാരിദ്ര്യമാണ്. നിരക്ഷരരായതുകൊണ്ട് ഭരണത്തിൽ അവർക്കു പങ്കാളിത്തമില്ല. സമ്പത്തും സർക്കാർ ഉദ്യോഗങ്ങളും കത്തോലിക്കർ കുത്തകയായി പതിച്ചെടുത്തിരിക്കുന്നു. പെറുവിലെ ഏകാധിപത്യ ഭരണകൂടങ്ങൾക്കെതിരെ കാലാകാലങ്ങളിൽ പടനീക്കങ്ങൾ നടത്തിയ മാവോയിസ്ററ് ഗറില്ലാ സംഘടനയായ ഷൈനിങ് പാത്ത് ക്യുവേച്ചുവ ഇന്ത്യൻ വംശജരുടെ വിശ്വാസം സമ്പാദിക്കാനായി വിപ്ളവപഠനത്തിന് ഇൻകാ പ്രതിബിംബങ്ങൾ ഉപയോഗിക്കുകയുണ്ടായി. ജാപ്പനീസ് വംശജനായ പ്രസിഡൻറ് ആൽബർട്ടോ ഫ്യുജിമോറി മാവോയിസ്ററുകളെക്കാൾ തന്ത്രശാലിയായിരുന്നു. ഫ്യുജിമോറി പ്രസിഡൻറു തിരഞ്ഞെടുപ്പിൽ തൻെറ എതിരാളിയായിരുന്ന വിഖ്യാത നോവലിസ്ററ് മാരിയോ വർഗാസ് ലോസയെ തോല്പിക്കാൻ പ്രയോഗിച്ച വിദ്യകളിലൊന്ന് തൻെറ എതിരാളി സ്പെയിൻകാരെപ്പോലെ വസ്ത്രം ധരിക്കുന്നവനാണെന്ന പ്രചാരണമായിരുന്നു. സ്പാനിഷ് സംസ്കാരമുദ്രകളെ വെറുക്കുന്ന ഇന്ത്യൻ വംശജരുടെ വോട്ട് ഫ്യുജിമോറിയുടെ പെട്ടിയിൽ വീഴുകയും ചെയ്തു. ഷൈനിങ് പാത്ത് ഗറില്ലാ സംഘത്തിൻെറ തലവനെ തടവിലാക്കി നിർണ്ണായക രാഷ്ട്രീയ വിജയം നേടിയ ഫ്യുജിമോറി ഇപ്പോൾ ആൻഡിയൻ സംസ്കാരത്തിൻെറ അപദാനങ്ങൾ അപലപിക്കുന്നു. സ്പാനിഷിതര വംശജനായതുകൊണ്ട് ഫ്യുജിമോറിയുടെ കളികൾ വിജയത്തിലെത്തുകയും ചെയ്യുന്നു.

ഫ്യുജിമോറി മനസ്സിൽക്കാണുന്നത് മാനത്തുകാണുന്നവനാണ് കുസ്ക്കോ മേയർ എസ്ട്രാഡ. തുടരെ മൂന്നുപ്രാവശ്യം നഗരപിതാവായിത്തീർന്ന എസ്ട്രാഡയുടെ നോട്ടം പെറുവിൻെറ പ്രസിഡൻറ് സിംഹാസനമാണ്. അടുത്തവർഷം നടക്കുന്ന പ്രസിഡൻറു തിരഞ്ഞെടുപ്പിൽ എസ്ട്രാഡ മത്സരിക്കുമെന്നത് ഉറപ്പാണ്. അതിനുവേണ്ടിത്തന്നെയാണ് ക്യുവേച്ചുവ അനുകൂലക്കാർഡ് എടുത്തുകളിക്കുന്നതും, സൂര്യക്ഷേത്രവും ഇങ്കാ സംസ്കാരവും വീണ്ടെടുക്കാനായി തകർത്തുവച്ച ഭൂമി കുഴിക്കുന്നതും. കുസ്ക്കോ നഗരത്തിന് ക്യുവേച്ചുവ ഭാഷയിലുള്ള പേര് ക്യുയോസ്ക്കോ എന്നാണ്. ആ പേരുകൊണ്ട് നഗരത്തിനു പുനർനാമകരണം ചെയ്യുന്നതിൽ വിജയിച്ചതോടെ എസ്ട്രാഡയ്ക്കു നിർണ്ണായകമായ ഒരു ഗെയിം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. മാത്രമല്ല, നഗരത്തിലെ പരമപ്രധാനമായ നാലുമുക്കിൽ ഇങ്കാ സാമ്രാജ്യം പടുത്തുയർത്തിയ ചക്രവർത്തിയുടെ നാല്പതടി ഉയരമുള്ള പ്രതിമ സ്ഥാപിക്കുകയും ചെയ്തു. അതും നൂറടി ഉയരമുള്ള കൽഗോപുരത്തിൻെറ മുകളിലെ പീഠത്തിലും. ദശലക്ഷക്കണക്കിനു ഡോളറാണ് എസ്ട്രാഡ ഇങ്കാ സാമ്രാജ്യ





നീലമ്പേരൂർ മധുസൂദനൻ നായർ

# വർത്തമാനങ്ങൾ



(പു)ലരി തൊട്ടന്തിയാവോളവും പിന്നെയി-
ന്നന്തിതൊട്ടുദയമാവോളവും, എൻെറയി-
ക്കണ്ണുകളിലസ്ത്രമുനകൾ; മനസ്സിൻെറ
സന്ധികളിലഗ്നിശൂലങ്ങൾ; പെരുകുന്നൊ
രക്ഷരക്കനലുകളിൽ ദുർഭൂത-
സഞ്ചയവിഹാരം!

ഭണ്ഡാര ഭരണവൃത്തങ്ങളിൽ രാപ്പകൽ-
ക്കൊള്ളയുടെ പള്ളിനായാട്ട്; കോഴയുടെ
തടയററ നാട്ടു പുലയാട്ട്; അധികാര-
ദുശ്ശാസനത്തിൻെറ തിറയാട്ട്; അഴിമതി
ക്കൊടുമയുടെ കുരുതി നീരാട്ട്; എൻെറ
കരൾ പിഴിഞ്ഞാർക്കുന്ന കാളിയൂട്ട്!

വഴിനടുവിലൊഴുകുന്ന തരുണരക്തം; അതിൽ മുങ്ങി-
യുയിർ പിടഞ്ഞുടയുന്ന പകൽവെളിച്ചം; അന്തി-
ത്തിരിവെട്ടമഴിയുന്ന നടുമുററം; അവിടെ വീ-
ണൊഴിയുന്ന ജീവൻെറ കനൽത്തെളിച്ചം; വീണ്ടു-
മിരുൾ പൊലിവിലാസുരച്ചുടലനൃത്തം; ഏതോ
പക വേട്ടയാടുന്ന വന്യവൃത്തം; എൻെറ-
യഭയങ്ങളെരിയുന്ന രാത്രി സത്രം!

തറവാടു പണയപ്പെടുത്തുന്ന മുടിവിൻെറ
മുടിയേററപ്പെരുന്നാളിനാളിരുത്തൽ; എന്നും
പകിടകളിമേളയ്ക്കരങ്ങൊരുക്കൽ; ജനകീയ-
വിധികളുടെയുടുതുണിക്കുത്തഴിക്കൽ; കതിർ കണ്ട
കുടിലിൻെറ മുററം കുളംകുഴിക്കൽ; ഇശ പാടും
കത്തുകളിലെന്നും കനലെരിക്കൽ; എൻെറ
കനവുകളിലെന്നും കുടമുടയ്ക്കൽ!

ഇരവിലും പകലിലും നുര പതഞ്ഞുയരുന്ന
കുരലുകൾക്കെല്ലാം നിണപ്പുളിപ്പ്; മുളപൊട്ടും
നിനവിലും പൊരുളിലും മുൾപ്പടർപ്പ്; തുടികൊട്ടും
നാക്കിൻെറ തുമ്പിൽ കലിപ്പിറപ്പ്; പൊലിക്കുന്ന
വാക്കുകൾക്കെല്ലാം മനംപിരട്ട്; മനസ്സിൻെറ
നടവഴിയിലെല്ലാമിരുൾത്തിമിർപ്പ്; എൻെറ
നിറുകയിൽ വററാത്ത തീത്തിളപ്പ്!

വയലിലും തൊടിയിലും വിരിയുന്ന പൂക്കളുടെ-
യിതളുകൾക്കെല്ലാം വിഷപ്പകർച്ച; കണ്ണിൽ
പതിയുന്ന കതിരുകൾക്കുറുമി മൂർച്ച; കാതിൽ
പൊലിയും സ്വരങ്ങൾക്കു താളവീഴ്ച; പകരുന്ന
രുചിഗന്ധ വർണ്ണത്തിനുൾവറൾച്ച; എൻെറ
സിരകളിലാകെപ്പകൽത്തളർച്ച!

പുലരിതൊട്ടന്തിയാവോളവും പിന്നെയി-
ന്നന്തിതൊട്ടുദയമാവോളവും ജീവിത-
ത്തെളിമകളിൽ നൊമ്പരച്ചീളുകൾ തറഞ്ഞിടും
കഥകളിവ തുടരവേയിക്കൊടും കടലിൻെറ
കരിമണൽത്തീരത്തു നില്പൂ ഞാൻ!
തിരയടിമുറിച്ചെന്നി-
ലെത്തുമൊരു ചിന്തിൻെറ താളത്തെ-
യുയിരിൽ വരവേററിതാ നില്പൂ ഞാൻ!

സ്ഥാപകൻെറ പ്രതിമയ്ക്കായി ലോഭമില്ലാതെ ചെലവഴിച്ചത്.

ക്യുവേച്ചുവാ ഇന്ത്യക്കാർക്കുവേണ്ടി കണ്ണിൽ 'ഉള്ളിനീരൊഴിച്ചു' കരയുന്ന ഡാനിയൽ എസ്ട്രാഡയുടെ കച്ചവടബുദ്ധിയും വാഴ്ത്തപ്പെടേണ്ടതുതന്നെ. കഴിഞ്ഞ വർഷംവരെ ഗറില്ലകളും പന്ത്രണ്ടുമാസങ്ങളിലും വീശിയടിക്കാറുള്ള കോളറരോഗവും ചേർന്നു കുസ്ക്കോയിൽനിന്നു വിദേശസഞ്ചാരികളെ അകററിനിറുത്തിയിരുന്നു. നേതാവ് അകത്തായതോടെ ഷൈനിങ് പാത്ത് ഗറില്ലകൾ ഇപ്പോൾ ഒരുതരം ഗാന്ധിയൻ ആലസ്യത്തിലാണ്. കോളറയെ വരുതിക്കു നിറുത്താൻ അമേരിക്കൻ സഹായമുള്ള ആരോഗ്യപ്രവർത്തനങ്ങൾക്കു കഴിഞ്ഞിരിക്കുന്നു. ഈ മാറിയ കാലാവസ്ഥയിൽ കുസ്ക്കോയിലെത്തുന്ന സഞ്ചാരികളെ വിസ്മയിപ്പിക്കാൻ വീണ്ടെടുക്കപ്പെടുന്ന ഇങ്കാ സംസ്കാര സ്മാരകങ്ങൾക്കു കഴിയുമെന്ന് ഡാനിയൽ എസ്ട്രാഡയ്ക്കറിയാം. കുസ്ക്കോ നഗരത്തിൻെറ വടക്കുപടിഞ്ഞാറായുള്ള കുന്നിനുള്ളിൽ നിദ്രകൊള്ളുന്ന ഇങ്കാ നഗരമായ 'മാച്ചുപിച്ചു' പുനരവതരിപ്പിക്കപ്പെടുന്നതും സൂര്യക്ഷേത്രത്തിൻെറ സൂര്യനുദിക്കുന്നതും ഐശ്വര്യത്തിൻെറ ഒരായിരം സൂര്യതേജസ്സ് നഗരത്തിനു നല്കുമെന്ന് എസ്ട്രാഡ പറയുമ്പോൾ ആ ലീഡറുടെ അദ്ഭുതവിദ്യകൾ അനവധി കണ്ട നമ്മളെപ്പോലും അമ്പരപ്പിക്കും.

ഡാനിയൽ എസ്ട്രാഡയുടെ വിജയരഥം വലിയ പ്രയാണവേഗം അത്രയെളുപ്പം നേടുമെന്നു തോന്നുന്നില്ല. ഡോമിനിഗോ-കോറികാഞ്ച സൈററ് ഒരു വിശ്വസ്മാരകമായി റെക്കാർഡുകളിൽ രേഖപ്പെടുത്തിയിരിക്കുന്ന യുനെസ്ക്കോ കണ്ണുംകെട്ടി കാഴ്ചയും കണ്ടു നില്ക്കില്ല. സ്പാനിഷ് ദേവാലയത്തിൻെറ മതിലിടിയുമെന്ന ഭീതി വിശ്വാസികളിൽ പരന്നതോടെ ഇനിയുള്ള ഖനൻപ്രവർത്തനങ്ങൾ നീട്ടിവയ്ക്കണമെന്ന് അവർ ആവശ്യപ്പെട്ടുകഴിഞ്ഞു.

സാൻേറാ ഡോമിനിഗോയുടെ ഡയറക്ടറും കുസ്ക്കോയിലെ കുടിയേററവാസിയുമായ ഫാദർ ഡൊമിനിഗോ ഗമാറ പുരാതന രേഖകളെ വിശ്വസിക്കുന്നില്ല— 'ഇവന്മാരൊന്നും ഇങ്കകളല്ല, സ്വർണ്ണംകുഴിപ്പുകാരാണ്. പള്ളിയുടെ അടുത്തെത്താൻ ഞാൻ സമ്മതിക്കില്ല.' പ്രസിഡൻറ് ആൽബർട്ടോ ഫ്യുജിമോറിയും മേയർ ഡാനിയൽ എസ്ട്രാഡയും മത്സരിച്ച് ഉള്ളിക്കരച്ചിൽ കരയുമ്പോൾ സാൻേറാ ഡൊമിനിഗോ നമ്മുടെ ബാബറി മസ്ജിദിനെക്കാൾ ചോര വീഴ്ത്താനാണു സാദ്ധ്യത.



ഇ.എം.അഷ്റഫ്

**ഒരു ചിത്രകാരനായിട്ടാണ് എം.വി. ദേവനെ കേരളം ആദ്യം അറിഞ്ഞു തുടങ്ങുന്നത്. ആധുനിക ചിത്രകലയുടെ ദക്ഷിണേന്ത്യൻ സ്ക്കൂളിൻെറ മുഖ്യശില്പികളിലൊരാളാണ് കെ.സി.എസ്. പണിക്കരുടെ മുഖ്യശിഷ്യനായ ദേവൻ. പണിക്കരുടെയും ദേവൻെറയും സങ്കല്പങ്ങൾ യാഥാർത്ഥ്യമായിത്തീർന്നതാണ് ചോളമണ്ഡൽ. ദേവൻെറ പ്രതിഭ ചിത്രമെഴുത്തിൽ മാത്രം ഒതുങ്ങിനില്ക്കുന്നതല്ല. ചിത്രമെഴുത്തുപോലെതന്നെ സാഹിത്യരചനയും ദേവനു വഴങ്ങി. ഈ ചിത്രകാരൻ, ഈ എഴുത്തുകാരൻ, ഈ വാഗ്മി അസുലഭമായ കലാപ്രവർത്തനങ്ങളുടെ മുന്നിൽത്തന്നെ നില്ക്കുകയാണ്.**



# ഒരു നവോത്ഥാന കലാകാരൻ

കാലോചിതം, കാലാതീതം എന്നിങ്ങനെയുള്ള വിവേചന രീതികൾക്ക് സ്വന്തം വാദമുഖം നല്കി കലാ സംവേദനത്തെ സ്പഷ്ടമാക്കിയ കലാകാരനാണ്, എം.വി.ദേവൻ. ദേവൻെറ കലാവ്യാഖ്യാനത്തിന് നവ്യമായ ശൈലിയുണ്ട്; ആശയപരമായ സ്പഷ്ടതയുമുണ്ട്. അത് കാലാനുസൃതമാകുമ്പോഴും വരാനിരിക്കുന്ന പ്രവണതകൾക്കു സൂചനകൾ നല്കുകയും ചെയ്യുന്നു. ഇങ്ങനെ കലാകാരനെന്ന നിലയിലുള്ള വളർച്ചയെന്നതിനെക്കാൾ, കലയെ മണ്ണിൽ ഉറപ്പിക്കാനുള്ള പ്രസ്ഥാനങ്ങളുടെ സ്ഥാപനമെന്ന സാഹസികമായ ദൗത്യമാണ് ദേവനെന്നും കൈയാളുന്നത്-കവിതയിലായാലും കഥയിലായാലും രാഷ്ട്രീയമായാലും വലിയ പുഴകളിൽക്കൂടിയല്ല, പുതിയ വഴിച്ചാലുകളിലൂടെയാണ് ദേവൻ സഞ്ചരിക്കുന്നത്. മറെറാരർത്ഥത്തിൽ ഒരു നവോത്ഥാന കലാകാരനാണ് ദേവൻ.

എല്ലാ നവസംരംഭങ്ങൾക്കും തുടക്കം കുറിക്കുകയും, തുടങ്ങിക്കഴിഞ്ഞാൽ പിന്നെ തൻെറ സന്ദേശം എത്തിയെന്ന വിശ്വാസം മനസ്സിലേററിക്കൊണ്ട് വീണ്ടും പുതിയതിലേക്കു കടക്കുകയും ചെയ്യുന്ന ദേവൻെറ രീതിക്ക് പുതിയ കാലഘട്ടത്തിലും മാററം വന്നിട്ടില്ല. മദ്രാസിലെ ചോഴ മണ്ഡലത്തിൽ നിന്നും മയ്യഴിയിലെ മലയാള കലാഗ്രാമംവരെ എത്തിനില്ക്കുന്ന ആശയങ്ങളുടെ രൂപകല്പനയും മാർഗ്ഗനിർദ്ദേശവും, പുതിയ ചില്ലകളിൽ ചേക്കേറാനൊരുമ്പെടുന്ന പക്ഷിയുടെ കൂടുമാററംപോലെ അപൂർണ്ണമെങ്കിലും സംതൃപ്തിദായകമാണ്. കെ.സി.എസ്.പണിക്കർ ചോഴമണ്ഡലവും എ.പി.കുഞ്ഞിക്കണ്ണൻ മലയാള കലാഗ്രാമവും രൂപപ്പെടുത്തുമ്പോൾ, ദേവൻ എന്ന പെരുന്തച്ചൻ ആരുടെ തലയിലേക്കും ഉളിയെറിയാതെ, കർമ്മവീഥിയിൽ നില്പുണ്ടായിരുന്നു. എം. ഗോവിന്ദൻ എന്ന ചിന്തകൻെറ പ്രേരണാശക്തിയിൽനിന്നും രൂപംകൊണ്ട, സ്പന്ദനങ്ങളെ കണ്ടറിയാനുള്ള മനസ്സ് ദേവനു മാത്രമേ ഉണ്ടായുള്ളൂ. പുറംലോകത്തിൻെറ ചലനാവിശേഷങ്ങളെ ചൂടാറും മുമ്പ് കണ്ടെത്തി പരിപോഷിപ്പിക്കുക എന്ന അസാധാരണമായ കൃത്യം നിർവ്വഹിക്കുമ്പോൾ, ദേവൻ സ്മരിക്കുന്നത് ആചാര്യപദവിയിൽ എത്തിച്ചേർന്ന ഗോവിന്ദനെയാണ്. ആശയവും ആശയ പ്രചാരണവും ഒരു കലാകാരൻ എങ്ങനെ സമൂഹത്തിൽ കൃതഹസ്തമായ നിലയിൽ നിർവ്വഹിക്കുന്നുവെന്നത് ദേവൻെറ കലാജീവിതത്തിലൂടെ പ്രകടമാവുന്നു; ഇത് തീർച്ചയായും കവിയും വിമർശകനും, സർവ്വോപരി കാലങ്ങളെ ദൂരെനിന്നു കാണാൻ കഴിഞ്ഞ ദാർശനികനുമായ ഗോവിന്ദൻെറ സ്വത്വം മറെറാരു രൂപത്തിൽ നിലനില്ക്കുന്നതിൻെറ ഉദാത്തമായ സൂചനയാണ്.



## കലയും ജീവിതവും

ദേവൻെറ ജീവിതവും കലയും പരിശോധിക്കുമ്പോൾ, സ്വന്തം നിലപാടിലെത്താൻ ഓരോ കാലഘട്ടത്തിലും ഓരോ തണൽമരങ്ങൾ ആശ്രയമായിരുന്നുവെന്നുകാണാം. ഇതു പക്ഷെ, ആശ്രിതനോടുള്ള ആഢ്യമായ കല്പനകളിൽ നിന്നും വരുന്നതല്ല; സ്നേഹബഹുമാനങ്ങൾ പരസ്പരം കൈമാറിക്കൊണ്ട്, ഒരാൾ മറെറാരാളെ അറിവിൻെറ, കഴിവിൻെറ മാനദണ്ഡത്തിൽ സ്നേഹിച്ചുള്ള ഹൃദയബന്ധമാണിത്. ദേവൻെറ കലാജീവിതത്തിൻെറ തുടക്കംതന്നെ വിശകലനം ചെയ്യാം. അവിചാരിതമായ നിലയിൽ കലാകാരനായി മാറിയ സാധാരണ ആർട്ടിസ്ററ് എന്ന് ദേവനെ വിശേഷിപ്പിക്കാനാവില്ല. അടുക്കളച്ചുമരുകളിൽ കരിക്കട്ടകൊണ്ട് ആൾ രൂപങ്ങൾ വരച്ച്, തെയ്യത്തിൻെറയും തിറയുടെയും രൂപഭേദങ്ങളിലൂടെ ദേശീയ നിലവാരത്തിലെത്തിയ ആർട്ടിസ്ററും, അയ്യപ്പപ്പണിക്കരുടെ 'കുരുക്ഷേത്രം' അവതരിപ്പിച്ച് കവിതയിലെ സൗന്ദര്യ വർണ്ണ വ്യവസ്ഥയെ ധിക്കരിക്കുകയും ചെയ്ത കാവ്യാസ്വാദകനും വിമർശകനുമായി ദേവൻ ഉയർന്നതും വളർന്നതും ഒരുപാട് ഗ്രീഷ്മ സന്ധ്യകളെ തരണം ചെയ്തുകൊണ്ടാണ്. മനസ്സിൽ പൂണൂലു ചേർത്തുപിടിക്കുന്ന ബ്രാഹ്മണ്യത്തിൻെറ ഊരുവിലക്കുകൾ കലയിലും ദർശനത്തിലും വന്നുകൂടിയപ്പോൾ, നഗ്നനായ രാജാവിനെ ചൂണ്ടിക്കാട്ടിയ ചരിത്രത്തിലെ പഴയ കുട്ടിയെപ്പോലെ, സത്യവും നീതിയും വിളിച്ചു പറഞ്ഞുകൊണ്ടിരിക്കുന്നു; നെററി ചുളിയുന്ന സുഹൃത്തുക്കളുടെ മുഖഭാവങ്ങളെപ്പോലും അവഗണിച്ചുകൊണ്ട് ''ഞാൻ ദേവൻ'' എന്ന് സ്വയം പരിചയപ്പെടുത്തുന്ന രൂപവും ഭാവവുമായി സവ്യസാചിയായി മാറിയ ഈ കലാകാരൻ നടന്നുപോകുന്നു.

ഇതു ദേവനുമാത്രം കഴിയുന്ന നടത്തമാണ്. പ്രീണനവും കൈയടിയും വാങ്ങാൻ പ്രസംഗിക്കാറില്ല. എതിർപ്പുകൾ രൂക്ഷമായി പറയാൻ കിട്ടുന്ന വേദികളിൽ ചെന്നിരിക്കാനേ താത്പര്യമുള്ളൂ-ജീവൽസാഹിത്യമായാലും പുരോഗമന സാഹിത്യമായാലും എന്തുതന്നെ പ്രകോപനം വന്നാലും, ശരി ദേവനു കുലുക്കമില്ല. 'കല കലയ്ക്കുവേണ്ടി'യോ എന്ന അസംബന്ധ വാദങ്ങൾ ഉയർന്നതിൻെറ മാറെറാലികൾ 1994-ലും മുഴങ്ങുമ്പോൾ അരിശത്തോടെ ദേവൻ ചോദിക്കുന്നു: ''ആരു പറഞ്ഞു, കല കലയ്ക്കുവേണ്ടിയാണെന്ന്. സഞ്ജയനും മാരാരും പറഞ്ഞിട്ടില്ല. പിന്നെ ചിലർക്ക് എല്ലാ കാലത്തും ആശയകാലുഷ്യമുണ്ടാക്കണം. അതിനു കണ്ടെത്തിയ വഴിയാണിത്. സത്യത്തിൽ കല കലയ്ക്കുവേണ്ടിയല്ല, സമൂഹത്തിനുവേണ്ടിത്തന്നെയാണ്. ഇത് അന്നുമിന്നും പറയുമ്പോൾ ആരും കേൾക്കാറില്ല...''

1344-ൽ സഞ്ജയൻ മരിച്ചു. മലയാള വിമർശന രംഗത്തു കൂരമ്പായി വാക്കുകൾ എയ്തിരുന്ന സഞ്ജയൻെറ മരണം ചിത്രകാരനായ എം.ഭാസ്കരൻ അനശ്വരമായ നിലയിൽ അതു രേഖകളിലൂടെ വ്യക്തമാക്കി-സ്വർലോകത്തു ചെന്ന സഞ്ജയനെ സരസ്വതീദേവി സ്വീകരിക്കുന്നു; താഴെ ദുഃഖിതനായ കലാകാരൻ അത് നോക്കിനില്ക്കുന്നു. മാതൃഭൂമിയിൽ വന്ന വിഷാദമയമുള്ള ചിത്രം വരച്ച് ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ, ഭാസ്കരനും മരിച്ചു. തൊട്ടടുത്ത ദിവസം മാതൃഭൂമി ദിനപത്രത്തിൽ വളരെ ചിന്തോദ്ദീപകമായ ഒരു ചിത്രം മുൻപേജിൽ അച്ചടിച്ചുവന്നു-സ്വർലോകത്തെത്തിയ ഭാസ്കരനെ സരസ്വതീദേവി സ്വീകരിക്കുന്നു; താഴെ ഒരു കലാകാരൻ കരഞ്ഞുകൊണ്ടു നില്ക്കുന്നു; ആ കലാകാരൻ എം.വി.ദേവനായിരുന്നു.

-പിന്നീട് കലയിലും സാഹിത്യത്തിലും ഘനഗാംഭീര്യത്തിൻെറയും തനത് വ്യക്തിത്വത്തിൻെറയും 'കൾട്ട്' സൃഷ്ടിച്ച എം.വി.ദേവനെ ഏറെ പ്രശസ്തനാക്കിയ ആദ്യകാല ചിത്രമായിരുന്നു; അത്. ആ ചിത്രം വരയ്ക്കുമ്പോൾ ദേവന് 16 വയസ്സുമാത്രം പ്രായം. ചങ്ങമ്പുഴ കൃഷ്ണപിള്ള കത്തിജ്ജ്വലിച്ച് കേരളമാകെ നവതരംഗ സ്രഷ്ടാവായി വിലസുന്ന കാലം. ചങ്ങമ്പുഴ, ദേവന് ഒരു കത്തെഴുതി-മുക്തകണ്ഠം പ്രശംസിച്ചുകൊണ്ട്. മാത്രവുമല്ല കലാകാരനെന്ന നിലയിൽ ദേവൻെറ വളർച്ചയ്ക്ക് സാമ്പത്തികം തൊട്ട് മാനസികം വരെയുള്ള പിന്തുണ വാഗ്ദാനം നല്കുകയും ചെയ്തു. നൂറുകണക്കിന് അനുമോദനക്കത്തുകൾ ദേവനെ തേടിയെത്തി...

മാഹി എം.എം.ഹൈസ്കൂളിൽ പഠിക്കുമ്പോഴാണ് തന്നെ ആകർഷിച്ച ഒരു കലാകാരൻെറ വേർപാടിൽ മനംനൊന്തുകൊണ്ട് ദേവൻ ചിത്രം വരച്ചത്. അതിനുമുമ്പ്, ആറാം വയസ്സുമുതൽതന്നെ വരച്ചുതുടങ്ങിയിരുന്നു. അന്നത്തെ പ്രശസ്ത മാസികകളായ ''സഞ്ജയൻ'', ''വിശ്വബിംബം'' തുടങ്ങിയവയിൽ വരുന്ന ചിത്രങ്ങൾ അനുകരിക്കുകയായിരുന്നു പതിവ്. പിന്നീട് ക്ളാസ്സിൽ പഠിക്കുന്ന ടെസ്ററുബുക്കിലെ കഥകൾ വായിച്ച് അതിലെ കഥാപാത്രങ്ങളെ മനസ്സിൽ സങ്കല്പിച്ചുകൊണ്ട് കോറിയിടും-വായനയല്ല കഥകളിൽ നിമഗ്നനാവുകയാണ് പതിവ്. ആറാം ക്ളാസ്സിലെ ആ വിദ്യാർത്ഥി ആശാൻെറ നളിനിയേയും വിക്ടർ യൂഗോവിൻെറ പാവങ്ങളിലെ ഴാങ് വാൽ ഴാങ്ങിനെയും ഇങ്ങനെ വരകളിലൂടെ പുനർജ്ജീവിപ്പിച്ചു. എം.എം. ഹൈസ്കൂളിലെ ഡ്രോയിങ് മാസ്ററായിരുന്ന കൃഷ്ണക്കുറുപ്പ് ഈ കലാവാസനയെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു-ഭാവിയിലെ കലാകാരനെ നേരത്തെ കണ്ടെത്തിയ ക്രാന്തദർശിയായി ആ അദ്ധ്യാപകൻ മാറുകയായിരുന്നു.

## ധിക്കാരിയുടെ കാതൽ

തലശ്ശേരിക്കടുത്ത എടയിൽ പീടിക നെടുമ്പ്രത്ത് ദേശത്തിലെ മാത്തിൽ വാസുദേവൻ, എം.വി.ദേവനായി മാറിയത് ഇങ്ങനെയൊക്കെയാണ്. മഠത്തിൽ ഗോവിന്ദൻ കുരിക്കളുടെയും മുല്ലോളി മാധവിയുടെയും നാലു മക്കളിൽ മൂന്നാമത്തെ മകനാണ് 'വാസു.' അച്ഛൻ ഗോവിന്ദൻ പൂരക്കളിയിൽ വിദഗ്ദ്ധനായിരുന്നു; അങ്ങനെ കുരിക്കളെന്ന സ്ഥാനപ്പേര് ലഭിച്ചു. വീട്ടിൽ കഥകളി, ചിത്രമെഴുത്ത് അങ്ങനെ സരസ്വതിയുടെ കടാക്ഷം വന്നുവീണു. കലയുടെ കളിത്തൊട്ടിലിൽനിന്നും ജനിച്ചുവളർന്ന വാസുവിന് ഉള്ളിൻെറയുള്ളിൽ പൈതൃകത്തിൻെറ വരദാനം പോലെയായി ബാല്യകാലം...

നിറമുള്ള സ്വപ്നങ്ങളും വർണ്ണകുതൂഹലങ്ങളും നെഞ്ചിലേററി, ചൊക്ളി ഗ്രാമത്തിലെ നെൽവയലുകളിലൂടെ ഓടിച്ചാടിയ വാസുവിനു പിന്നീട് അനുഭവങ്ങളുടെ ചെമ്മൺ പാതയിലൂടെ നടക്കേണ്ടിവന്നു. എങ്കിലും, കാലം കൈവെള്ളയിലൂടെ ഒഴുകിപ്പോയപ്പോൾ കറുത്തുകുറുകിയ ആ 'ചെക്കൻ' തിരിച്ചുവന്നു; നെഞ്ചുവിരിച്ച് കനത്ത കാൽവയ്പുകളോടെ.



വള്ളിനിക്കറും സ്ളേററും പിടിച്ച് അകക്കാമ്പിലെ നിറകൗതുകങ്ങളിൽ ലയിച്ച് വായിച്ച കഥകളിലെയും കവിതകളിലെയും നായകാനായികമാർക്ക് സ്വന്തം രൂപം നല്കിയ ആ പഴയ വാസു അപ്പോഴേക്കും വളർന്നുകഴിഞ്ഞിരുന്നു. അവഗണനയുടെ തീക്ഷ്ണമായ ഉച്ചവെയിലിൽനിന്ന് ഏകാന്തതയുടെ മഹാവീഥികളിലൂടെ അലഞ്ഞ ചൊക്ളിയിലെ വാസുവായിട്ടല്ല-അവർണ്ണർ കൊത്തിയ വിഗ്രഹങ്ങളെ പുണ്യാഹം തെളിയിച്ച് ദൈവമാക്കി മാററുമ്പോൾ, പിന്നെ തൊഴാൻ അവരെ ഏഴയലത്തുപോലും കയററാത്ത ബ്രാഹ്മണ്യത്തെ ചോദ്യം ചെയ്യുന്ന ധിക്കാരിയായി മാറിക്കൊണ്ട്. വെളുത്തുനീണ്ട താടിയും മുടിയുമായി ചുണ്ടിൽ പൈപ്പും വച്ചുകൊണ്ടായിരുന്നു ആ വരവ്. ഇപ്പോൾ മഠത്തിൽ വാസുവിനെ പലർക്കുമറിയില്ല; എന്നാൽ എം.വി.ദേവനെ അറിയാം-അറിയാത്തവർ പറഞ്ഞാൽ കേട്ടെന്നും പറയും ..

ചരിത്രമെപ്പോഴും അങ്ങനെയാണ്. ചവിട്ടിത്താഴ്ത്തുന്തോറും അതു മുകളിലേക്ക് എ

ത്തുന്നു. പിറകോട്ടു തള്ളുന്തോറും മുന്നോട്ട് പോകുന്നു. ആ തള്ളലിൽ ജീവിതത്തിന്റെ മഹാ പ്രപഞ്ചങ്ങൾ വിസ്തൃതമാകുന്നു- ഓരോ കാൽവയ്പിലും കാലത്തിന്റെ മണികൾ മുഴക്കുന്ന എം.വി.ദേവന് ഭൂതകാലത്തിന്റെ ശാദ്വലമായ ഓർമ്മകളിൽ മുഴുകാനാവില്ല. ഗതകാലമാണ് പ്രധാനം. വാസ്തുശില്പത്തിന്റെ സ്പന്ദിക്കുന്ന യാഥാർത്ഥ്യങ്ങൾക്കിടയിൽ കലയും സംസ്കാരവും രാഷ്ട്രീയവും തത്ത്വചിന്തയും അവർണ്ണരുടെ ത്രാണനവും അനുസ്പന്ദനമായി ചുമലിലേററു നടക്കുന്നു. കസവ് ജുബ്ബയും മുണ്ടും വേഷ്ടിയുമായി സ്വന്തം വഴികളിലൂടെ ചങ്കുററത്തോടെ, ഉറച്ച ശബ്ദങ്ങളോടെ നടന്നു പോകുന്ന ഈ ചൊക്ളിക്കാരൻ എവിടെയൊക്കെയോ വീതുളികൊണ്ട് ഉരയ്ക്കുകയും ആഞ്ഞടിക്കുകയും ചെയ്യുന്നു. ബ്രഷും കളറും ചേർത്തുള്ള നിശ്ശബ്ദമായ വിപ്ളവം മാത്രമല്ല കാരിരുമ്പിന്റെ ശക്തിയുള്ള വാക്കുകളും ശില്പങ്ങളും കൊണ്ടുള്ള ബഹളമയമായ സഞ്ചാരപരിവർത്തനം തന്നെ. വർണ്ണവ്യവസ്ഥയുടെ ആണിക്കല്ലിളക്കുന്ന വാക്കുകളിലൂടെ കാലത്തിന്റെ പരുക്കൻ യാഥാർത്ഥ്യങ്ങളെ മറയില്ലാതെ വിളിച്ചുപറയുന്ന ധിഷണാശാലിയുടെ ആശയങ്ങളുടെ സംഗീതം അന്തരീക്ഷമാകെ അലയടിക്കുന്നു...

## ചങ്ങമ്പുഴയുമായി ആത്മബന്ധം

എം.വി.ദേവനെ കലാജീവിതത്തിന്റെ തുടക്കത്തിൽ പ്രോത്സാഹിപ്പിച്ചവരിൽ ചങ്ങമ്പുഴയുമുണ്ട്. ഒരുപാട് കത്തിടപാടുകൾ അവർ തമ്മിൽ നടത്തി. എം.എം.ഹൈസ്കൂളിൽ നിന്നും എസ്.എസ്.എൽ.സി പരീക്ഷ ജയിച്ചപ്പോൾ, മദ്രാസ് സ്കൂൾ ഓഫ് ആർട്ട്സിൽ പഠിക്കാൻ തീരുമാനിച്ച വിവരം ദേവൻ ചങ്ങമ്പുഴയ്ക്കെഴുതി. മറുപടി ഹ്രസ്വമെങ്കിലും ദീപ്തമായിരുന്നു.-''നിങ്ങൾ പോയിക്കോള്ളൂ, ഞാൻ മാസത്തിൽ പണമയച്ചുതരാം...'' പ്രശസ്തിയുടെ കൊടുമുടിയിലെത്തിയ ഒരു കവി, പതിനാറു വയസ്സുള്ള കലാകാരനയച്ച ഈ നന്മയുടെ കുറിമാനം ദേവൻ കുറേക്കാലം സൂക്ഷിച്ചുനടന്നു. ഇന്ന് ആ കത്ത് കൈയിലില്ലെങ്കിലും, മനസ്സിൽ എവിടെയൊക്കെയോ തങ്കലിപികളിൽ കൊത്തിവച്ചിട്ടുണ്ട്. ദേവന് പണം ആവശ്യമായി വന്നില്ലെങ്കിലും ആ സന്മനസ്സിനെ ആദരിക്കാതിരിക്കാൻ കഴിഞ്ഞില്ല.

1945-ൽ മംഗളോദയത്തിന്റെ കവർ വരച്ചു-കാളയും കർഷകനും ഉദയവും ചേർന്ന ഒരു ചിത്രം. അന്ന് മംഗളോദയം മലയാളത്തിലെ ഏററവും പ്രധാനപ്പെട്ട മാസികയായിരുന്നു. കുററിപ്പുഴ കൃഷ്ണപിള്ള, കേസരി, ചങ്ങമ്പുഴ, മുണ്ടശ്ശേരി, പ്രൊഫ.പി.ശങ്കരൻ നമ്പ്യാർ തുടങ്ങിയ പ്രഗല്ഭമതികളുള്ള പത്രാധിപസമിതിയായിരുന്നു ദേവനെ കവർ വരയ്ക്കാനേല്പിച്ചത്. ഇതിനുശേഷം ചങ്ങമ്പുഴയുടെ 'സ്പന്ദിക്കുന്ന അസ്ഥിമാട'ത്തിന്റെ കവർ വരച്ചു. മലയാള സാഹിത്യത്തിനു ലോകസാഹിത്യത്തിന്റെ വെളിച്ചം കാണിച്ചുകൊടുത്ത കേസരി ബാലകൃഷ്ണപിള്ളയുടെ പ്രശസ്തമായ അവതാരിക ആ കൃതിയിലാണ് വന്നത്. മംഗളോദയമായിരുന്നു, പ്രസാധകർ. അവർ ദേവന് പത്തുരൂപ പ്രതിഫലമായി അയച്ചുകൊടുത്തു. (1945-ലെ 10 രൂപയ്ക്ക് ഇന്നത്തെ മൂല്യം അളക്കാനാവില്ല. ആറു രൂപയ്ക്ക് ഒരു മാസം പട്ടിണിയില്ലാതെ ജീവിക്കാൻ കഴിയുന്ന കാലമാണത്.) എന്നാൽ, ഹൈസ്കൂൾ വിദ്യാർത്ഥിക്ക് ചങ്ങമ്പുഴയുടെയും മററും കത്തുവന്നത് സ്കൂളിൽ വലിയ ചർച്ചാവിഷയമായി.

ഇതിന് മറെറാരു കാരണവുമുണ്ടായിരുന്നു-സ്കൂളിൽ ദേവനു ചങ്ങമ്പുഴയുടെ കത്തുവന്നത് 'ഡ്രോയിങ്ങ് മാസ്ററർ' എന്ന അഡ്രസ്സിലാണ്. ഇത് യഥാർത്ഥ ഡ്രോയിങ്ങ് മാസ്റ്ററായ കൃഷ്ണക്കുറുപ്പിനെ വിഷമത്തിലാക്കി. തന്റെ അരുമശിഷ്യൻ ഇങ്ങനെ 'കളവ്' പ്രവർത്തിച്ചല്ലോ എന്ന [illegible]. എന്നാൽ താൻ മനഃപൂർവ്വം ചെയ്തതല്ലെന്നും ചങ്ങമ്പുഴ തെററിദ്ധരിച്ച് എഴുതിപ്പോയതാണെന്നും അറിയിച്ചപ്പോൾ ഗുരുവിനു സമാധാനമായി. സ്കൂൾ പഠനത്തിനുശേഷം എസ്.എസ്.എൽ.സി പരീക്ഷ ജയിച്ച് മദ്രാസിൽ പോയപ്പോൾ വല്ലാത്ത പ്രതിസന്ധിയിലായി. അന്ന് യുദ്ധകാലമായതിനാൽ ട്രെയിൻ യഥാസമയം എത്തിയിരുന്നില്ല. മദ്രാസ് സ്കൂൾ ഓഫ് ഫൈൻ ആർട്സിൽ (ഇപ്പോൾ കോളേജ് ഓഫ് ആർട്ട്സ്) ചേരാൻ രണ്ടാഴ്ചത്തെ പരീക്ഷയ്ക്കിരിക്കണം. ട്രെയിനിലെത്തിയത് പരീക്ഷ തീരുന്ന ദിവസവും. ആർട്സ് കോളേജിൽ പഠിക്കാൻ ചേരാൻ കഴിയില്ലെന്നുറപ്പായി. മദ്രാസ് വിദ്യാഭ്യാസ വകുപ്പിൽ ജോലിയുണ്ടായിരുന്ന ജ്യേഷ്ഠൻ നാരായണനു ചിലരെ പരിചയമുണ്ടായിരുന്നു. കോളേജിലെ പ്യൂണായ ശങ്കരൻ അടിയോടി നാട്ടുകാരനുമാണ് അന്ന് പ്രിൻസിപ്പൽ വിഖ്യാത ചിത്രകാരനും ശില്പിയുമായ റോയ് ചൗധരിയാണ്. ചൗധരിയുടെ പേഴ്സണൽ പ്യൂണായ കുഞ്ഞിരാമൻ അടിയോടിയോടും കാര്യം പറഞ്ഞു. ആർട്സ് വകുപ്പ് തലവനായിരുന്ന പ്രശസ്ത ചിത്രകാരൻ കെ.സി.എസ്.പണിക്കരെ ചെന്നുകണ്ടു. കെ.സി.എസ് അനുഭാവത്തോടെ സംസാരിച്ചു. എന്നിട്ട് ദേവൻ കൈയിൽ കൊണ്ടുവന്ന ചിത്രങ്ങൾ പരിശോധിച്ചു. അതിൽ ഒരു 'പാമ്പാട്ടി'യുടെ ചിത്രമുണ്ടായിരുന്നു. യഥാർത്ഥത്തിൽ മനോഹരമായ ഒരു ഫോട്ടോ അനുകരിച്ചുവരച്ചതാണ്. എങ്കിലും ദേവൻ മിണ്ടിയില്ല. കെ.സി.എസ്സിനു സംഭവം മനസ്സിലായി. കാരണം, ആ ചിത്രത്തിന്റെ 'ലൈററ് ആൻറ് ഷെയിഡ്' അത്ര കറക്ടായിരുന്നു. ഒടുവിൽ അത് ഫോട്ടോ നോക്കി വരച്ചതാണെന്ന് ദേവൻ സമ്മതിച്ചു.

റോയ് ചൗധരിയെ ചെന്നുകാണാൻ കെ.സി.എസ് നിർദ്ദേശിച്ചു. സ്വന്തം ക്വാർട്ടേഴ്സിലെ ഒരിരിട്ടുമുറിയിലെ തറയിലിരുന്ന് ടേബിൾ ലാമ്പ് കത്തിച്ച് ചൗധരി ചിത്രം വരയ്ക്കുകയായിരുന്നു. ആഗമനോദ്ദേശ്യം പറഞ്ഞപ്പോൾ, ചൗധരി ചൂടായി. പരീക്ഷ കഴിഞ്ഞ് എന്തിനാ വന്നതെന്നായി. ഒടുവിൽ ദേവൻ കൈയിലുള്ള ചിത്രങ്ങൾ കാണിച്ചപ്പോൾ ചൗധരി തണുത്തു. ഇതിനുശേഷം പ്രഗല്ഭരായ വിദ്യാർത്ഥികളുടെ ചിത്രങ്ങൾ വച്ച ഗ്യാലറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. അങ്ങനെ പരീക്ഷ എഴുതാതെ തന്നെ മദ്രാസ് ആർട്സ് കോളേജിൽ പ്രവേശനം ലഭിച്ചു. ഒരുമാസം കഴിഞ്ഞപ്പോൾ മാസം 20 രൂപ വീതം സ്കോളർഷിപ്പും ലഭിച്ചു. പഠിക്കുന്നതിനിടയിൽ മാതൃഭൂമി ആഴ്ചപതിപ്പിനുവേണ്ടി രേഖാചിത്രങ്ങൾ വരച്ചുകൊണ്ടിരുന്നു. അന്ന് പി.കെ.രാമൻ വാരികാപത്രാധിപരായിരുന്നു.

ദേവന്റെ കഴിവിൽ താത്പര്യമുണ്ടായിരുന്നെങ്കിലും റോയ് ചൗധരിക്ക് ദേവന്റെ ചിത്രീകരണരീതി ഇഷ്ടമായിരുന്നില്ല. ''വളയം വിട്ട ചാട്ട''മായിട്ടാണ് ശിഷ്യന്റെ ചിത്രങ്ങളെ വിശേഷിപ്പിച്ചത്. എന്നാൽ കെ.സി.എസ്. പണിക്കർക്ക് ദേവൻ ഏററവും പ്രിയങ്കരനായ വിദ്യാർത്ഥിയായിരുന്നു. ഇതിനു കാരണം, ചൗധരി മോഡേൺ ആർട്സിന്റെ വക്താവായിരുന്നില്ല. റെൻവാറിനെ വരെ പരമാവധി അംഗീകരിച്ചു; എന്നാൽ പോൾ സെസാൻ, വാൻഗോഗ് എന്നീ വിശ്വമഹാചിത്രകാരന്മാരെപ്പററി വലിയ മതിപ്പുണ്ടായിരുന്നില്ല. കെ.സി.എസ്സിനാണെങ്കിൽ, സെസാനും കഴിഞ്ഞു മുന്നോട്ടുപോകുന്ന രീതിയായിരുന്നു ഇഷ്ടവും. ദേവൻ അങ്ങനെ പ്രിൻസിപ്പലിനു പകരം ആർട്ട് വിഭാഗം തലവന്റെ 'ശിഷ്യ'നായി...

## പുതിയ ലോകം പുതിയ ആശയം

എന്നാൽ, കെ.സി.എസ്.പണിക്കർ ചില വിശ്വാസങ്ങളിൽ അടിയുറച്ചുനിന്നിരുന്നു; ശിഷ്യന്മാർ തന്നെ അനുകരിക്കരുതെന്ന കാര്യത്തിൽ പ്രത്യേകിച്ചും. അക്കിത്തം നാരായണനും, ആർ.ബി.ഭാസ്കരനും, വിശ്വനാഥനും പണിക്കർ ഗോത്രത്തിലാണെങ്കിലും സ്വന്തം നില വ്യക്തമാക്കിയത് അതുകൊണ്ടാണ്. ഒരു ആർട്ടിസ്ററിനെപ്പോലെ വരയ്ക്കുകയെന്നത്, ആളെ മൈം ചെയ്യുമ്പോലെ കളിയാക്കലാണെന്ന് കെ.സി.എസ്. പറയുമായിരുന്നു. ഒരാളെപ്പോലെ മറെറാരാൾക്ക് വരയ്ക്കാൻ കഴിയില്ല, വരച്ചാൽ ശരിയാവുകയുമില്ല. ഇത് ശിഷ്യന്മാർക്ക് കൂടുതൽ സ്വാതന്ത്ര്യം നല്കുന്നതിനു സഹായിച്ചു. മാത്രവുമല്ല, ദേവനെപ്പോലുള്ള ശിഷ്യർക്ക് ചിത്രകലയെ സംബന്ധിച്ച നിരവധി പുസ്തകങ്ങൾ വായിക്കാൻ നല്കുകയും ചെയ്തു. പുതിയ ലോകം, പുതിയ ആശയം, ശൈലി എന്ന രീതിയിൽ പഠിപ്പിച്ചു. ദേവന്റെ ആദ്യത്തെ ഓയിൽ കളർ ചിത്രം മലബാറിലെ തിറയുടെതായിരുന്നു-വെള്ളാട്ടം. ഈ പോർട്രെയിററിനു ദേവൻ കൊടുത്ത പേര് 'ഡെവിൾ ഡാൻസ് ഓഫ് മലബാർ' എന്നാണ്. അതുകണ്ടപ്പോൾ കെ.സി.എസ് ചോദിച്ചു, എന്താണ് ഈ പേരുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന്. സാധാരണ ഇംഗ്ളീഷുകാർക്ക് തെയ്യക്കോലങ്ങളെ മുറി ഇംഗ്ളീഷിൽ നാട്ടുകാർ



പരിചയപ്പെടുത്തുന്നത് 'ഡവിൾ' എന്നാണ്. ആ വാക്കുതന്നെ ഉപയോഗിച്ചപ്പോൾ കെ.സി.എസ് തിരുത്തി. ''നിങ്ങളുടെ നാട്ടിൽ ഈ കോലത്തിന് എന്താണ് പറയുക'' എന്ന് ചോദിച്ചു. അങ്ങനെ 'തിറ' എന്ന് ആദ്യ ഓയിൽ പെയിൻറിങ്ങിനു പേരിടുകയും ചെയ്തു. അടിയിൽ ഫോക്ക് ഡാൻസ് എന്ന് കുറിച്ചുവച്ചു.

ചിത്രകല പഠിക്കുന്നതോടൊപ്പം ''ജയകേരള''ത്തിൽ തുടർച്ചയായി വരച്ചുകൊണ്ടിരുന്നു. അക്കാലത്ത് വിദ്വാൻ എസ്.കെ.നായർ (ഡോ.എസ്.കെ.നായർ) മദ്രാസിൽ 'സാഹിതിസഖ്യം' രൂപീകരിച്ചു. കോട്ടയത്ത് പോൾസ് ട്യൂട്ടോറിയലിൽ എം.പി.പോൾ തുടങ്ങിവച്ച സാഹിത്യചർച്ചാവേദിയുടെ അനുകരണം. കഥ, കവിത, പ്രബന്ധങ്ങൾ എന്നിങ്ങനെ വ്യത്യസ്ത മേഖലകളിൽ രണ്ടുദിവസം തുടരുന്ന ചർച്ച. മദ്രാസിൽ അന്നുണ്ടായിരുന്ന സാഹിത്യസാംസ്കാരിക രംഗത്തെ തത്പരർ ഈ കൂട്ടായ്മയിൽ ഒത്തുകൂടി. അവിടെവച്ചാണ് എം.ഗോവിന്ദനെ പരിചയപ്പെടുന്നത്. ഗോവിന്ദൻ, മദ്രാസ് ഇൻഫർമേഷൻ വകുപ്പിന്റെ മുഖപത്രത്തിന്റെ എഡിറ്ററായിരുന്നു. ചങ്ങമ്പുഴയ്ക്കുശേഷം ദേവനിൽ സ്വാധീനം ചെലുത്തിയ വ്യക്തിയായിരുന്നു, ആശയലോകത്തിലെ ഗോപുരമായ എം.ഗോവിന്ദൻ.

## ഗോവിന്ദനും ദേവനും

1948 തൊട്ട് ഗോവിന്ദന്റെ വീട്ടിലെ നിത്യസന്ദർശകനായിരുന്നു; ദേവൻ. വിജ്ഞാനത്തിന്റെ ജാലകങ്ങൾ തുറന്നുകണ്ടത് അവിടെവച്ചാണ്. നിരവധി പുസ്തകങ്ങൾ, എന്നാൽ ഒരു പുസ്തകവും വായിക്കാൻ പറഞ്ഞില്ല. ഓരോരോ ആൾക്കും താത്പര്യമുള്ള മേഖലയിലേക്ക് ഇറങ്ങിച്ചെല്ലാൻ വാതിലുകൾ തുറന്നുകൊടുത്തു. പഠിക്കാനും ഉൾക്കൊള്ളാനും ആവേശമുള്ള വിഷയങ്ങളെക്കുറിച്ചുള്ള പുസ്തകങ്ങൾ അയച്ചുകൊടുക്കുന്ന രീതികണ്ട് ദേവൻ അദ്ഭുതപ്പെട്ടു. ആധുനിക ശാസ്ത്രംതൊട്ട് സിനിമ വരെ അതിൽപ്പെടും. പ്ളാങ്ക്, ഐസൻബർഗ് അങ്ങനെ ആധുനിക ശാസ്ത്രജ്ഞന്മാരെപ്പററിപോലും ഗോവിന്ദന് അവഗാഹമുണ്ടായിരുന്നു. ന്യൂവേവ് സിനിമയുടെ ആദ്യകാല പ്രമോട്ടറായിരുന്നു, ആ മഹാവിജ്ഞാനി. ഫ്രഞ്ച് സാഹിത്യവും സംസ്കാരവും വളരെ ചുരുക്കിപ്പറയാൻ ഗോവിന്ദനു കഴിയുമായിരുന്നു. ഇങ്ങനെ പുതിയതു കാണാനും എത്തിക്കാനുമുള്ള പാലംപോലെ പ്രവർത്തിക്കുന്ന ഗോവിന്ദനുമായി നിരന്തരം സമ്പർക്കം സ്ഥാപിച്ചപ്പോൾ ചില സുഹൃത്തുക്കൾ ദേവനെ തടഞ്ഞു. അവർ പറഞ്ഞു: ''സൂക്ഷിക്കണം, ഗോവിന്ദൻ അപകടകാരിയാണ്...''

ഇതിനു കാരണവുമുണ്ടായിരുന്നു. അക്കാലത്ത് മദ്രാസിലെ ഹോട്ടൽ തയ്യൽ തൊഴിലാളികളുടെ യൂണിയൻ സംഘടിപ്പിച്ചത് ഗോവിന്ദനായിരുന്നു. എന്നാൽ, കമ്മ്യൂണിസ്ററ് വിരുദ്ധനാണെന്ന് പ്രചാരമുണ്ടായി.



നിറമുള്ള സ്വപ്നങ്ങളും വർണ്ണകുതൂഹലതകളും നെഞ്ചിലേററി ചൊക്ളി ഗ്രാമത്തിലെ വയലുകളിലൂടെ ഓടിച്ചാടിയ വാസുവിന് പിന്നീട് അനുഭവങ്ങളുടെ ചെമ്മൺപാതയിലൂടെ നടക്കേണ്ടിവന്നു. ആരെല്ലാം പിറകോട്ടു തള്ളിയിട്ടും ദേവൻ മുന്നോട്ടുതന്നെ പോയി.

യഥാർത്ഥത്തിൽ ഗോവിന്ദൻ മാർക്സിനെ ശരിയായി പഠിച്ചിരുന്നു. എന്നാൽ കമ്മ്യൂണിസ്ററുപാർട്ടിയെ ഇഷ്ടപ്പെട്ടില്ല. ദേവന്റെ ഭാഷയിൽ പറഞ്ഞാൽ 'കമ്മ്യൂണിസ്ററ് നടപ്പുദീനത്തിൽ'' വിശ്വസിച്ചിരുന്നില്ല. ഇതായിരുന്നു ചില തൊഴിലാളി നേതാക്കൾ ഗോവിന്ദനെ 'അപകടകാരി' എന്നുവിളിച്ചത്. ദേവൻ പക്ഷെ, ഗോവിന്ദനുമായി നിരന്തരം സമ്പർക്കം പുലർത്തി.

അക്കാലത്ത് മലബാറിൽ 'കമ്മ്യൂണിസ്ററ് വേട്ട' നടക്കുന്നുണ്ടായിരുന്നു. സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിൽ കമ്മ്യൂണിസ്ററുകാരെ എം.എസ്.പി അടക്കമുള്ള പൊലീസും അധികാരികളും കഴിയാവുന്ന രീതിയിൽ മർദ്ദിച്ചുകൊണ്ടിരുന്നു. ചൊക്ളിക്കാരായ കുറേ യുവാക്കളുടെ സ്കൂൾ സർട്ടിഫിക്കററും മററും കണ്ടുകെട്ടി-'ദേശാഭിമാനി' പത്രം വായിക്കുന്നതു കണ്ടാൽത്തന്നെ മതി, പിന്നെ വായനക്കാരനെ ചോദ്യം ചെയ്യലായി. ഈ ഘട്ടത്തിൽ മദ്രാസിൽ നിന്നും 'നവസാഹിതി' മാസിക പുറത്തിറങ്ങിയപ്പോൾ മലബാറിലെ കമ്മ്യൂണിസ്ററുകാരെ പീഡിപ്പിക്കുന്നതിനെതിരെ ശക്തമായ ഭാഷയിൽ പ്രതികരിച്ചു. കമ്മ്യൂണിസത്തോടുള്ള പ്രതിപത്തിയായിരുന്നില്ല, മാനുഷികമായ സമീപനവും അഭിപ്രായസ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ആഹ്വാനവുമായിരുന്നു ഇതിനു പിന്നിൽ.

## യുവാവായ പത്രാധിപർ

ഇരുപത്തിരണ്ടു വയസ്സുള്ളപ്പോഴാണ് നവസാഹിതി പത്രാധിപരായി ദേവൻ രംഗത്തുവരുന്നത്. അക്കാലത്ത് ഒരു പൊലീസ് കേസുമുണ്ടായി-കോവിലന്റെ 'നഗരത്തിന്റെ കഥ' ആദ്യലക്കത്തിൽ അച്ചടിച്ചു. രണ്ടാഴ്ച കഴിഞ്ഞപ്പോൾ പൊലീസ് കമ്മീഷണർ പത്രാധിപരായ ദേവനെ തിരക്കി 'സ്കൂൾ ഓഫ് ആർട്സിൽ' വന്നു-മുപ്പതുവയസ്സുള്ള ഒരു സ്ത്രീ വേലക്കാരൻ പയ്യനെക്കൊണ്ട് കുളിമുറിയിൽ വച്ച് എണ്ണതേപ്പിക്കുന്നതായിരുന്നു കഥ. ഇതിൽ അശ്ളീലമുണ്ടെന്നും, അതിനാൽ പത്രാധിപരെ അറസ്ററ് ചെയ്യുമെന്നും കമ്മീഷണർ ചെന്താമര അറിയിച്ചു. സ്കൂൾ ഓഫ് ആർട്ട്സിലെ വിദ്യാർത്ഥിയാണ് 'നവസാഹിതി' പത്രാധിപരെന്ന് അറിഞ്ഞപ്പോൾ പൊലീസ് കമ്മീഷണർക്ക് അദ്ഭുതമായി.

യഥാർത്ഥത്തിൽ, കഥയിലെ അശ്ളീലമായിരുന്നില്ല, ഇതിനു പിറകിലുണ്ടായിരുന്നത്. ദേവൻ അക്കാലത്ത് കഥയും കവിതയുമെഴുതിയിരുന്നു. ഇടക്കൊച്ചിയിൽനിന്നും പ്രസിദ്ധീകരിക്കുന്ന 'ജനശക്തി'യിൽ നീൽബെല്ലിന്റെ ഒരു കഥയുടെ ആശയാനുവാദം എന്നപേരിൽ ഒരു കഥ പ്രസിദ്ധീകരിച്ചു. ഒരു ബ്ളോക്ക് ഡവലപ്മെൻറ് ഓഫീസറുടെ അസാന്മാർഗ്ഗിക വൃത്തികളായിരുന്നു കഥയിലെ കാതൽ. ഇത് മലബാറിലെ ഒരു കോൺഗ്രസ്സ് നേതാവിന് ഇഷ്ടപ്പെട്ടില്ല. കാരണം, ഈ നേതാവും ജീവിതംകൊണ്ട് നീൽബെല്ലിന്റെ കഥാപാത്രം പോലെയായിരുന്നു. ദേവനെ ഇഷ്ടമല്ലാത്ത അയാളാണ്, അന്നത്തെ ആഭ്യന്തരവകുപ്പുമന്ത്രി കോഴിപ്പുറത്തു മാധവമേനോൻ വഴി ദേവനെ കുടുക്കാൻ ശ്രമിച്ചത്. പക്ഷേ, പ്രിൻസിപ്പൽ റോയ് ചൗധരി ഇടപെട്ട് അറസ്ററ് നടന്നില്ല. പകരം, കമ്മീഷണർ ഒരു താക്കീത് നല്കി ''മേലാൽ ഇത്തരം കഥകൾ പ്രസിദ്ധീകരിക്കരുത്!''

'നവസാഹിതി'യിൽ കോവിലനും ടി.പത്മനാഭനും തുടരെ കഥകളെഴുതി. ആയിരം കോപ്പിയാണ് പ്രിൻറ് ചെയ്തത്. കേസരി, ഗോവിന്ദൻ, സി.ജെ.തോമസ്, ഇടശ്ശേരി, എൻ.വി.കൃഷ്ണവാര്യർ തുടങ്ങിയ പ്രഗല്ഭരുടെ സൃഷ്ടികൾ വളരെയേറെ ശ്രദ്ധേയമായി വന്നിരുന്നു. ദ്വൈമാസികയായ 'നവസാഹിതി' രാഷ്ട്രീയ കലാ സാംസ്കാരിക ചർച്ചാവേദിയായി. മാറി-ലോക ക്ളാസിക് രചനകളുടെ വിവർത്തനവും പ്രസിദ്ധീകരിച്ചിരുന്നു. ഇതു ദേവന് അറിവിന്റെ ലോകം തുറന്നുകിട്ടലായിരുന്നു. മാത്രവുമല്ല, ഗോവിന്ദന്റെ വീട്ടിലെത്തുന്ന ഇന്ത്യയിലെ മിക്ക ബുദ്ധിജീവികളുമായും ബന്ധമുണ്ടായി-കപിലാവാത്സ്യായൻ, അനന്തമൂർത്തി, കാനാ സുബ്രഹ്മണ്യം തുടങ്ങിയവർ ഇതിലുൾപ്പെടും. ''ഗോവിന്ദൻ ഒരിക്കലും ഗോവിന്ദനെക്കുറിച്ച് സംസാരിക്കില്ല.'' ദേവൻ ഗോവിന്ദനിൽ കാണുന്ന പ്രത്യേകതയാണിത്. കമ്മ്യൂണിസ്ററ് ലീഗ് ഉണ്ടാക്കുമ്പോൾ ഗോവിന്ദൻ പിന്നിലുണ്ടായിരുന്നു. എം.എൻ.റോയിയെ

രാഷ്ട്രീയ ചിന്തയിൽനിന്നും സാംസ്കാരിക മേഖലയിലേക്ക് കൊണ്ടുവന്നത് ഗോവിന്ദനായിരുന്നു. പക്ഷേ, ഇതൊന്നും പുറത്തു പറഞ്ഞില്ല. അതാണ്, ആ ജീവിതത്തിന്റെ ധന്യതയും.

## മാതൃഭൂമിയിലേക്ക്

മദ്രാസിലെ പഠനം കഴിഞ്ഞ് 1952-ൽ മാതൃഭൂമിയിൽ സ്ററാഫ് ആർട്ടിസ്ററായി ജോലി കിട്ടി. വൈക്കം മുഹമ്മദ് ബഷീറിന്റെ ആനവാരിയും പൊൻകുരിശും, സ്ഥലത്തെ പ്രധാന ദിവ്യനും, ഉറൂബിന്റെ ഉമ്മാച്ചുവും വിക്രമന്റെ കഥകളും മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ദേവന്റെ മനോഹരമായ രേഖാചിത്രങ്ങളോടെ വന്നുതുടങ്ങി. കഥാപാത്രങ്ങളുടെ ഭാവവികാരങ്ങളെ തൊട്ടറിഞ്ഞുള്ള ഇല്ലസ്ട്രേഷൻ കഥകളെപ്പോലെതന്നെ ശ്രദ്ധിക്കപ്പെട്ടു. ബഷീർ നീണ്ടകഥ എന്ന നിലയിലല്ല സ്ഥലത്തെ പ്രധാന ദിവ്യൻ അയച്ചത്. പക്ഷേ, കുമുദം തുടങ്ങിയ തമിഴ് വാരികകളിൽ ഇങ്ങനെ തുടർക്കഥയാക്കുന്ന രീതി കണ്ട്, കൃഷ്ണവാരിയരായിരുന്നു ബഷീർ കഥകളെ അങ്ങനെ പ്രസിദ്ധീകരിച്ചത്. ''ബഷീറിന്റെ രൂപം തന്നെയായിരുന്നു ആനവാരി രാമൻനായർക്ക് നല്കിയത്. അന്ന് ബഷീർ ഉറച്ച ശരീരമുള്ള ഫയൽവാൻ മോഡലായിരുന്നു. 'ഉമ്മാച്ചു' റിയലിസത്തിൽ ഊന്നിക്കൊണ്ടുള്ള രചനാശൈലിയിലാണ് വരച്ചത്. വിക്രമന്റെ കഥകൾക്ക് സററയറിന്റെ രീതിയും.''

ഒമ്പതുവർഷത്തെ സേവനത്തിനുശേഷം മാതൃഭൂമിയിൽനിന്നും രാജിവച്ചു. കാരണം, ''കുറേ കഴിഞ്ഞപ്പോൾ ഒരേ ടൈപ്പ് ജോലി മടുത്തുതുടങ്ങി... പിന്നെ, പ്രസംഗങ്ങൾക്ക് പോവുകയെന്നതു മഹാബോറായിത്തോന്നി...'' മാതൃഭൂമിയിലുള്ളപ്പോൾ ദേവൻ നിരന്തരം പ്രസംഗിക്കാൻ പോവുമായിരുന്നു. അതിനും പുറമേ, ഇല്ലസ്ട്രേറഡ് വീക്ക്ലിയുടെ മാതൃകയിൽ കലാസന്ദേശം ഉൾക്കൊള്ളുന്ന വ്യത്യസ്ത ആഴ്ചപ്പതിപ്പായി മാററാനുള്ള നിർദ്ദേശവും അംഗീകരിക്കപ്പെട്ടില്ല.

## ചോഴമണ്ഡലത്തിന്റെ തുടക്കം

ഇതിനുശേഷം; നാല് ദക്ഷിണേന്ത്യൻ, ഭാഷകൾക്കുവേണ്ടി സതേൺ ലാംഗേജ് ബുക് ട്രസ്ററ് വർക്ക് ചെയ്തു. ഏഴ് സൌത്ത് ഇന്ത്യൻ സർവ്വകലാശാലയിലെ വൈസ് ചാൻസലർമാരായിരുന്നു ഡയറക്ടർ ബോർഡിലുണ്ടായിരുന്നത്. ഫോർഡ് ഫൗണ്ടേഷന്റെ സഹായവുമുണ്ടായിരുന്നു. എന്നാലതിലും അധികനാൾ തുടർന്നില്ല- ഇതേ കാലഘട്ടത്തിൽത്തന്നെ മദ്രാസ് ലളിത കലാ അക്കാദമി സെക്രട്ടറിയായി നിയമിതനായി-ഈ കാലഘട്ടത്തിലാണ് കെ.സി. എസ്.പണിക്കർ ചോഴമണ്ഡലം സ്ഥാപിക്കുന്നത്. യഥാർത്ഥത്തിൽ കെ.സി.എസ്സിന്റെ മൂന്നു ശിഷ്യന്മാരെ കുടിയിരുത്താൻ വേണ്ടിയായിരുന്നു ഇതിന്റെ ഉദ്ദേശം. അതായത് പെരുമാൾ, രാമാനുജൻ, സദാനന്ദൻ എന്നീ കലാകാരന്മാരെ അവരുടെ കലാജീവിതത്തോടൊപ്പം സമൂഹത്തിന് എങ്ങനെ പ്രയോജനപ്പെടുത്താം എന്ന ചിന്തയിൽ നിന്നാണ് ചോഴമണ്ഡലം രൂപംകൊണ്ടത്. പക്ഷേ, ദേവൻ തന്റെ അന്നത്തെ ഉയർന്ന സ്ഥാനത്തിരുന്നുകൊണ്ട് എല്ലാം ചെയ്തുകൊടുക്കുകയായിരുന്നു; (ഇതൊരിക്കലും ദേവൻ സമ്മതിക്കുകയില്ല. ഗോവിന്ദന്റെ ശൈലി തുടരുന്ന ദേവൻ ഇതൊക്കെ ''കാലാനുസൃതമായ കൂട്ടായ്മ'' എന്നുമാത്രം വിശേഷിപ്പിക്കും.) കലാകാരന്മാരെ കുടിയിരുത്തിക്കൊണ്ട് അവർക്കും സമൂഹത്തിനും ഗുണം ചെയ്യാനുള്ള മഹത്തായ ഉദ്യമമെന്ന നിലയ്ക്ക് ചോഴമണ്ഡലം പ്രശസ്തമായെങ്കിലും പില്ക്കാലത്ത് ഉദ്ദേശ്യലക്ഷ്യങ്ങളിൽ നിന്നും തെന്നിമാറി. ടി.പത്മനാഭന്റെ പ്രശസ്തമായ കഥ 'ആത്മാവിന്റെ മുറിവുകൾ' ഈ സാഹചര്യത്തിലാണ് എഴുതിയത്. പക്ഷേ, ദേവനു നിരാശയില്ല. ''ചോഴമണ്ഡലത്തിന്റെ രൂപപ്പെടലിൽ രണ്ട് വിശേഷമുണ്ട്-ഒന്ന്, കെ.സി.എസ്സിന്റെ സങ്കല്പം, സമൂഹവും കലാകാരനും എന്നത് പൂർത്തിയായി.' മറെറാന്ന്, കലാകാരന്മാർക്ക് സ്വന്തം സൃഷ്ടി വിപണിയിൽ എത്തിക്കാനുള്ള മാർഗ്ഗമായി. പിന്നെ, ചോഴമണ്ഡലത്തിന്റെ ഇപ്പോഴത്തെ അവസ്ഥ- യേശുക്രിസ്തുവും മുഹമ്മദ് നബിയും മഹാത്മാഗാന്ധിയും എന്തൊക്കെയോ വിഭാവനം ചെയ്തിരുന്നില്ലേ? അതൊക്കെ അവരുടെ ശിഷ്യന്മാർ തന്നെ പൂർത്തീകരിച്ചോ? ഗാന്ധിജിയെ ആദ്യം തള്ളിയത് ഗാന്ധിയുടെ ശിഷ്യന്മാരാണെന്ന് നമുക്കറിയില്ലേ? അതൊക്കെ സംഭവിക്കും...''

## കേരളത്തിലേക്ക് വീണ്ടും

ദേവനിലെ 'പെരുന്തച്ചൻ കൾട്ട്' മദ്രാസ്സിൽ മാത്രമായി ഒതുങ്ങിയില്ല. കയറിയിരുന്ന സ്ഥാപനങ്ങളിലൊക്കെ വേരുകൾ വിടർത്തുകയും എന്നാൽ താനൊരു ആൽമരമല്ലെന്ന് ആവർത്തിച്ചു പറയുകയും ചെയ്യുന്ന കലാകാരനിൽ പുരോഗമന കലാസാഹിത്യം ആഗ്രഹിക്കുന്ന സമൂഹനിഷ്ഠമായ സേവനജീവിതമുണ്ട്-ഒന്നിന്റെയും 'ഫൗണ്ടർ' എന്ന പദവി ഇഷ്ടപ്പെടാതെ തന്നെ ആ പദത്തിന്റെ അർത്ഥം ഉൾക്കൊണ്ടു പ്രവർത്തിക്കുന്ന രീതി. കൊച്ചിയിലെ കലാപീഠത്തിന്റെ പിറവി അങ്ങനെയാണ്. മദ്ധ്യതിരുവിതാംകൂറിൽ കലാസാഹിത്യ സാംസ്കാരിക ചർച്ചകൾക്ക് ഇങ്ങനെയൊരു ആശ്രയം, തിരക്കു നിറഞ്ഞതും കൃത്രിമത്വം നിഴലിക്കുന്നതുമായ വർത്തമാനകാല ജീവിതത്തിലെ ഹരിത യാഥാർത്ഥ്യമായി നിലനില്ക്കുന്നു. മദ്രാസ് ലളിത കലാ അക്കാദമി സെക്രട്ടറിയായിരിക്കെ, കേരളത്തിലേക്ക് തന്റെ ഊർജ്ജം വിനിയോഗിക്കുകയെന്ന ആഗ്രഹം ദേവനിൽ കുടികൊള്ളുന്നുണ്ടായിരുന്നു. 1965-ലാണ് ആലുവയിൽ വച്ച് ആൾ ഇൻഡ്യാ റൈറേറഴ്സ് കോൺഫറൻസ് ചേർന്നത്. 'ആരോടും പരിഭവമില്ലാത്ത' എംകെ.കെ.നായരായിരുന്നു ഇതിന്റെ സൂത്രധാരൻ.

മദ്രാസിൽ കെ.സി.എസ്.പണിക്കരെപ്പോലെ, ന്യൂമാനിയിൽ എ.പി.കുഞ്ഞിക്കണ്ണനെപ്പോലെ, കൊച്ചിയിൽ എം.കെ.കെ. നായർ സാംസ്കാരിക ജീവിതത്തിനു നല്കിയ രക്തം വിലമതിക്കേണ്ടതുണ്ട്. നിങ്ങൾക്ക് എഴുതാം, പറയാം, പ്രസംഗിക്കാം-പക്ഷേ, അതൊക്കെ പ്രസ്ഥാനങ്ങളാക്കി രൂപപ്പെടുത്തുക എന്ന യാഥാർത്ഥ്യലെത്തിക്കുക ക്ഷിപ്രസാദ്ധ്യമല്ല. എം.കെ.കെ.യെപ്പോലെ കലാകേരളത്തിനു തന്റെ ഹൃദയസ്പന്ദനം പോലും നല്കിയ ഐ.എ.എസ്സുകാരനായ മറ്റൊരു അസ്വാദകൻ നമുക്ക് വിരളമാണ്. യഥാർത്ഥത്തിൽ ദേവനെ കേരളത്തിൽ കൊണ്ടുവരാൻ ശ്രമം നടത്തിയതുതന്നെ എഫ്.എ.സി.ടി (ഫാക്ട്) ചെയർമാനായിരുന്ന എം.കെ.കെ. നായരായിരുന്നു. കലാപീഠത്തിന്റെ പിറവി ഇങ്ങനെയാണ്:

ആലുവയിലെ ആൾ ഇൻഡ്യാ റൈറേറഴ്സ് കോൺഫറൻസ് ചേർന്നപ്പോൾ, ചോഴമണ്ഡലത്തിന്റെ മാതൃകയിൽ കേരളത്തിലും കലാകാരന്മാരുടെ കേന്ദ്രം വേണമെന്നായി-കലാസംവാദത്തിനുള്ള വേദി. അതാണ് കൊച്ചി കാരയ്ക്കാമുറി ക്രോസ് റോഡിലെ ചെറുതെങ്കിലും ദീപ്തമായ കലാപീഠം. അവിടെ വരാത്ത ദേശീയ കലാകാരന്മാരില്ല, നടക്കാത്ത സംവാദവുമില്ല. സാഹിത്യം, സിനിമ, നരവംശശാസ്ത്രം തുടങ്ങി മാനസികമായ ആന്തരിക ചർച്ചകൾ പ്രസരിപ്പിക്കുന്ന കേന്ദ്രമായി മാറിക്കഴിഞ്ഞു. എം.കെ.കെ.യുടെ മുൻകൈയോടെ ദേവൻ ഫാക്ടിന്റെ 'ഫെഡോ' കൺസൾട്ടൻറായി. അമ്പലമേട് ടൗൺഷിപ്പിൽ ഈ ചൊക്ളിക്കാരന്റെ തുടിപ്പുകൾ ഇഷ്ടികകൾ കൊണ്ടുള്ള കലാരൂപങ്ങളായും സൗധങ്ങളുടെ നൂതനത്വം വിതറിക്കൊണ്ട് നിലനില്ക്കുന്നു-അമ്പലമേട് ഗസ്ററ് ഹൗസ്; വാസ്തുശില്പത്തിന്റെ വർത്തമാനകാല സൗധമാണ്. പിന്നെ കൊച്ചി പോർട്ട് ട്രസ്ററിന്റെ കെട്ടിടങ്ങൾ... അങ്ങനെ രൂപകല്പനയിലെ എൻജിനീയറിംഗ് കല ചാർക്കോളിന്റെ ഭാവചൈതന്യമായി നിലനിർത്തുന്ന ഏക കലാകാരൻ ദേവൻ തന്നെയാണ്.

പക്ഷേ, വഴിയമ്പലങ്ങളിൽ കലയുടെ ഭാണ്ഡക്കെട്ടഴിച്ചുവച്ച് ശില്പീകരിച്ചശേഷം, പടിയിറങ്ങാതെ പററിപ്പിടിച്ചുനില്ക്കാൻ, അലയുന്ന മനസ്സുള്ള ദേവന് കഴിയുമായിരുന്നില്ല. എവിടെയോ ആരോ തന്നെ കൈകൊട്ടിവിളിക്കുന്നു എന്ന കലയുടെ ഭ്രാന്തമായ ഉൾവിളിയോടെ ഭാണ്ഡങ്ങളുമായി ഈ കലാകാരൻ ഇറങ്ങിനടക്കുന്നു. പിറകിലേക്കു നോക്കി ഭൂതകാലത്തിന്റെ ആകാശത്തിലെ സ്വന്തം നക്ഷത്രരാജികളെ നോക്കി സായൂജ്യമടയുന്ന അല്പമനസ്സുകളിൽ നിന്നും ദേവൻ വ്യത്യസ്തനാകുന്നത് ഇങ്ങനെയൊക്കെയാണ്. കോടാനുകോടി നക്ഷത്രങ്ങൾക്കിടയിൽ എന്റെ നക്ഷത്രമെവിടെ എന്നതല്ല, നമ്മുടെ നക്ഷത്രങ്ങളെവിടെ എന്നു പറയാനേ ദേവനു കഴിയുമായിരുന്നുള്ളു. അല്ലായിരുന്നെങ്കിൽ ദേവൻ സ്വന്തം 'കൾട്ട്' സ്ഥാപിച്ച് ''ഇതൊക്കെ ഞാനാണ്, ഇതെല്ലാം എന്റേതാണ്'' എന്നു പറയുമായിരുന്നു. പക്ഷേ, നഷ്ടം ദേവനിലെ കലാകാരനു തന്നെയാണ്.

ഈ ബഹളങ്ങൾക്കിടയിൽ, ചോദിക്കാവുന്ന ഒരു ചോദ്യം, ദേവന്റെ ചിത്രകലയെവിടെ എന്നതാണ്.

''സമയക്കുറവുമൂലം എനിക്ക് വരയ്ക്കാൻ കഴിയുന്നില്ലയെന്നതു വാസ്തവം. പക്ഷേ, ഓരോ ആൾക്കും ഉദ്യമം, ലക്ഷ്യം എന്നൊക്കെയുണ്ടാകും. അതൊക്കെ അന്തരീക്ഷത്തിൽ വിക്ഷേപിക്കപ്പെടുക എന്ന നിയോഗമേ ചെയ്യാനുള്ളു. ഇങ്ങനെ ചുററുപാടും കാണുന്നതിലൊക്കെ ഞാനുമുണ്ട് എന്ന ആഹ്ളാദം... പിന്നെ, കാലം കഴിയുമ്പോൾ പുതിയ തലമുറ ഉയർന്നുവരാനായി മാറിക്കൊടുക്കണം. അതാണ് ശരി. അവർ വളരട്ടെ, പുതിയ പൂക്കൾ വിരിയട്ടെ...'' എഴുപതുകളിലാണ് ദേവൻ വാസ്തുശില്പത്തിലേക്ക് സജീവമായി മാറുന്നത്-വീടുകളുടെ, ഫാക്ടറികളുടെ, കല്യാണമണ്ഡപങ്ങളുടെ, ഓഡിറേറാറിയത്തിന്റെ ക്രാഫ്ററ് നിർണ്ണയിച്ചു. സുഹൃത്തുക്കളുടെ നിർബ്ബന്ധങ്ങൾക്കു മുന്നിൽ നിസ്സഹായനായതിന്റെ പ്രതിഫലനമാണിത്. കെട്ടിട നിർമ്മാണത്തിന്റെ മേഖലയിൽനിന്നും ഇനിയുമൊരു എടുത്തുചാട്ടമുണ്ടാകുമോ? ''കുറേ തൊഴിലാളികൾ എന്റെ കൂടെയുണ്ട്... അവരെ തൊഴിൽരഹിതരാക്കാൻ കഴിയുകയില്ല...'' ഇതേവരെ 250 കെട്ടിടങ്ങൾ പണിതുകഴിഞ്ഞു. ഇഷ്ടികകൾ കൊണ്ടുള്ള പ്രിമിററീവ് ശില്പങ്ങളാണ് പലതും. പ്രാക്തനമായ സ്മരണയുയർത്തുന്ന ഗ്രാമ്യതയുടെ നിത്യഹരിത യാഥാർത്ഥ്യം. വിക്ടോറിയൻ കാലഘട്ടത്തിലെ കലാരൂപങ്ങൾ പോൾ സെസാനിലും വാൻഗോഗിലും എത്തിയപ്പോൾ, കലാസങ്കേതങ്ങളിൽ വന്ന രൂപഭാവമാററത്തിന്റെ അലയൊലികൾക്ക് അടിവരയിട്ട ദേവൻ വാസ്തുശില്പത്തിൽ കണ്ടെത്തിയ വ്യാഖ്യാനമാണിത്.



**ഇരുപത്തിരണ്ടു വയസ്സുള്ളപ്പോഴാണ് നവസാഹിതി പത്രാധിപരായി ദേവൻ രംഗത്തു വരുന്നത്. പില്ക്കാലത്ത് മലയാള സാഹിത്യത്തിൽ അനശ്വരരായിത്തീർന്ന പല എഴുത്തുകാരെയും അന്നുതന്നെ തിരിച്ചറിയാൻ ദേവനു കഴിഞ്ഞു. ആ തിരിച്ചറിവാണ് ദേവന്റെ വളർച്ചയുടെ രഹസ്യം.**

## കാലത്തിന്റെ അലകളിൽ

വള്ളിയും പട്ടക്കാരും പറയുന്നതാണ് കലയെന്നത് യൂറോപ്പിലെ ശാസനയായി നിന്ന കാലമുണ്ടായിരുന്നു. റോയൽ ഫാമിലിക്കുവേണ്ടിയുള്ള കുഴലൂത്തുതന്നെ. ചാക്കുതുണിയിൽ കരിക്കട്ടകൊണ്ടു വരയ്ക്കുന്നത് കലയായി അംഗീകരിക്കാത്ത അവസ്ഥ. അതുമാററാൻ വേണ്ടി ആ കാലഘട്ടത്തിലെ യൂറോപ്യൻ കലാകാരന്മാർ വിളിച്ചുപറഞ്ഞു: 'കല കലയ്ക്കുവേണ്ടിയാണ്' കവിതയിലും ചിത്രകലയിലും പ്രിമിററീവ് കാലത്തിലേക്ക് തിരിച്ചുപോവുക എന്നത് പുതിയ സംവേദനമായി കണ്ടു. ''സ്ററുഡിയോയിൽനിന്ന് പ്രകൃതിയിലേക്ക് പോവുക'' ഇതാണ്, കലയെന്നു പറഞ്ഞപ്പോഴും എതിർപ്പുണ്ടായി.

അധുനാതനവും സനാതനവുമായ വിശ്വാസ ആശയങ്ങൾക്ക് കാലാനുവർത്തിയല്ലാത്ത കാലം നിശ്ചയിക്കുമ്പോൾ അത് കലയായി മാറുന്നു. അല്ലാതെ കല കലയ്ക്കുവേണ്ടിയാണെന്നോ സമൂഹത്തിനു നിഷിദ്ധമാണെന്നോ വിശ്വസിക്കാനാവില്ല. യൂറോപ്പിൽ എങ്ങനെയാണ് ശുദ്ധ കലാവാദം ഉയർന്നതെന്നു ചിന്തിക്കുന്നവർക്ക് മലയാളത്തിൽ അങ്ങനെയൊരു അവസ്ഥ വന്നിട്ടുണ്ടോ എന്ന നരവംശീയ വിശകലനം നടത്തേണ്ടിവരും. ഇവിടെ എല്ലാ കലാകാരന്മാരും എല്ലാ മേഖലയിലും മനുഷ്യഗന്ധിയായ കാര്യങ്ങളേ പറഞ്ഞിട്ടുള്ളു, എഴുതിയും വരച്ചും ചെയ്തിട്ടുള്ളു. പിന്നെയെന്തിനാണീ ബഹളം? ഇതാരെ തെററിദ്ധരിപ്പിക്കാനാണ്? ഇതിനെന്തിനാണീ രാഷ്ട്രീയം.

-ദേവൻ ചോദിക്കുന്നു.

കലയിൽ ഫ്യൂഡലിസമെന്നതും പരി[illegible]ധിക്കണം. ഇതു പറയുന്നവർക്കിടയിലെ ബ്രാഹ്മണ്യം, അവർണ്ണനെ ഏഴയലത്ത് അടുപ്പിക്കരുതെന്ന മനസ്സിലെ മോഹം, അതാണ് പൊട്ടിച്ചെറിയേണ്ടത്. രവിവർമ്മച്ചിത്രങ്ങളിലെ വിക്ടോറിയൻ ചിന്തയോട് എനിക്ക് യോജിപ്പില്ല. പക്ഷേ, അതിനെ ഫ്യൂഡൽ കല എന്നു വിളിക്കാൻ പാടില്ല. ഒരു നൂറുവർഷം മുമ്പ് ആളുകൾ എങ്ങനെയാണ് ജീവിച്ചതെന്നും ചിന്തിച്ചതെന്നും ആലോചിക്കേണ്ടതുണ്ട്. അന്ന് നാലുകൂട്ടം കൂട്ടാൻ കൂട്ടി ഊണുകഴിക്കാനേ കഴിയുകയുള്ളു. ഇന്നത്തെപ്പോലെ ബിരിയാണി അന്നുണ്ടോ? ഇങ്ങനെ നാലുകൂട്ടം കൂട്ടാൻ കൂട്ടിയത് ഫ്യൂഡൽ

ജീവിതമായി എങ്ങനെ കാണാനാവും? ഭാരതീയ ചിത്രകലയുടെ നവോത്ഥാനം രവിവർമ്മയിൽ കാണില്ലയെന്നതു നേര്. പക്ഷേ, രവിവർമ്മ ഹിന്ദു ഫ്യൂഡൽ ചിന്തയുടെ പ്രതിനിധിയാണെന്നു പറയാനാവുകയില്ല...

–ദേവൻെറ കലാചിന്തയിൽ വർണ്ണവ്യവസ്ഥിതിക്കെതിരെയുള്ള ധിക്കാരമുണ്ട്. കാതലായ ധിക്കാരം. സമൂഹത്തിൽ, കലയിൽ, ബ്രാഹ്മണ്യത്തെ അംഗീകരിക്കാനോ, മേലാളന്മാരുടെ പാദപൂജ നടത്തിയ ജലത്തെ കെട്ട വെള്ളമെന്നല്ലാതെ തീർത്ഥജലമെന്നു പറയാനോ ദേവനെ കിട്ടുകയില്ല. ദശാബ്ദങ്ങളുടെ അനുഭവ സീമയിൽനിന്നും ഉയിർകൊണ്ട ആക്രന്ദനമാണിത്. എം.എൻ.റോയ് എന്ന ചിന്തകൻ 'ഇന്ത്യ ഇൻ ട്രാൻസിഷൻ' 1920–ൽ എഴുതിയപ്പോൾ ഇന്ത്യയിലെ ജീവിത സംസ്കാരത്തിൽ ജാതീയത പുലർത്തുന്ന മോധാവിത്വത്തെ ദർശിച്ചത് ദേവൻ ഉദ്ധരിക്കുന്നു. എം.ഗോവിന്ദനും ഇതു നേരത്തെ കണ്ടതാണ്. സാമ്പത്തിക സമത്വത്തിൻെറ പോരാട്ടംപോലെയോ അതിനു മുകളിലോ ആയി സാമൂഹ്യനീതിക്കുവേണ്ടിയുള്ള ശാക്തിക സംരംഭം അലയടിക്കുമെന്ന് ദേവൻ കരുതുന്നു. മണ്ഡൽ കമ്മീഷൻ റിപ്പോർട്ടിനെ പൊടിതട്ടിക്കൊണ്ടുവന്ന വി.പി.സംഗിനെ 'വിശ്വാമിത്രൻ' എന്നാണ് പ്രസംഗങ്ങളിൽ ദേവൻ വിളിക്കുന്നത്. മണ്ഡൽ റിപ്പോർട്ട് കൊണ്ടുവന്നപ്പോൾ ആത്മാഹൂതി ചെയ്ത ചെറുപ്പക്കാർ പിന്നോക്ക വിഭാഗങ്ങളുടെ ഉയർത്തെഴുന്നേല്പ് എണ്ണയൊഴിച്ച് കരിക്കാൻ ശ്രമിച്ചുവെന്നുവരെ ദേവൻ പറയുന്നു. എം.പി.ശങ്കുണ്ണിനായർ ടി.പത്മനാഭനെപ്പററി പറഞ്ഞതു കടമെടുത്ത് ഉദാഹരിച്ചാൽ, പറയുന്നതു വെറും ഭോഷ്കല്ലെന്നു തോന്നുകയും ചെയ്യും.

ചിത്രകലയിലേക്ക് മടങ്ങിപ്പോകാം–അതികായന്മാരായ ചിത്രകാരന്മാരുടെ കാലം കഴിഞ്ഞു. വാൻഗോഗിനു ജീവിതകാലത്ത് ഒററ ചിത്രംപോലും വില്ക്കാൻ കഴിഞ്ഞില്ല. എന്നാൽ പിക്കാസോ ജീവിച്ചിരിക്കുമ്പോൾത്തന്നെ ഇതിഹാസമായി മാറുകയും കോടിക്കണക്കിനു രൂപ സമ്പാദിക്കുകയും ചെയ്തു. ഇന്ത്യയിൽ എം.എഫ്.ഹുസൈൻ, ഇപ്പോൾ വരയ്ക്കുന്നതു മികച്ച രചനയല്ല; ഇരുപതു വർഷം മുമ്പ് വരച്ചതിൻെറ ആവർത്തനങ്ങൾ മാത്രം. പഴയ ഹുസൈന് ഒരു വലിയ കലാകാരൻെറ ജീവിതമുണ്ടായിരുന്നു–തെരുവിലെ ചുമരുകളിൽ അന്നുവരച്ച ചിത്രങ്ങളാണ് അനശ്വരമായത്. ഇന്ന് ഹുസൈൻെറ ചിത്രങ്ങളല്ല, താഴെയുള്ള ഒപ്പിനാണ് ലക്ഷങ്ങൾ ലഭിക്കുന്നത്... "എല്ലാക്കാലത്തും പുതിയ ആശയങ്ങളെ കലാസ്വാദകർ പെട്ടെന്ന് സ്വീകരിക്കാറില്ല. വളരെ അപൂർവ്വമായേ മറിച്ചൊരനുഭവമുണ്ടാകാറുള്ളൂ. യേശുക്രിസ്തുവിനെ, എങ്ങനെയാണ് സമീപിച്ചത്, മുഹമ്മദ് നബിക്ക് എന്തെല്ലാം കഷ്ടങ്ങൾ അനുഭവിക്കേണ്ടിവന്നു, ഗാന്ധിജിയെ ഇപ്പോഴും ആരെങ്കിലും ഉൾക്കൊണ്ടിട്ടുണ്ടോ–കലയിലും ഇങ്ങനെതന്നെ. യാഥാസ്ഥിതികർക്ക് ഒരേ കട്ടിലും കിടക്കയുമേ ആവശ്യമുള്ളൂ. അവർ കട്ടിലുകൾ മാറി കിടക്കുകയില്ല.

## കലാകാരന്മാരുടെ അത്താണി

മലയാള സാഹിത്യത്തിൽ, ആശാനും തകഴിയും കേസരിയും നിഷേധങ്ങൾ അനുഭവിച്ചവരാണ്. പക്ഷേ, ഇപ്പോൾ വായനയുടെ ട്രെൻഡ് മാറിയിട്ടുണ്ട്. പുതിയ എഴുത്തുകാർക്ക് പുസ്തകമുണ്ടാക്കാൻ പ്രയാസമില്ല. എഴുതിജ്ജീവിക്കാനുള്ള അനുവാചക വൃന്ദവുമുണ്ട്. എന്നാൽ ചിത്രകലയിലോ? ഒരു ആർട്ടിസ്ററിനു സ്വന്തം ചിത്രപ്രദർശനം നടത്താൻ എവിടെയാണ് കേരളത്തിൽ സൗകര്യമുള്ളത്? എത്രയോ അവാർഡുകൾ സാഹിത്യത്തിനു നല്കുന്നു. ഒരു ആർട്ടിസ്ററിന് എത്ര അവാർഡുകൾ നല്കുന്നുണ്ട്–എന്നിട്ടും കല വളരണമെന്ന് പറയുന്നു. ആർട്ടിസ്ററ് മുരളി നാഗപ്പുഴ, കണ്ണൂരിൽ സ്വന്തം ചിത്രപ്രദർശനത്തിനുവേണ്ടി നടത്തിയ ശ്രമങ്ങളെപ്പററി പറഞ്ഞപ്പോൾ, ദേവൻ വീണ്ടും പറഞ്ഞു: "ഗവൺമെൻറ് ചെയ്യേണ്ടത്, കലാകാരന്മാർക്ക് സ്വന്തം ചിത്രങ്ങൾ പ്രദർശിപ്പിക്കാനുള്ള സംവിധാനമുണ്ടാക്കലാണ്. അല്ലാതെ സാംസ്കാരിക നയമൊക്കെ വെറും വാക്കുകൾ മാത്രം..." പുതിയ കലാകാരന്മാരോട് ദേവന് ഒരഭ്യർത്ഥനയുണ്ട്: "പുതിയ വഴിച്ചാലുകൾ കീറുക, പക്ഷേ, വെട്ടിൽ വീഴരുത്. അവബോധമാണ് പ്രധാനം. ആരുടേയും പാത പിന്തുടരുത്..." കലയുടെ ചരിത്രത്തെപ്പററി ദേവൻ ഒരു ബൃഹത് ഗ്രന്ഥംതന്നെ എഴുതുകയാണ്. ഇതിൽ പുതിയ കലാകാരന്മാർക്കുള്ള മാർഗ്ഗനിർദ്ദേശം (സ്വീകരിക്കാവുന്നതും തള്ളാവുന്നതും) വയ്ക്കുകയും ചെയ്യുന്നു. "ചെയ്തതിലും കൂടുതലായി ചിത്രകലയിൽ ചെയ്യേണ്ടതായിരുന്നുവെന്ന്" ദേവൻ ഒരിക്കലും കരുതുന്നില്ല. കാരണം, "ഇനി പുതിയവർ വരയ്ക്കട്ടെ" എന്ന ചിന്തതന്നെ.

കേരള ലളിതകലാ അക്കാദമിയുടെ ചെയർമാനായിരുന്നു ദേവൻ. ആ കാലഘട്ടത്തിൽ, 'വ്യത്യസ്ത ദേശങ്ങളിലെ കലാകാരന്മാരുടെ കൂട്ടായ്മ'യായി വളരെ പ്രയോജനകരമായ ക്യേസുകൾ നടത്തുകയുണ്ടായി. ചിത്രകലയുടെ ചരിത്രവും വർത്തമാനകാലവും വിവൃതമാവുന്ന മാസികകളുമിറക്കി. വളർന്നുവരുന്ന കലാകാരന്മാരെ പ്രോത്സാഹിപ്പിക്കാൻ മുൻകൈയെടുത്ത് ഇതൊക്കെ ഔദ്യോഗിക കൃത്യം എന്നുമാത്രമേ ദേവൻ കാണുന്നുള്ളൂ...

കേന്ദ്ര ലളിതകലാ അക്കാദമിയുടെ റീജിയണൽ കലാവിമർശകർക്കുള്ള അവാർഡും നിരവധി ഫെല്ലോഷിപ്പുകളും ലഭിച്ച ദേവൻെറ ചിത്രങ്ങൾ ഇന്ത്യയ്ക്കകത്തും വിദേശത്തുമുള്ള പ്രഗല്ഭരുടെ ശേഖരത്തിലുണ്ട്. "കെ.സി.എസ്.പണിക്കർ–പഠനം" എന്ന മോണോഗ്രാഫ് കെ.സി.എസ് ജീവിച്ചിരിക്കുമ്പോൾത്തന്നെ പുസ്തകമായി. 'തിറ'യുടെ ചിത്രവും ദേവൻെറ അച്ഛൻെറ പോർട്രേററും അമേരിക്കയിലും റഷ്യയിലും ബ്രിട്ടനിലും സന്ദർശകരായി വന്ന കലാകാരന്മാർ കൊണ്ടുപോയിട്ടുണ്ട്...

അത്തുപ്പപ്പണിക്കരുടെ കവിതകൾക്കുള്ള മുഖവുരയിലൂടെ കാവ്യാസ്വാദകനും വിമർശകനുമായി അംഗീകരിക്കപ്പെട്ട ദേവൻ പത്തു കഥകളും നിരവധി കവിതകളുമെഴുതിയിട്ടുണ്ട്. ഇതിൽ 'ന്യൂസ്', 'ചിത്രകാരൻ' (മാതൃഭൂമിയിൽ വന്നത്) 'ഇനിയും പെൺകുട്ടികൾ പിഴപ്പിക്കപ്പെടും...' എന്നീ കഥകൾ ശ്രദ്ധേയമായിരുന്നു.

## അപൂർവ്വമായ വ്യക്തിത്വം

അനിയത്തി ഭാരതിയും മക്കളും എടയിൽ പീടികയിലെ നെടുമ്പ്രത്ത് തറവാട് വീട്ടിൽ കഴിയുന്നു. ഭാര്യ ശ്രീദേവി. ജമീല, ശാലിനി എന്നിവരാണ് മക്കൾ. ആലുവ ചൂർണ്ണിയിൽ മനോഹരമായ വീട്ടിൽനിന്നും പുതിയ കെട്ടിടങ്ങൾക്കും പുതിയ ചിന്തകൾക്കും കലാപ്രസ്ഥാനങ്ങൾക്കും വേണ്ടി ഇറങ്ങി സഞ്ചരിക്കുന്ന ദേവൻ ഓർമ്മകൾ പോക്കുവെയിലേററു കിടക്കുന്ന തറവാട്ടിലേക്ക് ഇടയ്ക്കിടെ എത്തുന്നു. സഹോദരൻ നാരായണൻ ദേവന് ജ്യേഷ്ഠൻ മാത്രമല്ല, ജീവിതത്തിൻെറ ഓരോ കാലഘട്ടത്തിലേയും തണൽമരമാണ്...

എടയിൽ പീടികയിൽ നിന്നും ബാല്യത്തിൽത്തന്നെ തൻെറ സ്വത്വവും നിയോഗവും ആധാരമാക്കി മദ്രാസിൽ പോക, ചോഴമണ്ഡലത്തിലൂടെ തിരുവനന്തപുരത്ത് ലളിതകലാ അക്കാദമിയിലും കൊച്ചിയിൽ കേരള കലാപീഠത്തിലും എത്തിയ ദേവൻ, ജീവിതത്തിൻെറ സായാഹ്ന വേളയിൽ തിരികെ, പഠിച്ച സ്കൂളിന് അടുത്തായി മലയാള കലാഗ്രാമത്തിൽ തിരിച്ചെത്തിയിരിക്കുന്നു. ചരിത്രത്തിൻെറ ചാക്രികമായ തനിയാവർത്തനംതന്നെ. പക്ഷേ, മലയാള കലാഗ്രാമത്തിലും ദേവൻ സ്ഥിരമായി പാർക്കുന്നില്ല. സജീവമായ മേൽനോട്ടം മാത്രം. ആശയങ്ങളുടെ സ്ഥാപനത്തിനുവേണ്ടി എവിടെയൊക്കെയോ അലഞ്ഞുതിരിയുന്ന ഈ സഞ്ചാരി ഇനിയുമെന്തെക്കൊയോ ചെയ്യാനുള്ള ആവേശം വച്ചുപുലർത്തുന്നു. മുമ്പ് ജീവത്സാഹിത്യ സംവാദത്തിൽ 'നിങ്ങൾ ആരുടെ ചേരിയിൽ' എന്ന് ശുദ്ധ കലാവാദിയോട് ചോദിച്ചപ്പോൾ 'ഞങ്ങൾ മനുഷ്യരുടെ ചേരിയിൽ' എന്നു പറയാൻ ധൈര്യം കാണിച്ച ദേവൻ, കലയിലെ ലോകത്ത് തൻേറതായ ആകാശവും ഭൂമിയും സൃഷ്ടിച്ചു കഴിഞ്ഞു. "ഇനി ഞാനിറങ്ങട്ടെ". എന്നു ചോദിച്ച് പുതിയ കലാകാരന്മാരിൽ എല്ലാം ഭദ്രമായി ഏല്പിച്ച് യാത്ര പറയുന്ന ദേവൻ പുതിയ കാലഘട്ടത്തിൽ പെരുന്തച്ചൻ സംസ്കാരത്തിനു പുതിയ വ്യാഖ്യാനം നല്കുന്നു–സ്വന്തം ജീവിതത്തിൻെറ ശൈലി കൊണ്ടുതന്നെ. ഇങ്ങനെ, നമുക്കിടയിൽ ശ്രദ്ധേയനായി മറുന്ന കലാകാരന്മാർ ഈ കാലഘട്ടത്തിൽ, ദേവൻ മാത്രമേയുള്ളൂ. കലയിൽ കാലത്തിൻെറ ചിഹ്നങ്ങളും സൂചനകളും ദേവൻ മറികടക്കുകയല്ലാതെ, ദേവനെ മറികടക്കുന്നില്ല എന്നതുതന്നെ സവിശേഷത അർഹിക്കുന്ന അതിശയം തന്നെയാണ്.





നിത്യചൈതന്യയതി

# ഇന്ത്യയെ നാശത്തിൽ നിന്ന് നാശത്തിലേക്ക് കൊണ്ടുപോകുന്ന മതവും രാഷ്ട്രീയവും

മൂന്ന്

## സത്യത്തിൽനിന്നകന്ന ജനകീയ പ്രസ്ഥാനങ്ങൾ

ണ്ടാംലോക മഹായുദ്ധത്തിൻെറ തുടക്കത്തിൽ അമേരിക്കയും ഇംഗ്ളണ്ടും ഫ്രാൻസിൻെറ സഖ്യകക്ഷികളെപ്പോലെ നടിച്ചെങ്കിലും ഹിററ്ലർ വെഴ്സയിൽസിനെ ആക്രമിച്ചപ്പോൾ ഇംഗ്ളണ്ടും അമേരിക്കയും ഫ്രാൻസിന് യാതൊരു ഒത്താശയും ചെയ്തുകൊടുത്തില്ല. ജർമ്മനിയും ജപ്പാനും ഇററലിയുംകൂടി ഒററക്കെട്ടായിത്തന്നെ നിന്നു. ഇത് ജർമ്മനിക്ക് ഇഷ്ടംപോലെ ആക്രമിക്കുവാനുള്ള ഒരു ശക്തി ലഭിച്ചതുപോലെയായിത്തീർന്നു. 1933 ജനുവരിയിലാണ് ഹിററ്ലർ ജർമ്മനിയുടെ പ്രധാനിയാകുന്നത്. ഓരോ പ്രാവശ്യവും ഹിററ്ലർ അതിക്രമങ്ങൾ കാണിച്ചപ്പോൾ ഇംഗ്ളണ്ടും അമേരിക്കയും അതിൽ പ്രതിഷേധിക്കുന്ന പ്രമേയങ്ങൾ പാസ്സാക്കിയിട്ടേയുള്ളൂ.

ജപ്പാൻ ഫാസിസം തുടങ്ങിയത് 1931–ൽ മഞ്ചൂറിയായെ ആക്രമിച്ചുകൊണ്ടാണ്. മഞ്ചൂറിയായിലുള്ള ജപ്പാൻ ആക്രമണത്തെ പൊറുക്കുവാൻ ചൈനയ്ക്കോ റഷ്യയ്ക്കോ കഴിയാതെപോയതുകൊണ്ട് ലോകം മുഴുവൻ പിടിച്ചടക്കുവാൻ തങ്ങൾക്ക് കഴിയുമെന്നാണ് ജപ്പാനു തോന്നിയത്. മഞ്ചൂറിയായെ കീഴടക്കിയ ശേഷം ജപ്പാൻകാർ ഷാൻഗേയിൽ പ്രവേശിച്ചു. അങ്ങനെ ജപ്പാൻ–ചൈന യുദ്ധം തുടങ്ങി. 1935–ൽ മുസ്സോളിനി എത്യോപ്യയെ ആക്രമിച്ചു.

ഒരു വശത്ത് ഹിററ്ലറുടെ പരാക്രമം നടക്കുമ്പോൾ ബ്രിട്ടനും അമേരിക്കയും നോൺ–ഇൻറർവെൻഷൻ പോളിസിയിൽ നിൽക്കുകയും മറുവശത്ത് റഷ്യ ഒററപ്പെട്ടു നിൽക്കുകയുമാണ് ചെയ്തത്. മുസ്സോളിനി എത്യോപ്യയേയും ഹിററ്ലർ റൈൻലാൻഡിനേയും സ്പെയിനിനേയും ആക്രമിച്ചുകൊണ്ടിരിക്കുമ്പോൾത്തന്നെ നാസികൾ ഒരു കോടി അമ്പതുലക്ഷം പട്ടാളക്കാരുള്ള മഹാശക്തിയായിത്തീർന്നു. ഹിററ്ലറുടെ അടുത്ത ആക്രമണം ആസ്ട്രിയായുടേയും ചെക്കോസ്ളോവാക്യയുടേയും നേർക്ക് തിരിച്ചു. ഇത് 1938–ലാണ്.

1938 ഒക്ടോബർ ഒന്നിന് മ്യൂണിച്ച് എഗ്രിമെൻറ് പ്രകാരം ഫ്രാൻസും ബ്രിട്ടനും യു.എസ്.എസ്.ആറും സഖ്യ കക്ഷികളാകാമെന്ന് തീരുമാനിച്ചെങ്കിലും അവർക്ക് ഒന്നിച്ചു പ്രവർത്തിക്കുവാൻ കഴിഞ്ഞില്ല. ഹിററ്ലർ പ്രാഗിൽ ബോംബ് എറിയുകതന്നെ ചെയ്തു. അവിടന്നുള്ള മുന്നേററം പോളണ്ടിലേക്കായിരുന്നു. സോവിയററ് യൂണിയൻെറ നിഷ്ക്രിയത്വം സോവിയററ് വിദേശകാര്യമന്ത്രിയെ രാജിവയ്ക്കാൻ നിർബന്ധിപ്പിച്ചു. സോവിയറ്റ് യൂണിയൻെറ ഏററവുംവലിയ അനിശ്ചിതാവസ്ഥ വന്നത് 1939 ആഗസ്ററ് 21–ാം തീയതി നാസി ജർമ്മനിയോട് യുദ്ധം ചെയ്യുകയില്ല എന്ന ഒരു പത്തുവർഷക്കരാർ ഒപ്പുവച്ചപ്പോഴാണ്. അങ്ങനെ, ഇൻഡ്യയിലെ പാവപ്പെട്ട കമ്മ്യൂണിസ്ററുകാർ ജർമ്മൻ യുദ്ധമെല്ലാം ജനകീയ യുദ്ധമാണെന്ന് തെററിദ്ധരിക്കാനും ഇടയായി.

ബാൾട്ടിക് സ്റ്റേറ്റിൽ ജർമ്മനി നടത്തിയ യുദ്ധത്തിൽ സോവിയററ് യൂണിയൻെറ കൈയും രക്തപങ്കിലമായി. ആ വഴി സോവിയററ് സോഷ്യലിസ്ററ് ഡോക്ട്രിൻ ജർമ്മൻ സഹായത്തോടെ പ്രചരിപ്പിക്കാമെന്ന് സോവിയററ് നേതാക്കന്മാർ വ്യാമോഹിച്ചു. അതുകാരണം ബ്രിട്ടീഷ് അമേരിക്കൻ സൈന്യത്തോട് ചേർന്നു പ്രവർത്തിക്കുന്നത് ഇംപീരിയലിസത്തെ വളർത്തുമെന്ന് സോവിയററ് നേതാക്കന്മാർ ഭയപ്പെട്ടു. എന്നാൽ സോവിയററ് യൂണിയൻ പഴയ സാറിസ്ററുകളുടെ സാമ്രാജ്യത്വം പുനഃസ്ഥാപിക്കാനാണ് ശ്രമിക്കുന്നതെന്ന് ഹിററ്ലർ വിശ്വസിച്ചു. ജർമ്മനിയുടെ മാനസികനില ജോസഫ് സ്ററാലിന് മനസ്സിലായതേയില്ല. ഒരു ആംഗ്ളോ–ഫ്രഞ്ച്–റഷ്യൻ സഖ്യം ഉണ്ടാക്കിയിരുന്നെങ്കിൽ ജർമ്മനിയുടെ മുന്നേററം തടയാമെന്ന് മൂന്നു രാജ്യങ്ങളിലുമുള്ള കുറേപ്പേരെങ്കിലും വിചാരിച്ചിരുന്നെങ്കിലും ഫ്രാൻസിനെ ഹിററ്ലർ ഉടച്ചു തരിപ്പണമാക്കിക്കൊണ്ടിരുന്നത് നോക്കിയിരുന്നതേയുള്ളൂ. ഈ സയമം ഇംഗ്ളണ്ടും ആക്രമിക്കപ്പെടുമെന്നായി. 1939 സെപ്ററംബറിൽ ഹിററ്ലർ പോളണ്ടിനെ ആക്രമിച്ചു. ഇത്രയും സംഭവിച്ചതിനുശേഷമേ ഫ്രാൻസിനും ഇംഗ്ളണ്ടിനും ജർമ്മനിക്കെതിരായി യുദ്ധം ചെയ്യാനുള്ള മനസ്സ് വന്നുള്ളൂ. പോളണ്ടിന് ആ സമയത്ത് വളരെ വലിയ ഒരു സേന ഉണ്ടായിരുന്നെങ്കിലും ആധുനിക യന്ത്രസജ്ജീകരണങ്ങളോടുകൂടിയ യുദ്ധത്തിന് തയ്യാറെടുക്കാൻ പോളണ്ടിന് തീരെ കെല്പില്ലായിരുന്നു. ടാങ്കുകളെയോ വിമാനങ്ങളെയോ വെടിവച്ചിടാൻ അവർക്ക് കഴിവില്ലായിരുന്നു. 1939 സെപ്ററംബർ 1–ാം തീയതി ജർമ്മൻ സേന പോളണ്ടിലേക്ക് കുതിച്ചുകയറി.

സെപ്ററംബർ 17–ാം തീയതി ജർമ്മനി, റഷ്യയുമായി നടത്തിയ കരാറെല്ലാം ദൂരത്തെറിഞ്ഞിട്ട് റഷ്യയെ ആക്രമിക്കാൻ തന്നെ തീരുമാനിച്ചു. അവർ നേരത്തേ ഉണ്ടാക്കിയ ഉടമ്പടിയനുസരിച്ച് റഷ്യ ജർമ്മനിയുടെ സഖ്യ കക്ഷിയാണ്. ഈസ്റേറാണിയ, ലററ്വിയ, ലിത്വാനിയ എന്നിവയെല്ലാം യു.എസ്.എസ്.ആർ ബാൾട്ടിക്കിലുള്ള സഹായികളായി കരുതിയിരുന്നെങ്കിലും ഹിററ്ലർ ഈ രാജ്യങ്ങൾ പിടിച്ചടക്കിയപ്പോൾ ആ ആക്രമണത്തിൻെറ നേർക്ക് കണ്ണടയ്ക്കുകയാണ് റഷ്യ ചെയ്തത്. ഇന്ത്യയും സോവിയററ് യൂണിയനും വലിയ മിത്രങ്ങളായിരുന്നപ്പോൾത്തന്നെയാണ് ചൈന ഇൻഡ്യയെ ആക്രമിച്ചത്. അന്നും റഷ്യ മൗനം പാലിക്കുകയാണു ചെയ്തത്. ജർമ്മനിയെ എതിർക്കാൻ ഫിൻലൻറ് മാത്രമേ തയ്യാറായുള്ളൂ. ഫിൻലൻറിൻെറ പ്രതിരോധത്തെ ചർച്ചിൽ ഒരു ബ്രോഡ്കാസ്ററിൽക്കൂടി അന്ന് ലോകത്തിന് വെളിപ്പെടുത്തിയത് ചെമ്പടയുടെ കടുത്ത കഴിവില്ലായ്മയായിട്ടാണ് കാണേണ്ടത്.

ഏറെത്താമസിയാതെ ഡെൻമാർക്കും നോർവ്വേയും നാസികൾക്ക് വിധേയമായി. ബൽജിയം നിഷ്പക്ഷത പാലിച്ചു. അത് ജർമ്മൻകാർക്ക് സഹായകമായേ തോന്നിയുള്ളൂ. ഒരിക്കൽക്കൂടി ജർമ്മനി ഫ്രാൻസിൻെറ അവസാനത്തെ ശക്തിയെക്കൂടി നശിപ്പിക്കുവാൻ തീരുമാനിച്ചു. ബൽജിയത്തിൻെറ നിഷ്പക്ഷതയൊന്നും ജർമ്മനി കണക്കിലെടുത്തില്ല. 1940 മെയ് 16–ന് ബൽജിയം ജർമ്മനിക്ക് അധീനമായി. ജൂൺ 14–ാം തീയതി ജർമ്മൻകാർ പാരീസിൽ പ്രവേശിച്ചു. ഫ്രാൻസ് ജൂൺ 22–ാം തീയതി ജർമ്മൻ അധീശത്വം അംഗീകരിച്ചു.

1940 ജൂലൈ രണ്ടാം തീയതി ഇംഗ്ളണ്ടിനെ പിടിച്ചടക്കാൻ തന്നെ ഹിററ്ലർ തീരുമാനിച്ചു. എന്നാൽ ബ്രിട്ടീഷുകാരുടെ നാവികസേനയ്ക്ക് എതിരായിട്ട് കടൽ കടന്ന് ഇംഗ്ളണ്ടിൽ

പോയി യുദ്ധം ചെയ്ത് വിജയം വരിക്കുവാൻ കഴിയുമോ എന്ന് ജർമ്മൻകാർക്കും സംശയം ഇല്ലാതിരുന്നില്ല. സെപ്ററംബർ 3-ാം തീയതി ഇംഗ്ളണ്ടിനെ പിടിച്ചെടുക്കുവാൻ വച്ചിരുന്ന പദ്ധതി സെപ്ററംബർ 23-ലേക്ക് മാററി. അപ്പോഴേക്കും വിൻററായി. ജർമ്മൻ ആക്രമണത്തെ കാത്തിരിക്കാതെ ബ്രിട്ടീഷുകാർ അവരുടെ കമാൻേറാസിനെ ജർമ്മനിക്കെതിരായി വിട്ട് ഒരു നോർവ്വീജിയൻ റെയ്ഡു നടത്തി. സഖ്യകക്ഷികൾക്ക് എതിരായിട്ട് വിമാനാക്രമണം നടത്താൻ നാസികൾ തീരുമാനിച്ചു. 1940 സെപ്ററംബറിൽത്തന്നെ ലണ്ടനുനേരെ കഴിയുന്നത്ര ആകാശാക്രമണം ജർമ്മനി നടത്തി. എന്നാൽ ബ്രിട്ടന് ആവശ്യത്തിന് സേനയോ വിമാനമോ ഇല്ലായിരുന്നു. ജർമ്മൻകാർ ബ്രിട്ടീഷുകാരുടെ നാവികപ്പടയ്ക്ക് എതിരായിട്ട് സബ്മറൈൻ ഉപയോഗിക്കുവാൻ തുടങ്ങി. ഫ്രാങ്കോ ജർമ്മൻ ആർമിസ്ററിസ് വന്നതോടെ പടിഞ്ഞാറേ യൂറോപ്പ് മുഴുവനും ജർമ്മനിയുടെ അധീനതയിലായി. ഫ്രാൻസ് ദാരിദ്ര്യത്തിലേക്ക് വഴുതിവീഴുകയും ചെയ്തു. 1940 ജൂണിൽ ത്തന്നെ ഫ്രാൻസിനെ സ്വതന്ത്രമാക്കാനുള്ള ഡീഗാളിൻെറ ശ്രമം ആരംഭിച്ചു. ഇതിനിടയ്ക്ക് ഇററലി ആഫ്രിക്കയിൽ പോയി സോമാലീലാൻറ് പിടിച്ചെടുത്തു; ഈജിപ്ററിനെ ആക്രമിച്ചതുപോലെ ലിബിയായേയും ആക്രമിച്ചു.

1941 ജൂൺ 22-ാം തിയതി നാസി പട്ടാളം സോവിയററ് യൂണിയനെ ആക്രമിച്ചു. അങ്ങനെ വിരോധം ഒളിവിൽനിന്നും തെളിവിലേക്കുതന്നെ വന്നു. റുമാനിയായിൽനിന്നും റഷ്യയിലേക്കുവന്ന നാസി സൈന്യത്തെ സോവിയററ് യൂണിയൻ നേരിട്ടെങ്കിലും ആറുലക്ഷം റഷ്യാക്കാരെ തടവുകാരാക്കാൻ ഹിററ്ലർക്കു കഴിഞ്ഞു. 1941 ഒക്ടോബർ 2-ാം തീയതി മോസ്ക്കോയെത്തന്നെ ആക്രമിക്കുവാൻ നാസികൾ തീരുമാനിച്ചു. സോവിയററ് യൂണിയൻെറ പ്രതിരോധം കൊണ്ടല്ല നാസികൾ മടങ്ങിപ്പോയത്. നാസിപ്പട്ടാളം ക്ഷീണിതരും രോഗഗ്രസ്തരുമായിപ്പോയിരുന്നു. റഷ്യയിൽനിന്ന് പിൻവാങ്ങാൻ ഹിററ്ലർ വിസമ്മതിച്ചെങ്കിലും നവംബർ 23-ാം തീയതി നാസിപ്പട്ടാളത്തിന് മടങ്ങേണ്ടിവന്നു. അവർ ക്ഷീണിച്ചിരുന്ന സമയം നോക്കി സോവിയററ് സൈന്യം ജർമ്മൻ പട്ടാളത്തെ ആക്രമിച്ചു. എന്നാലും നാസികൾ ഷ്ളൂസൈൽബർഗ്, നൊഗോർഡ്, വ്യാസ്മ, ബ്രിയാൻസ്ക്, ഓറൽ, കുർസ്ക്, ഖർഖോവ്, ടാൻറോങ് എന്നീ സോവിയററ് നാടുകളിൽ പിടിച്ചുനിന്നു.

1942 ആദ്യം ജർമ്മൻ സേന കോക്കസസ്സിലേക്ക് തിരിഞ്ഞു. കാർഗോവിൽ വന്നു തമ്പടിച്ച ജർമ്മൻകാരെ തുരത്താൻ റഷ്യ യുദ്ധം തുടങ്ങി. ഈ സമയത്താണ് മഹാത്മാഗാന്ധി ബ്രിട്ടീഷുകാർക്കെതിരെ 'ക്വിററ് ഇൻഡ്യ' ആഹ്വാനം മുഴക്കിയത്. അപ്പോഴേക്കും ബ്രിട്ടീഷുകാരും സോവിയററ് യൂണിയനും ഫ്രാൻസും അമേരിക്കയുമെല്ലാം സഖ്യകക്ഷികളായിത്തീർന്നു (ഫ്രാൻസിന് യാതൊരു ശക്തിയും ഇല്ലാതിരുന്നിട്ടും). 1942 ജൂലൈയിൽ ജർമ്മൻകാർ സ്ററാലിൻ ഗ്രാഡിനെ വളഞ്ഞു. ഒക്ടോബർ 14-ാം തീയതി വോൾഗായുടെ കരയ്ക്കെത്തിയ ജർമ്മൻകാർക്ക് സ്ഥലത്തിൻെറ പരിചയക്കുറവു കൊണ്ടും നദിയുടെ ഒഴുക്കുകൊണ്ടും വിചാരിച്ചതുപോലെ ഒന്നും ചെയ്യുവാൻ കഴിഞ്ഞില്ല. അതുകൊണ്ട് രണ്ടുലക്ഷത്തി അൻപതിനായിരം ജർമ്മൻകാർ വളയപ്പെട്ടു. 1942 മുതൽ 1944 വരെ ജർമ്മൻകാർക്കെതിരെ റഷ്യ നടത്തിയ പ്രത്യാക്രമണം ഏറെക്കുറെ വിജയകരമായി. പിന്നീട് റഷ്യ, പോളണ്ടിലേക്കും റുമാനിയയിലേക്കും പ്രവേശിച്ചു. നോർമൻഡിയിൽ ഇംഗ്ളീഷ്-അമേരിക്കൻ നാവികസേന എത്തിയപ്പോൾത്തന്നെ സോവിയററ് യൂണിയന് സബ്മറൈനുകളെ കടലിൽ ഇറക്കുവാൻ കഴിഞ്ഞു. 1945 ജനുവരി 12 ആയപ്പോഴേക്കും സോവിയററ് യൂണിയന് ജർമ്മൻ അധീനതയിലായ മിക്ക സ്ഥലങ്ങളും തിരികെ പിടിക്കുവാൻ സാധിച്ചു. 1945 ഏപ്രിൽ 30-ന് ഹിററ്ലർ സ്വയം വെടിവച്ചു മരിച്ചു.

സഖ്യകക്ഷികളുടെ സർവ്വസൈന്യാധിപനായ ഐസൻ ഹോവർ എല്ലാ അമേരിക്കൻ സന്നാഹത്തോടുംകൂടി റൈൻ കടക്കാൻ തീരുമാനിച്ചു. മോൺഗോമറിയുടെ സൈന്യവും ഐസൻഹോവറുടെ സഹായത്തിനെത്തി. 1945 ഏപ്രിൽ 30-ന് അമേരിക്കൻ സൈന്യം മ്യൂണിച്ച് പിടിച്ചെടുത്തു. ജപ്പാൻകാർ 1941 ഡിസംബറിൽ പേൾ ഹാർബർ കൈയടക്കിയതുമുതൽ അമേരിക്കയ്ക്ക് ജപ്പാനോട് കടുത്ത വൈരം നിലനില്ക്കുന്നുണ്ടായിരുന്നു. 1942-ൽ ആദ്യംതന്നെ ആററംബോംബ് ഉണ്ടാക്കുന്നതിനുള്ള ആലോചനകൾ അമേരിക്കയുടെ രഹസ്യ വൃത്തങ്ങളിൽ കൊടുമ്പിരിക്കൊണ്ടിരുന്നു. 1945 ആഗസ്ററ് 6-ാം തീയതി ഹിരോഷിമായിലും തുടർന്ന് 9-ാം തീയതി നാഗസാക്കിയിലും അമേരിക്ക ആററംബോംബ് പ്രയോഗിച്ചു. ഈ ദുരന്തത്തിൽ മരിച്ച ജപ്പാൻകാരുടെ എണ്ണം ഒരുലക്ഷത്തിലധികമായിരുന്നു. ആഗസ്ററ് 10-ാം തീയതി ജപ്പാൻ കീഴടങ്ങാൻ തയ്യാറായി.



## രണ്ടാം ലോക മഹായുദ്ധം ഇൻഡ്യയിൽ ഉണ്ടാക്കിയ കുറുമാററങ്ങൾ

ബ്രിട്ടീഷ്-അമേരിക്കൻ പട്ടാളസഖ്യം ജർമ്മൻ-ഇററാലിയൻ ഫാസിസത്തിന് എതിരായി നീങ്ങിയപ്പോൾ ബ്രിട്ടീഷ് സാമ്രാജ്യവാദത്തെ എതിർത്തിരുന്ന ഇൻഡ്യാക്കാർ ആദ്യം ജർമ്മനിയോടും ജപ്പാനോടും വളരെയേറെ അടുക്കുകയുണ്ടായി. അന്നാണ് ഇവിടത്തെ കമ്മ്യൂണിസ്ററ് പാർട്ടി 'പീപ്പിൾസ് ഏജ്' എന്ന പത്രം നടത്തിയിരുന്നത്. അതായത് 1938-39-കളിൽ. എന്നാൽ ഹിററ്ലർ, ഇംഗ്ളണ്ടിനേയും ഫ്രാൻസിനേയും ഒരുപോലെ ശത്രുക്കളായെണ്ണി അവരെ ആക്രമിക്കാൻ തുടങ്ങിയപ്പോൾ അമേരിക്കയും ബ്രിട്ടനും ഫ്രാൻസും ഒന്നിക്കുമെന്നുകണ്ട്, സോവിയററ് യൂണിയനെ രണ്ടിലൊരുപക്ഷത്തേക്കു നീക്കണമെന്നുതന്നെ ഹിററ്ലർ തീരുമാനിച്ചു. ജർമ്മൻസേന റഷ്യയിലേക്ക് മാർച്ച് ചെയ്യുന്നതു കണ്ടപ്പോൾ അതുവരെ ബ്രിട്ടീഷ്-അമേരിക്കൻ സാമ്രാജ്യവാദത്തിനെതിരെ ശബ്ദമുയർത്തിയിരുന്ന സോവിയററ് യൂണിയൻ അവരുടെതന്നെ പട്ടാളസഖ്യത്തിലേക്ക് കുറച്ചുകൂടി അടുത്തുചെല്ലുവാൻ നിർബ്ബന്ധിതരായി. അതോടെ സാമ്രാജ്യവാദത്തിന് എതിരായുള്ള റഷ്യയുടെ ശബ്ദം പതറുകയും, ഇൻഡ്യയിലെ കമ്മ്യൂണിസ്ററു പാർട്ടി യുദ്ധത്തിന് എതിരായെടുത്ത നിലപാടിനെ തിരുത്തി, ഫാസിസത്തിനെ എതിർക്കുന്നതെല്ലാം 'പീപ്പിൾസ് വാർ' ആണെന്ന പുതിയ കാഴ്ചപ്പാടിലേക്ക് വരികയും ചെയ്തു.

'പീപ്പിൾസ് ഏജ്' എന്ന കമ്മ്യൂണിസ്ററ് പാർട്ടിയുടെ അന്നത്തെ പത്രം ഒരു പ്രഭാതത്തിൽ വിതരണത്തിനു വന്നത് 'പീപ്പിൾസ് വാർ' എന്ന പേരിലാണ്. ഈ ലേഖകൻ 'പീപ്പിൾസ് ഏജ്'-ൻെറ ഒരു പ്രചാരകനും വിതരണക്കാരനുമായിരുന്നു. അതിൻെറ തലേദിവസം വരെ ബ്രിട്ടീഷ്-അമേരിക്കൻ കൂട്ടുകെട്ടിനെതിരെ ചിന്തിക്കുകയും പ്രസംഗിക്കുകയും ചെയ്തവർക്ക് പെട്ടെന്ന് നാവടക്കേണ്ടിവന്നു. മഹാത്മാഗാന്ധി 'ക്വിററ് ഇൻഡ്യാ' ആഹ്വാനവുമായി മുമ്പോട്ടുപോകുമെന്നും ബ്രിട്ടീഷ്-അമേരിക്കൻ യുദ്ധത്തെ എതിർക്കുമെന്നും കണ്ടപ്പോൾ ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സും കമ്മ്യൂണിസ്ററ് പാർട്ടിയും രണ്ടു ചേരികളിലായി. അതോടെ കമ്മ്യൂണിസ്ററ് പാർട്ടി മഹാത്മാഗാന്ധിയെ ജനവിരുദ്ധനെന്ന് മുദ്രകുത്തി. ഇങ്ങനെ രണ്ടു ചേരികൾ രൂപപ്പെട്ടതിൻെറ ആദ്യത്തെ സ്ഫുരണമായിരുന്നു 'പീപ്പിൾസ് വാർ' എന്ന പത്രം.

രണ്ടാംലോക മഹായുദ്ധത്തോട് അതുവരെ നിസ്സഹകരണം കാണിച്ചുനിന്ന അനേകം കമ്മ്യൂണിസ്ററ് അനുഭാവികൾ ഇൻഡ്യാ ഗവൺമെൻറിൻെറ സേനാവിഭാഗങ്ങളിലേക്ക് ചേരുവാൻ തുടങ്ങി. അന്ന് പട്ടാളക്യാമ്പുകൾക്ക് തീവയ്ക്കണമെന്ന തീരുമാനത്തോടുകൂടി ചില കോൺഗ്രസ്സ് അനുഭാവികളും ചേരാതിരുന്നില്ല. അട്ടിമറിയായിരുന്നു അവരുടെ ഉദ്ദേശ്യം. ഞാനും അവരുടെ ഒഴുക്കിൽപ്പെട്ട് എയർഫോഴ്സിൽ ചേരുകയും കോൺഗ്രസ്സ് പക്ഷത്തുനിന്നും ചിലർ നടത്തിയ തീവയ്പിന് സാക്ഷ്യം വഹിക്കുകയും ചെയ്തിട്ടുണ്ട്. അന്നെല്ലാം എൻെറ വിശ്വാസ പ്രമാണങ്ങളായി ഞാൻ കൊണ്ടുനടന്ന പുസ്തകങ്ങളാണ് ആൻറിഡൂറിംഗ്. മാർക്സിൻെറ ദാസ് ക്യാപിററൽ, മാർക്സും എംഗൽസും കൂടി ഫിയർമാർക്കിന് എതിരായി എഴുതിയിരുന്നത്, ജർമ്മൻ ഐഡിയലിസ്ററിക് ഔട്ട്ലുക്ക്, കമ്മ്യൂണിസ്ററ് മാനിഫെസ്റേറാ, റവല്യൂഷൻ ആൻറ് കൗണ്ടർ റവല്യൂഷൻ ഇൻ ജർമ്മനി, കോൺട്രിബ്യൂഷൻ ടു ദ ക്രിററിക് ഓഫ് പൊളിററിക്കൽ ഇക്കോണമി എന്നിവ. പിന്നീട് കമ്മ്യൂണിസ്ററ് പാർട്ടി നേതാക്കന്മാരായി വന്ന ചിലരെയെങ്കിലും ഞാൻ ഈ പുസ്തകങ്ങളിലെ ആദ്യപാഠങ്ങൾ പറഞ്ഞു പഠിപ്പിച്ചുകൊടുത്തിട്ടുണ്ട്. എന്നാൽ സോഷ്യലിസത്തിൻെറയാകട്ടെ കമ്മ്യൂണിസത്തിൻെറയാകട്ടെ ഇൻഡ്യൻ നേതാക്കന്മാർ പെരുമാറിയിരുന്നത് ഒരു പുതിയ ഇവാഞ്ചലിസത്തിൻെറ വക്താക്കളെപ്പോലെയായിരുന്നതുകൊണ്ട്, സ്വതന്ത്രമായി ചിന്തിക്കുകയും പെരുമാറുകയും ചെയ്യുന്ന എനിക്ക് അവരുമായുള്ള സഖ്യം

**ആദ്യം ഒന്നു മാത്രമായിരുന്ന കമ്മ്യൂണിസ്ററു പാർട്ടി പിന്നെ രണ്ടായി, മൂന്നായി, പലതായി പിരിയുമ്പോൾ ജനങ്ങളുടെ മുമ്പിൽ വച്ചിരുന്നതായ പ്രത്യാശ മങ്ങിമങ്ങി അതു പാർട്ടിക്കുവേണ്ടി മാത്രമുള്ള ഒരു പാർട്ടിയായിത്തീർന്നു. അതുപോലെതന്നെയായിരുന്നു മഹാത്മാഗാന്ധി തുടങ്ങിവച്ച ഇന്ത്യൻ നാഷനൽ കോൺഗ്രസ്സും. കാമരാജ നാടാരിൻെറ നേതൃത്വത്തെ പിന്താങ്ങാനാവാതെ ഇന്ദിരാഗാന്ധി പിണങ്ങിമാറിയപ്പോൾ കോൺഗ്രസ്സിൻെറ പേര് ഇന്ദിരാകോൺഗ്രസ്സെന്നായി.**

ഗുണത്തേക്കാളധികം ദോഷം ചെയ്യുമെന്നുള്ളതുകൊണ്ട് ഞാൻ എന്നും അവരിൽനിന്നും അകന്നുനിന്നിട്ടേയുള്ളു. അപ്പോഴും ഇൻഡ്യയ്ക്കിണങ്ങുന്ന ഒരു സോഷ്യലിസം, ഒരു ആദ്ധ്യാത്മിക ഹൃദയമുള്ള കമ്മ്യൂണിസം ശാസ്ത്രത്തിൻെറ സഹായത്തോടെ ഇൻഡ്യയിൽ ഒരുകാലത്ത് കൊണ്ടുവരാൻ കഴിയുമെന്നുതന്നെ ഞാൻ വിചാരിച്ചിരുന്നു.

ആദ്യം ഒന്നു മാത്രമായിരുന്ന കമ്മ്യൂണിസ്ററ് പാർട്ടി പിന്നെ രണ്ടായി, മൂന്നായി, പലതായി പിരിയുമ്പോൾ ജനങ്ങളുടെ മുമ്പിൽ വച്ചിരുന്നതായ പ്രത്യാശ മങ്ങിമങ്ങി അത് പാർട്ടിക്കുവേണ്ടി മാത്രമു[illegible] പാർട്ടിയായിത്തീർന്നു. അതുപോലെതന്നെയായിരുന്നു മഹാത്മാഗാന്ധി തുടങ്ങിവച്ച ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സും. കാമരാജനാടാരുടെ നേതൃത്വത്തെ പിൻതാങ്ങാനാവാതെ ഇന്ദിരാഗാന്ധി പിണങ്ങി മാറിയപ്പോൾ കോൺഗ്രസ്സിൻെറ പേര് ഇന്ദിരാകോൺഗ്രസ്സ് എന്നായി. പിന്നെ കോൺഗ്രസ്സിൽ നിന്നുതന്നെ ഓരോ സംസ്ഥാനത്തിലും പ്രാദേശിക വിഭാഗങ്ങളുണ്ടായി. അങ്ങനെ കൊച്ചുകൊച്ചു നേതാക്കന്മാർക്ക് രാഷ്ട്രീയത്തെ കള്ളക്കമ്മട്ടമാക്കുവാൻ നല്ല സൗകര്യമായി. മാറിമാറി വരേണ്ടുന്നതായ പ്രസിഡൻറുമാരുടെ നിയമനത്തിൽക്കൂടി പാർട്ടിയെ ബലപ്പെടുത്തുവാൻ നടത്തിയ ശ്രമങ്ങൾ അധികാരദുർമ്മോഹികളുടെ ഇടയിൽ പല ഉപജ്ഞാപങ്ങളും ഉണ്ടാക്കി. ഒരുകാലത്ത് കോൺഗ്രസ്സിലെ തലതൊട്ടപ്പനായിരുന്ന മൊറാർജി ആൾമാറാട്ടത്തിൽക്കൂടി കീഴ്വഴക്കങ്ങളെ മറികടന്ന് ജനതാനേതാവായി. അങ്ങനെ ഇന്ദിരാഗാന്ധിയെത്തന്നെ മറിച്ചിടാൻ കഴിഞ്ഞു.

## നവീന പിതൃയാനം

പ്രധാന പ്രശ്നങ്ങളെ അപ്രധാനമാക്കുകയും അപ്രധാനമായിട്ടുള്ള പാർട്ടി ഡോഗ്മാകളെ ചിന്താശക്തിയുള്ളവർക്ക് പൊറുപ്പിക്കാൻ കഴിയാത്തമാതിരി ഇടുങ്ങിയ നേതൃത്വത്തെ ഉണ്ടാക്കുവാൻ ഉപയോഗിക്കുകയും ചെയ്തപ്പോൾ എല്ലാ രാഷ്ട്രീയപ്പാർട്ടികളും അധികാര ദുർമ്മോഹത്തിൻെറ പല പതിപ്പുകളായതുപോലെ കാണപ്പെട്ടു. ഇലക്ഷൻ വരുമ്പോൾ മൃതരായിപ്പോയ മഹാത്മാഗാന്ധിയും ജവഹർലാൽ നെഹ്റുവും എല്ലാം പ്രേതസമാനന്മാരായി ഇലക്ഷൻ പ്രചാരണത്തിന് റോഡിൽ കോലങ്ങളായി പ്രത്യക്ഷപ്പെട്ടു. ഇന്ദിരാഗാന്ധിയെക്കൂടി പ്രേതമാക്കുവാൻ കഴിഞ്ഞപ്പോൾ നെഹ്റുവിന് കോൺഗ്രസ്സുകാർ അവധി കൊടുത്തു. മരിച്ചവരുടെ വീര്യമാണ് കോൺഗ്രസ്സിന് മുഖ്യമായി കിട്ടുന്നതെന്ന് കണ്ടപ്പോൾ കമ്മ്യൂണിസ്ററ് പാർട്ടിയും ആ വഴിക്കുതന്നെ തിരിഞ്ഞു. കുറേക്കാലത്തേക്ക് മാർക്സും എംഗൽസും സ്ററാലിനും നാട്ടുവഴിയിലെ കോലങ്ങളായി മാറി. നോക്കണേ പ്രത്യയശാസ്ത്രങ്ങൾക്കു വന്ന പരിതാപകരമായ അധഃപതനം! അതു കഴിഞ്ഞ് സ്ററാലിനില്ലാതെ മാർക്സും ഏംഗൽസും ഇലക്ഷൻ പ്രചാരണത്തിനുള്ള പ്രേതങ്ങളായി കുറെനാൾ വന്നു. കമ്മ്യൂണിസ്ററ് പാർട്ടി രണ്ടായി പിരിഞ്ഞ് സി.പി.എം വന്നതോടുകൂടി വീണ്ടും സ്ററാലിൻ പ്രേതനിരയിലെത്തി. കമ്മ്യൂണിസ്ററ് പാർട്ടി നേരത്തേ അഭിമാനത്തോടുകൂടി പ്രചരിപ്പിച്ചിരുന്ന മാർക്സ്-ഏംഗൽസ്-ലെനിന്മാരുടെ ഡയലക്ററിക്കൽ മെററീരിയലിസം, ഫിലോസഫിക്കൽ ഫൗണ്ടേഷൻസ് ഓഫ് ഡയലക്ററിക്കൽ മെററീരിയലിസം, ഫിലോസഫിക്കൽ ഫൗണ്ടേഷൻസ് ഓഫ് സയൻറിഫിക് സോഷ്യലിസം, ലെനിൻെറ ലാൻറ് ക്വസ്ററ്യൻസ്, മാർക്സിൻെറ സോഷ്യൽ തിയറി, മാർക്സ് ഏംഗൽസ് എന്നിവരുടെ സോഷ്യലിസ്ററ് റെവല്യൂഷൻ എന്നിവയും പ്രഭാത് ബുക്ക് ഹൗസിൽ നിറഞ്ഞുനിന്നിരുന്ന സോവിയററ് പുസ്തക നിരകളും ഒക്കെ പെട്ടെന്ന് കാണാതെയായി.

ഒരിക്കൽ ഒട്ടേറെ മാർക്സിസ്ററ് തിയറിററീഷ്യൻസ് ഉണ്ടായിരുന്ന കേരളത്തിൽ ഇപ്പോൾ ഇ.എം.എസ് എങ്കിലും തളർച്ചയില്ലാതെ ആ കൃത്യം നിർവ്വഹിക്കുന്നു എന്നത് സന്തോഷകരം തന്നെ. എന്നാൽ മുഖ്യമായ ഒരു പ്രശ്നം നിലനിൽക്കുന്നത്, യാതൊന്നിനെയാണോ സയൻറിഫിക് സോഷ്യലിസത്തിൻെറ അസ്ഥിവാരമായി കരുതുന്നത് അതിനെ, അതായത് ഡയലക്ററിക്കൽ മെററീരിയലിസത്തിനെ ഇനി ഒരിക്കൽക്കൂടി ജനങ്ങളിലേക്ക് കൊണ്ടുവരാൻ കഴിയുമോ എന്ന് സംശയമാണ്. ഹെഗലിൻെറ ഫിനോമിനോളജിയെ തള്ളിക്കളഞ്ഞുകൊണ്ട് മാർക്സ് കൊണ്ടുവന്ന മെററിരിയലിസം, ക്വാൺടം മെക്കാനിക്സിൻെറ ആവിർഭാവത്തിനുശേഷം

ശേഷം 65-ാം പേജിൽ



അബ്ദുസ്സമദ് സമദാനി

ഗുരു നിത്യചൈതന്യയതിയുടെയും ഡോ.സർ മുഹമ്മദ് ഇഖ്ബാലിന്റെയും ദാർശനിക താരതമ്യത്തിന് ഒരാമുഖം.

# മനുഷ്യസ്നേഹത്തിന്റെ നിത്യചൈതന്യം

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

കോഴിക്കോട് കല്പകാ ഹാളിൽ മാസ്ററർ മൈൻഡ്സ് ഇൻറർനാഷനൽ സംഘടിപ്പിച്ച യോഗത്തിൽ പ്രസംഗിച്ചുകൊണ്ട് ഗുരു പറഞ്ഞു: "മനസ്സിനെ ജയിക്കുക, മെരുക്കുക (മാസ്റ്ററിംഗ് ഓഫ് ദി മൈൻഡ്) എന്നൊക്കെ പറയുക എളുപ്പമാണ്. പക്ഷേ, അതത്ര എളുപ്പമുള്ള കാര്യമല്ല. മനസ്സിനെ മെരുക്കാൻ കഴിയാത്തവർ അതിനെ അതിന്റെ പാട്ടിനു വിടുകയായിരിക്കും നല്ലത്. അല്ലാത്തപക്ഷം ഉള്ള മനസ്സമാധാനം കൂടി നഷ്ടപ്പെടുകയായിരിക്കും ഫലം. ഓടിച്ചാടി കളിച്ചുനടക്കുന്ന കുട്ടിയെ വിളിച്ചു മടിയിലിരുത്താൻ ശ്രമിച്ചാൽ അതു പെട്ടെന്നു വഴിപ്പെട്ടെന്നു വരില്ല. അതിനെ ശ്രദ്ധിക്കാതിരുന്നാലോ, ചിലപ്പോൾ അതു മടിയിൽത്തന്നെ വന്നിരിക്കും. മനസ്സ് അതിന്റെ വ്യാപാരമണ്ഡലത്തിൽ സൈ്വരമായി വിഹരിച്ചോട്ടെ എന്നുവച്ചാലും ചിലപ്പോൾ ഇതുപോലെ നമുക്ക് അധീനമാകും... മനസ്സിന് അതീതമായൊരു ശക്തിയുണ്ട്. അതു മനസ്സിനെ നിയന്ത്രിക്കുന്നു. അതാണു സൂപ്പർ മൈൻഡ്. ആ ശക്തിയാണ് എനിക്കു ദൈവം. ദൈവത്തോടു പിണക്കമുള്ളവർ വിഷമിക്കേണ്ട. അവർ അതിനെ മറെറന്തെങ്കിലും പേരിട്ടു വിളിച്ചുകൊള്ളട്ടെ."

☆ ☆ ☆

യന്ത്ര സംസ്കാരത്തിൽ മനുഷ്യനു നഷ്ടപ്പെട്ടിരിക്കുന്നത് അവന്റെ ഹൃദയശോഭയാണ്. മനസ്സുകൾ അലങ്കരിച്ചുവയ്ക്കാൻ മറന്നുപോയ പാശ്ചാത്യർ ഇന്നു കുളിമുറികൾ അലങ്കരിക്കുന്ന തിരക്കിലാണ്. പാശ്ചാത്യൻ വീടുകളിലെ കുളിമുറികൾ പെയിൻറിംഗ് ഗാലറികൾ പോലെ അലങ്കരിച്ചുവച്ചത് നേരിൽക്കണ്ടത് ഗുരു അനുസ്മരിക്കുന്നു. ഗുരുവിന്റെ ഭാഷയിൽ പാശ്ചാത്യസംസ്കാരം വെറും 'ശൗചഗ്രഹസംസ്കാര'മായി അധഃപതിച്ചിരിക്കുന്നു. ദീർഘദർശിയായ ഇഖ്ബാൽ പ്രവചിച്ച പാശ്ചാത്യ സംസ്കാരത്തിന്റെ ആത്മഹത്യതന്നെയാണ് ഇവിടെ ഗുരുവും അർത്ഥമാക്കുന്നത് എന്നു പറയേണ്ടിയിരിക്കുന്നു.

യന്ത്രസംസ്കാരവും ശാസ്ത്രത്തിന്റെ അദ്ഭുതകരമായ വളർച്ചയും കൂടി സൃഷ്ടിച്ച വർണ്ണപ്പൊലിമയിൽ മനുഷ്യന്റെ കണ്ണ് മഞ്ഞളിച്ചുപോയിരിക്കുന്നു. അവന് ഇന്ന് ഒരൊററ ജീവിതലക്ഷ്യമേയുള്ളൂ, വിജയിക്കുക. എങ്ങനെയെങ്കിലും വിജയിക്കുക. അവസാനം അമേരിക്ക വിജയിച്ചു, രണ്ട് ആററംബോംബുകൾകൊണ്ട്, ഹിരോഷിമയെയും നാഗസാക്കിയെയും ഭസ്മീകരിച്ചുകൊണ്ട്. ആ വിജയം അവരുടെ ഏററവും വലിയ ധാർമ്മിക പരാജയമായി മാറി. മനുഷ്യന്റെ ബാഹ്യമായ വിജയങ്ങൾ യഥാർത്ഥത്തിൽ അവന്റെ പരാജയങ്ങളാണെന്ന കാര്യം അവൻ അറിയാതെ പോകുന്നു.

യുവാക്കൾക്കിടയിൽ വ്യാപകമായിത്തീർന്നിട്ടുള്ള അസ്വസ്ഥതയുടെപോലും യഥാർത്ഥ കാരണം അവർ ഒരു യന്ത്രസംസ്കാരത്തിന്റെ ഘോരവക്ത്രത്തിൽ വീണു നാശമടയാൻ ഇഷ്ടപ്പെടാത്തതാണ്. അസംതൃപ്തരായ പാശ്ചാത്യസമൂഹത്തിലെ യുവാക്കൾ അറുപതുകളിൽ ഹിപ്പിസത്തിനു ജന്മം നൽകി. ഇപ്പോഴാകട്ടെ, ലോകമെങ്ങും രണ്ടു സംസ്കാരങ്ങളാണു വളർന്നുവരുന്നത്; കുടിയുടെ സംസ്കാരവും (വിസ്കി കൾച്ചർ) വലിയുടെ സംസ്കാരവും (സൈക്കഡെലിക് കൾച്ചർ).

ലോകമാസകലം വീണ്ടും ദുരന്തങ്ങൾ വിതയ്ക്കപ്പെടുകയാണ്. അമേരിക്കയിലെ Three Mile Island-ലെ അറോമിക് റിയാക്ടർ അപകടവും റഷ്യയിലെ ചെർണോബിലിലെ ന്യൂക്ളിയർ റിയാക്ടർ അത്യാഹിതവും മനുഷ്യസ്നേഹിയായ ഗുരുവിനെ വേദനിപ്പിച്ചു. ജനങ്ങളുടെ സ്വാതന്ത്ര്യംകൊണ്ട് ഭരണകൂടങ്ങൾ പന്താടുന്നതാണ് ഈ ദുരന്തങ്ങളിലെല്ലാം കാണുന്നത്. അണുബോംബു നിർമ്മാണത്തിന് യുറേനിയം വിൽക്കാൻ ആസ്ട്രേലിയൻ ഗവൺമെൻറു തീരുമാനിച്ചത് അവിടത്തെ ജനങ്ങളുടെ ഇഷ്ടപ്രകാരമാണോ എന്ന് ഗുരു ചോദിക്കുന്നു. അന്ത്യമില്ലാതെ നീണ്ടുപോയ ഇറാൻ-ഇറാഖ് യുദ്ധം ഇരു രാജ്യങ്ങളിലെയും ജനങ്ങളുടെ സ്വാതന്ത്ര്യത്തെ എങ്ങനെ ബാധിക്കുകയുണ്ടായെന്ന് അവിടത്തെ ഭരണാധികാരികൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? ഭരണകൂടങ്ങൾ തമ്മിലുള്ള കള്ളക്കളികളിലും കിടമത്സരങ്ങളിലും ജനങ്ങൾക്കു നഷ്ടമാകുന്നത് അവരുടെ വിലപ്പെട്ട സ്വാതന്ത്ര്യമാണ്.

ഇന്നത്തെ സർവ്വകലാശാലകൾ സാർവ്വത്രികമായ അസമാധാനത്തിന്റെയും സംഘർഷത്തിന്റെയും ദർപ്പണമായിത്തീർന്നിരിക്കുന്നു. ഗുരു എഴുതി: "അദ്ധ്യാപകരുടെ ട്രേഡ് യൂണിയൻ മനോഭാവവും വിദ്യാർത്ഥികളുടെ തൊഴിലാളി മാതൃകയിലുള്ള സമരങ്ങളും പൊതുനിരത്തിലെയും ചന്തസ്ഥലങ്ങളിലെയും സംസ്കാരഹീനമായ പെരുമാററങ്ങളും സർവ്വകലാശാലകളാകുന്ന ശാരദാക്ഷേത്രങ്ങളിലേക്കു കൊണ്ടുവന്ന് അവയെ വികൃതമാക്കിയിരിക്കുന്നു."

ഈ ആപത്ത് ക്ഷണിച്ചുവരുത്തിയതിൽ നമ്മുടെ വിദ്യാഭ്യാസ സംവിധാനത്തിനുള്ള പങ്ക് അനിഷേധ്യമാണ്. അറിവിന്റെ താക്കോൽ ആത്മാവിലാണ്. വസ്തുതകളെ അറിവും അറിവിനെ ജ്ഞാനവുമായി രൂപാന്തരപ്പെടുത്തുന്നതും ആത്മാവുതന്നെ. ജ്ഞാനത്തിന്റെ സ്ഫുലിംഗം ഉള്ളിലിരുന്ന് ജ്വലിക്കുന്നുണ്ട്. പക്ഷേ, അനന്തതയുടെ മൂടുപടം അതിനെ മറച്ചിരിക്കുന്നു. ആ സ്ഫുലിംഗത്തിന്റെ പ്രകാശം പുറത്തുകൊണ്ടുവരാൻ സൗഹൃദത്തിന്റെ ഒരു വഴി വേണം. അതിനെ ജ്വാലയാക്കി എല്ലാററിനേയും ആലിംഗനം ചെയ്യുന്ന വിശ്വതേജസ്സാക്കിത്തീർക്കണം. ഈ മഹത്തായ ദൗത്യം നിർവ്വഹിക്കുന്നതായിരിക്കണം വിദ്യാഭ്യാസം. അന്തർലോചനങ്ങൾക്ക് യുക്തമായിത്തോന്നുന്ന അറിവിനെ കണ്ണിനും കൈക്കും വേണ്ടത്ര വശമാക്കിക്കൊടുക്കുവാൻ കഴിയുന്ന അഭ്യാസപാടവം.

ജ്ഞാനത്തിന്റെ സ്ഫുലിംഗത്തെ വിശ്വതേജസ്സാക്കി പ്രകാശിപ്പിച്ചതുകൊണ്ടാണ് 'ഉപനിഷത്തുകൾ പാടിയ ഋഷിമാരും ഗീത രചിച്ച വ്യാസനും ഭാഷ്യകാരനായ ശങ്കരനും നമുക്കോർമ്മിക്കാൻ കഴിയുന്ന ശ്രീരാമകൃഷ്ണനും നാരായണഗുരുവുമെല്ലാം' ജ്ഞാനികളായത്. അവരാരും ഒരു യൂണിവേഴ്സിററിയിൽനിന്നും ബിരുദമെടുത്തിട്ടില്ല. എന്നിട്ടും അവരുടെ ദർശനത്തിന് ഒരു സമഗ്രതയുണ്ടായിരക്കുമ്പോൾ പണ്ഡിതന്മാരുടേത് എന്തുകൊണ്ട് വികലമായിരിക്കുന്നു? ഇവിടെ അന്തർദർശനം സിദ്ധിച്ച ഗുരു മനുഷ്യനോട് അവന്റെ അന്തർനേത്രം തുറക്കാനാണ് ആവശ്യപ്പെടുന്നത്.

മണ്ണും മനുഷ്യനുമായി ബന്ധമില്ലാത്ത നമ്മുടെ വിദ്യാഭ്യാസം പടച്ചുവിടുന്നത് കൃത്രിമ മനുഷ്യരെയാണ്. ജനീവയിൽ വച്ച് ശ്രീ നിത്യബോധാനന്ദസ്വാമികൾ ഗുരുവിനോട് ഒരു സംഭവം വിവരിക്കുകയുണ്ടായി. ബിരുദധാരിയായ ഒരു ഇന്ത്യൻ വിദ്യാർത്ഥിയോട് ഭഗവദ്ഗീതയെപ്പററി ചോദിച്ചപ്പോൾ ലഭിച്ച ഉത്തരം: "ശ്രീ ഭഗവദ്ഗീത ഇന്ത്യയിലെ സുസമ്മതനായ ഒരു പണ്ഡിതനാണ്. എന്നാൽ കഷ്ടമെന്നു പറയട്ടെ, അദ്ദേഹം മരിച്ചുപോയി. അദ്ദേഹം എഴുതിയ പല പുസ്തകങ്ങളും ഇന്ത്യയിൽ വാങ്ങാൻ കിട്ടും." ഈ വിദ്യാർത്ഥികൾ ഇന്ത്യയിലെ സ്കൂളുകളിലും കോളജുകളിലും പഠിച്ചു പുറത്തിറങ്ങുന്നതിനുമുൻപ് വാല്മീകി, വ്യാസ, കാളിദാസന്മാരുടെ പ്രതിഭാപ്രഭാവത്തെ അല്പമായെങ്കിലും ഒന്നു കണ്ടുപോകാനുള്ള ഏർപ്പാടുകൾ നമ്മുടെ വിദ്യാഭ്യാസ പദ്ധതിയിൽ ഉൾപ്പെടുത്തുവാൻ ഭാരതസൃഷ്ടിയിൽ മുഴുകിയിരിക്കുന്ന വിദ്യാഭ്യാസധുരന്ധരന്മാർക്ക് കഴിഞ്ഞില്ലല്ലോ എന്ന വ്യസനമാണ് ഈ സംഭവം ഗുരുവിൽ ഉണ്ടാക്കിയത്. ഉടുപ്പിൽ തുന്നിച്ചേർത്തും ബിരുദങ്ങൾക്കായി വിജ്ഞാനത്തെ കളങ്കപ്പെടുത്തുന്ന ഇക്കാലത്ത് ഗുരുവിന്റെ വിദ്യാഭ്യാസ ദർശനം പ്രത്യേക പഠനമർഹിക്കുന്നു.

> യന്ത്രസംസ്കാരവും ശാസ്ത്രത്തിന്റെ അദ്ഭുതകരമായ വളർച്ചയുംകൂടി സൃഷ്ടിച്ച വർണ്ണപ്പൊലിമയിൽ മനുഷ്യന്റെ കണ്ണു മഞ്ഞളിച്ചുപോയിരിക്കുന്നു. അവന് ഇന്ന് ഒരൊററ ജീവിതലക്ഷ്യമേയുള്ളൂ, വിജയിക്കുക. എങ്ങനെയെങ്കിലും വിജയിക്കുക.

☆ ☆ ☆

അമേരിക്കക്കാരനായ ടിം ലഖ്നോവിലെ ഒരു സന്ന്യാസിയുടെ ശിഷ്യനായിരുന്നു. താൻ കഴിഞ്ഞ ജന്മത്തിൽ ഇന്ത്യാക്കാരനാണെന്ന് വിശ്വസിച്ച ടിം ഒരു ഇന്ത്യാക്കാരിയെ മാത്രമേ വിവാഹം കഴിക്കുകയുള്ളുവെന്ന് പ്രതിജ്ഞ ചെയ്തിരുന്നു. എന്നാൽ സാറായുടെ കലശലായ പ്രേമം അയാളെ വലച്ചു. ഗുരുവിനെ കണ്ട ടിം പറഞ്ഞു: "സ്വാമിജി, ഇവൾ എന്നെ ധർമ്മസങ്കടത്തിലാക്കിയിരിക്കുന്നു." ഗുരുവിന്റെ മറുപടി: "ടിം, ഇന്ത്യ ഒരു രാജ്യമല്ല, ഒരു മനഃസ്ഥിതിയാണ്." ഗുരു ടിമ്മിനോട് പൂവും വെള്ളവും കൊണ്ടുവരാൻ പറഞ്ഞു. എന്നിട്ട് ടിമ്മിനുവേണ്ടി സാറയെ 'Confirmed Saraswati' യാക്കിയപ്പോൾ അവളുടെ കഴുത്തിൽ മിന്നുകെട്ടാൻ ടിമ്മിന് പിന്നെ കാത്തുനിൽക്കേണ്ടിവന്നില്ല.

ഒരു മനഃസ്ഥിതിയായി ഗുരു ആദരിക്കുന്ന ഇന്ത്യയും അസ്വസ്ഥമാണിന്ന്. മൂന്നു രാക്ഷസീയ ശക്തികളാണ് നമ്മുടെ നാടിന്റെ സാമൂഹിക മണ്ഡലത്തിൽ പ്രതിഷ്ഠാപിതമായിരിക്കുന്നത്. മദ്യം, കള്ളപ്പണം, നിഷ്ഠൂരമായ കൊലപാതകം.

സ്വാതന്ത്ര്യം എന്ന മൂല്യത്തിന്റെ വില ഇന്ത്യാക്കാർ ഇനിയും അറിഞ്ഞിട്ടില്ല. "വാസ്തവം പറയുകയാണെങ്കിൽ തോന്ന്യാസം കാണിക്കാനുള്ള പരമ സ്വാതന്ത്ര്യം ഇന്ത്യാരാജ്യത്ത് ഉള്ളതുപോലെ ഒരു രാജ്യത്തിലും കാണാൻ സാധിക്കുകയില്ല"-എന്ന് ഗുരു എഴുതുന്നു. സ്വന്തം പ്രിയത്തെ നടപ്പിൽ വരുത്തുന്നത് മാത്രമല്ല സ്വാതന്ത്ര്യം. അന്യന്റെ പ്രിയത്തെയും സ്വന്തം പ്രിയത്തെയും പൊതുവായ ഒരു പ്രിയത്തിൽ കൊണ്ടുവരുന്നതിനുവേണ്ടി വ്യക്തിസ്വാതന്ത്ര്യത്തിലെ അഹങ്കാരജടിലമായ സ്വാതന്ത്ര്യത്തെ പൊതുനന്മയ്ക്ക് അടിയറ വയ്ക്കുവാനും അതിർത്തിയില്ലാതെ ഉത്തരവാദിത്വം ഏറെറടുക്കാനും നമുക്ക് ഉണ്ടായിരിക്കേണ്ട സ്വാതന്ത്ര്യത്തെയാണ് നാം വലുതായി കാണേണ്ടത്. ഒരു ജനതയുടെ വിശ്വാസപ്രമാണം എന്തുതന്നെയായിരുന്നാലും അച്ചടക്കബോധം ഉണ്ടായാൽ മാത്രമേ സാംസ്കാരികമായി ഉന്നമനം നേടാൻ സാധിക്കൂ. "ഭാരതത്തിന് നന്മയുണ്ടാകണമെങ്കിൽ ഇവിടെ ജനങ്ങൾക്ക് അച്ചടക്കം വേണമെന്ന് ഇന്നും വിശ്വസിക്കുന്നവനാണു ഞാൻ."

ഇന്ത്യയ്ക്ക് വിപ്ളവത്തിന്റെ മാതൃക കാഴ്ച വയ്ക്കാൻ കേരളത്തിനു കഴിയുമെന്ന് ഗുരു വിശ്വസിക്കുന്നു. പക്ഷേ, അതിനു പുതിയ മനോഭാവവും പുതിയ സമീപനവും ഉണ്ടാകണം. വിപ്ളവോന്മുഖമായ വിദ്യാഭ്യാസം കൊണ്ടുമാത്രമേ ഇതു സാധിക്കൂ.

വിപ്ളവത്തിന്റെ ദാർശനികനാണ് ഗുരു നിത്യ ചൈതന്യയതി. ആദർശനിഷ്ഠനായ ഈ മനുഷ്യസ്നേഹിയുടെ മന്ത്രംതന്നെ മാററമാണ്. ഒരിക്കൽ സ്വന്തം നാട്ടുകാരോടായി ഗുരു പറഞ്ഞു: "ചരിത്രപരമായ ഈ സാമൂഹിക സാമ്പത്തിക വ്യവസ്ഥിതിയിൽ പരിവർത്തനം ഉണ്ടാക്കുന്നതിനു പകരം നാം ഇപ്പോഴും യാഥാസ്ഥിതികതയുടെ മടിത്തട്ടിൽ സ്വപ്നജീവികളായി കഴിയുന്നതേയുള്ളൂ. വ്യവസ്ഥയെ പരിവർത്തനം ചെയ്യിക്കുവാൻ രാജ്യവാസികൾ ഒരിക്കൽക്കൂടി മുന്നോട്ടുവരണമെന്ന് അപേക്ഷിക്കുന്നു."

ഭാരതത്തിന്റെ ഏകതയ്ക്കുവേണ്ടി എല്ലാ ഭാരതീയരും നിലകൊള്ളേണ്ടത് ഇന്ന് ഏററവും വലിയ ആവശ്യമായിത്തീർന്നിരിക്കുന്നു. ഭൂരിപക്ഷ, ന്യൂനപക്ഷ വാദങ്ങളും വർഗ്ഗീയതയും ജാതീയതയും അവസാനിപ്പിക്കണം. ഗുരു എഴുതുന്നു: "മതമല്ല മനുഷ്യന്റെ ശത്രു; മനുഷ്യത്വമില്ലായ്മയാണ്. അതിനു മതത്തെ കൂട്ടുപിടിക്കുമ്പോൾ മതവും ക്രൂരമായിത്തീരുന്നു!"

☆ ☆ ☆

പാരീസിൽ ലളിതമായ ഒരു കല്യാണം. കല്യാണത്തിന് കാർമ്മികത്വം വഹിക്കാൻ ഗുരു ആദരപൂർവ്വം ക്ഷണിക്കപ്പെട്ടിരിക്കുകയാണ്. വളരെക്കുറച്ചുപേർ മാത്രമേ അവിടെ സന്നിഹിതരായിരുന്നുള്ളുവെങ്കിലും അവരെല്ലാം വിവിധ ദേശക്കാരായിരുന്നു. ഫ്രഞ്ചുകാരനായ വരൻ ബർനാഡ്, ഫ്രഞ്ചുകാരിയും ഗുരുവിന്റെ ശിഷ്യയുമായ മിനുഷ്, അമേരിക്കക്കാരി ഡെബോറാ, ബെൽജിയംകാരൻ ഷാൻപിയർ, ഇന്ത്യാക്കാരനായ ഗുരുവും. "എന്നാൽ അവരുടെ, തങ്ങൾ വിവിധ ദേശക്കാരാണെന്ന ധാരണ മനുഷ്യന്റെ ഏകതയിൽ നിശ്ശേഷം മറഞ്ഞുപോയി; ഒരേയൊരു മനുഷ്യകുടുംബം. നാരായണഗുരുവിന്റെ ഏകലോക സങ്കല്പം അവിടെ പൂവണിയുന്നു."

വിശ്വമാനവീയതയ്ക്കുവേണ്ടി വിശ്വമഹാകവി ഡോ.ഇഖ്ബാൽ ഉൽക്കടമായ ഹൃദയാലുത്വത്തോടെ പാടി:

"ഞാൻ ഇസ്ഫഹാൻകാരനോ നീ സമർഖന്ദുകാരനോ അല്ല; ഞാൻ ഇന്ത്യാക്കാരനോ നീ ചൈനാക്കാരനോ അല്ല; നാമെല്ലാം ഒരേ പൂവിന്റെ വിവിധ ദളങ്ങൾ മാത്രം." ആകെ മനുഷ്യന്റെ ആകെ നന്മയുടെ അടിസ്ഥാനത്തിൽ സർവ്വ മനുഷ്യരുടേയും ഐക്യം സ്വപ്നം കാണുന്ന ഗുരു ഇഖ്ബാലിന്റെ ഹൃദയാലുത്വത്തോടെ തന്നെ പാടി:

"ഒന്നായ മാനവർക്കൊററ നീതി
ഈ മണ്ണ് നമ്മുടെ ആകെ ഭൂമി,
ഒന്നായ് പണിയെടുത്തുണ്ണുംനാം നാം
എല്ലാർക്കുമെല്ലാരുമോമനകൾ."

ഗുരു ഈശ്വരനെ വലിയ മാതൃകയായി എടുത്തുകാട്ടുന്നതുപോലും അവന്റെ മുൻപിൽ സകല ജീവജാലങ്ങളും സമന്മാരായതുകൊണ്ടാണ്.

ശ്രീനാരായണഗുരുവിന്റെ 'ഒരു ജാതി, ഒരു

മതം, ഒരു ദൈവം' എന്ന തത്ത്വത്താൽ പ്രചോദിതനായി, നടരാജഗുരുവിന്റെ സഹായത്തോടെ 'ഒരു ജനത, ഒരു ലോകം, ഒരു നീതി' എന്ന ഏകലോക സിദ്ധാന്തത്തിനു രൂപം നൽകിയ ഗാരിഡേവിസ് ആദ്യത്തെ ലോകപൗരനായി സ്വയം പ്രഖ്യാപിച്ചതും ലോക സർക്കാരിന്റെ കരടു ഭരണഘടന തയ്യാറാക്കി അവതരിപ്പിച്ചതുമെല്ലാം യൂറോപ്പിൽ സൃഷ്ടിച്ച മാനസിക പരിവർത്തനം ഒരു പുതിയ മൂല്യനവോത്ഥാനത്തിന്റെ ആമുഖമായിരുന്നുവെന്ന് ഗുരു പറയുന്നു. ഗുരുവിന്റെ ഉററ സ്നേഹിതനായ ഗാരിഡേവിസ് അമേരിക്കയടക്കമുള്ള രാഷ്ട്രങ്ങൾക്ക് നിയമപരമായ തലവേദനകൾ സൃഷ്ടിച്ചുകൊണ്ട് ഇന്നും ഒരു ലോകപൗരനായിത്തന്നെ തുടരുന്നു. ലോക സർക്കാരിന്റെ പാസ്പോർട്ടുപോലും അദ്ദേഹവും സുഹൃത്തുക്കളും തയ്യാറാക്കിയിരിക്കുന്നു.

യു.എൻ.ഒ ജനറൽ അസംബ്ളി സന്ദർശനവേളയിൽ പ്രധാനപ്പെട്ട ഭാഷകളിലെല്ലാം പ്രസംഗം കേൾക്കാൻ സൗകര്യം ചെയ്തിരിക്കുന്നതു കണ്ട ഗുരു ഹൃദയവായ്പോടെ കുറിക്കുയാണ്: ''നാരായണഗുരു സ്വപ്നം കണ്ട ഏകലോകം അവിടെയിരുന്നു മനസ്സുകുളുർക്കെ കണ്ടും കേട്ടും കോൾമയിർക്കൊണ്ടു.'' മഹാദുർഗ്ഗങ്ങളെക്കാളും ഭേദിക്കാനാവാത്ത ഭാഷ ഉയർത്തിപ്പിടിക്കുന്ന കോട്ട തകർക്കപ്പെട്ടതാണ് ഇവിടെ ഗുരുവിലെ ഏകലോകവാദിയെ സന്തോഷിപ്പിക്കുന്നത്.

മനുഷ്യരിൽ മാത്രമല്ല, മററെല്ലാ ജീവജാലങ്ങളിലും പ്രകൃതിയിൽപ്പോലും വ്യാപിച്ചു കിടക്കുന്നതാണ് ഗുരു നിത്യചൈതന്യയതിയുടെ സ്നേഹപ്രപഞ്ചം. ചില പൊതുധാരണകൾ മനുഷ്യസഞ്ചയത്തെ ഒന്നായി കൂട്ടിയിണക്കുന്നതുപോലെ ഇതര ജീവജാലങ്ങളെയും പ്രകൃതിയെത്തന്നെയും അഭംഗുരമായ ഒരു പാരസ്പര്യത്താൽ വിശ്വവിതാനത്തിന്റെ അവിഭാജ്യഘടകങ്ങളായി നിലനിർത്തിപ്പോരുന്നതായി ഗുരു കരുതുന്നു. ജലാലുദ്ദീൻ റൂമിയോടൊപ്പം ഗുരുവും പാടും.

''ഇടിനാദം സംഗീതജ്ഞനാണ്, മിന്നൽ വിളക്കും. മേഘങ്ങൾ മദ്യം വിളമ്പുന്നവനാണ്; മഴവർഷം മദ്യവും.'' ഗുരുവിന്റെ കുടുംബം വളരെ വിശാലമാണ്. അതിൽ സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും പുഴകളും പൂക്കളും കിളികളുമെല്ലാം അംഗങ്ങളാണ്. സൂര്യന്റെ വെളിച്ചത്തിൽനിന്ന് രക്ഷപ്പെടാനായി മുറികളടച്ച് ഇരുട്ടറയിൽ കഴിയുന്നവന് വിശ്വപ്രേമത്തെപ്പററി സംസാരിക്കാൻ അർഹതയില്ല.

പ്രഭാതസൂര്യൻ ദൈവം മനുഷ്യനുവേണ്ടി മലമുകളിൽ വച്ചുകൊടുക്കുന്ന സമ്മാനമാണ് എന്നു ഗുരു പറയുന്നു. ഇവിടെയും ഗുരുചിന്ത ഇഖ്ബാലിനോടൊപ്പംതന്നെ. വിശ്വമഹാകവി പാടി:

''കണ്ണുതുറന്ന് ഭൂമിയെയും ആകാശത്തെയും
നക്ഷത്രങ്ങളെയും നോക്കൂ.
കിഴക്കുനിന്ന് ഉദിച്ചുവരുന്ന സൂര്യനെ നോക്കൂ.
മറയില്ലാത്ത ഈ സൗന്ദര്യത്തെ മറയ്ക്കകത്ത്
ഒളിഞ്ഞിരുന്നു നോക്കൂ.
ഈ മേഘങ്ങളും ഇടിനാദവും നിനക്കുള്ള-
താണ്.
ഉയരത്തിലെ ചക്രവാളവും നിശ്ശബ്ദമായ
ശൂന്യാകാശവും
ഈ മരുഭൂമിയും മലകളും,
ഈ കടലും കാററുമെല്ലാം നിന്റേതുതന്നെ.

ഗുരു കാററുകൊള്ളാനിരിക്കുമ്പോൾ കേട്ട ഒരു പക്ഷിയുടെ പാട്ട്, പുൽക്കൊടിയുടെ സംഗീതംപോലും കേൾക്കാൻ സജ്ജമായ കാതുള്ള അദ്ദേഹത്തിലെ പുംസ്കോകിലത്തെ ഉണർത്തുന്നു. പാടുന്ന കിളിയെ കാണാനില്ല. പാട്ടുകേൾക്കുന്നതേയുള്ളൂ. അതിനെ കണ്ടുപിടിക്കാൻ കിളിയുടെ പാട്ട് ഏററുപാടിക്കൊണ്ട് പൊന്തക്കാടുകളെയും നോക്കിയിരിക്കുന്ന ഗുരു. മററുള്ളവരും അദ്ദേഹത്തിന്റെ സഹായത്തിനെത്തി. അതാ, തൊപ്പിവച്ച ഗായകൻ ദൃശ്യനായി. ഒരു കുഞ്ഞിന്റെ ജിജ്ഞാസയോടെ കിളിയെ നോക്കി സംതൃപ്തനായി പുഞ്ചിരിക്കുന്നു ഗുരു.

ബാഹ്യലോകത്തിലുള്ള നിസ്സാരമായ വിഷയങ്ങൾപോലും എന്നെ സ്വാധീനിക്കാറുണ്ട്–വഴിയരികിൽ പൂത്തുനിൽക്കുന്ന ചെടികൾ, തോട്ടത്തിൽ വന്നിരുന്നുപാടുന്ന കിളികൾ... എന്ന് വർഷങ്ങൾക്കുമുമ്പ് ഗുരു ഒരു ലേഖനത്തിൽ എഴുതിയതുവായിച്ചത് ഓർമ്മ വന്നു. ആ വരികൾ എത്ര അന്വർത്ഥമെന്ന് ആലോചിച്ചിരുന്നുപോയി. ആ ആലോചനയിൽ ഓർമ്മവന്ന ഗുരു അയച്ച കത്തിലെ വരികൾ: ''പ്രാതലിനുശേഷം നമുക്കു മനുഷ്യരാണെന്ന കഥ മറന്നിട്ട് വല്ല മരക്കൊമ്പിലും ഇരുന്ന് കിളികളെപ്പോലെ പാട്ടുപാടാം.'' (പിന്നീട് ഗുരു വന്നണഞ്ഞപ്പോൾ എഴുത്തിൽ പറഞ്ഞ വാക്കുപാലിക്കാൻ വേണ്ടി പാടുപെട്ട് മരക്കൊമ്പിൽ കയറിയിരുന്നു മൂളിപ്പാട്ടു പാടി.)

'യാത്ര'യിൽ ഗുരു എഴുതി: കോഴി കൂവുന്നു. ഇന്ന് എത്രയാണ് തീയതി. അതാ, മലയൻപുള്ളുകൾ സ്വരമാധുരിയുള്ള പ്രഭാതഗീതി മൊഴിയുന്നു. ലോകത്തെവിടെയും ഉഷസ്സിനു സ്വാഗതമരുളുവാൻ പക്ഷികൾ മറന്നുപോകാറില്ല. മനുഷ്യൻ മാത്രമെ മടിയനായി കിടന്നുറങ്ങാറുള്ളൂ. പണം കിട്ടുമെങ്കിൽ അവനും നേരത്തെ എഴുന്നേല്ക്കും.'' (പ്രഭാതമാകുന്നതിനു വളരെ മുമ്പുതന്നെ ഉറക്കമുണരൽ പതിവാക്കിയിട്ടുള്ള ഗുരു, മനുഷ്യരുടെ ഉറക്കവും കിളികളുടെ ഉണർച്ചയും എന്നുമെന്നും കണ്ടുകൊണ്ടേയിരിക്കുന്നു.)

ബാല്യകാലത്ത് ആലുവാപ്പുഴയുടെ തീരത്ത് പുഴയിലെ ഒഴുക്കും ശ്രദ്ധിച്ചിരിക്കുമായിരുന്ന ഗുരു വിദേശയാത്രയിലും പുഴകളുടെ സാമീപ്യം പാഴാക്കിയില്ല. പുഴകളുമായുള്ള ബാല്യകാലസൗഹൃദവും മഹാനദികളുമായുള്ള മനുഷ്യസംസ്കാരങ്ങളുടെ ബന്ധവും ഓർത്ത് ടൈബർ നദിയുടെ കരയിലിരുന്ന്, ആർത്തലച്ച് ഒഴുകുന്ന പുഴയിലെ ഓളങ്ങൾ കാൺകെ ഗുരുവിന്റെ ചുണ്ടുകൾ മന്ത്രിക്കുകയായിരുന്നു. ''There is a tide in the affairs of man which taken at the hord leads one to fortune.''

'മനുഷ്യാ, ലോകം മുഴുവൻ നിനക്കുവേണ്ടിയാണെ'ന്ന് അല്ലാമാ ഇഖ്ബാൽ പ്രഖ്യാപിച്ചു. ഉദിക്കുന്ന സൂര്യനും തിളങ്ങുന്ന ചന്ദ്രനും പുഞ്ചിരിക്കുന്ന പൂവും പാടുന്ന കുയിലും തനിക്കുവേണ്ടിയാണെന്ന് ഓരോ മനുഷ്യനും കരുതണമെന്ന് പ്രകൃതിയുടെ ആ ഗായകൻ ഉണർത്തി. ഗുരു നിത്യചൈതന്യയതിയെ കൂടുതൽ മനസ്സിലാക്കുമ്പോഴും ഗുരുചിന്തയിലൂടെ കൂടുതൽ സഞ്ചരിക്കു







മ്പോഴും ഇഖ്ബാലിനോട് നാം കൂടുതൽ അടുത്തതായി നമുക്ക് അനുഭവപ്പെടും.

മനുഷ്യർക്കിടയിൽ എപ്പോഴും ദീർഘദർശികൾ പ്രത്യക്ഷപ്പെടാറില്ല. ഇഖ്ബാൽ പറഞ്ഞിട്ടുള്ളതുപോലെ, നൂറു നൂറുകൊല്ലം തന്റെ ചൈതന്യമില്ലായ്മയെപ്പററി നർഗീസ് ചെടി വിലപിക്കുമ്പോഴാണ് മലർവനിയുടെ ചൈതന്യമായി വസന്തം കടന്നുവരുന്നത്.

☆ ☆ ☆

കാലിക്കട്ട് യൂണിവേഴ്സിററിയിലെ ഫിലോസഫി ഡിപ്പാർട്ടുമെൻറിൽ അദ്വൈത വേദാന്തത്തിന് ശ്രീനാരായണ ഗുരു നൽകിയ സംഭാവനയെപ്പററി പ്രസംഗിക്കാൻ ഗുരു നിത്യചൈതന്യയതി ക്ഷണിക്കപ്പെട്ടിരിക്കുകയാണ്. എന്നാൽ, ഗുരു വിഷയം മാററിയിട്ടാണ് പ്രസംഗിച്ചത്. 'ഞാൻ ഇവിടെ പ്രസംഗിക്കാൻ ഇഷ്ടപ്പെടുന്നത് ശ്രീനാരായണഗുരുവിന്റെയും ഇഖ്ബാലിന്റെയും Cosmic Vision' സംബന്ധിച്ചാണെ'ന്നു പറഞ്ഞുകൊണ്ട് ഗുരു പ്രസംഗം തുടങ്ങി.

തത്ത്വചിന്താപരമായി ആഴമേറിയ അർത്ഥതലങ്ങളുള്ള പ്രസംഗം അസാധാരണമായ ഒരു അനുഭവം തന്നെയായിരുന്നു. ഗുരു പൂർണ്ണമായും സന്ദർഭത്തെ തേജോമയമാക്കുകതന്നെ ചെയ്തു. ഫിലോസഫി ഡിപ്പാർട്ടുമെൻറിലെയും മററു ഡിപ്പാർട്ടുമെൻറുകളിലെയും അദ്ധ്യാപകരും വിദ്യാർത്ഥികളുമടങ്ങിയ സദസ്സ് കാതുകൂർപ്പിച്ചിരുന്ന്, പ്രസംഗത്തിലെ ഓരോ വാക്കും ഉൾക്കൊണ്ടു. ഭാരതീയ സംസ്കാരം ഇഖ്ബാലിനെ ശക്തമായിത്തന്നെ സ്വാധീനിച്ചതായി ഗുരു പറഞ്ഞു. 'ജാവീദ് നാമഃ' തന്നെ ഈ സ്വാധീനത്തിന്റെ വ്യക്തമായ തെളിവാണ്. ഈ കൃതിയിൽ ശ്രീബുദ്ധൻ, വിശ്വാമിത്രൻ, ഭർത്തൃഹരി തുടങ്ങിയവരെ അവതരിപ്പിക്കുന്ന മഹാകവി ഇന്ത്യയുടെ പിടയുന്ന ആത്മാവിനെപ്പററിയും ചർച്ച ചെയ്യുന്നുവെന്ന് ഗുരു വിശദീകരിച്ചു. ഇഖ്ബാലിന്റെ മാസ്ററർപീസ് കൃതിയായി ഗണിക്കപ്പെടുന്ന ജാവീദ്നാമഃ (അനശ്വര ഗ്രന്ഥം) ജലാലുദ്ദീൻ റൂമിയോടൊപ്പം മഹാകവി നടത്തിയ ആകാശാരോഹണത്തിന്റെ കഥ പറയുന്ന ഉജ്ജ്വല ഗ്രന്ഥമാണ്. ആകാശയാത്രയിൽ കണ്ടുമുട്ടിയ പ്രവാചകന്മാർ, മതനായകന്മാർ, രാഷ്ട്രീയ നേതാക്കൾ, തത്ത്വജ്ഞാനികൾ എന്നിവരുമായി ഇഖ്ബാൽ നടത്തുന്ന സംവാദമാണ് പ്രതിപാദ്യവിഷയം. പ്രവാചക തിരുമേനി (സ) യുടെ 'മിഅ്റാജി'നെ (ആകാശാരോഹണം) മാതൃകയാക്കി രചിക്കപ്പെട്ട 'ജാവീദ് നാമ:' ഡാന്റെയുടെ 'ഡിവൈൻ കോമഡി'ക്കുള്ള മറുപടി കൂടിയാണ്. മധുരമായ കവിതയും ഗഹനമായ ചിന്തയുമാണെന്നു പറയാവുന്ന ഈ മഹത്തായ കൃതിയിൽ ഇഖ്ബാലിലെ വിശ്വമഹാകവിയും വിശ്വദാർശനികനും ഒപ്പത്തിനൊപ്പം നിൽക്കുന്നു. വ്യക്തിപരമായ സംഭാഷണമധ്യേ, ഗുരു ജാവീദ് നാമ:യെക്കുറിച്ചു പറഞ്ഞ വാക്കുകൾ: ''പുസ്തകത്തിൽ പ്രത്യക്ഷപ്പെടുന്ന എല്ലാ മഹാന്മാർക്കുവേണ്ടിയും യഥാർത്ഥത്തിൽ സംസാരിക്കുന്നത് ഇഖ്ബാലാണല്ലോ. എത്ര തന്മയത്വത്തോടെയാണ് ഇക്കാര്യം മഹാകവി നിർവ്വഹിച്ചിരിക്കുന്നത്. പലർക്കുവേണ്ടി ഒരാൾ സംസാരിക്കുമ്പോഴുണ്ടായേക്കാവുന്ന വിരസത ഒട്ടുമില്ല. ഓരോ കഥാപാത്രത്തെയും അവതരിപ്പിക്കുമ്പോഴും കഥാപാത്രത്തിനുവേണ്ടി സംസാരിക്കുമ്പോഴും ആ കഥാപാത്രം പ്രതിനിധാനം ചെയ്യുന്ന വ്യക്തിയുടെ ചിന്തയ്ക്കോ പ്രവർത്തനത്തിനോ വിരുദ്ധമായതൊന്നും ഇഖ്ബാലിന്റെ വരികളിലില്ല. ഉദാഹരണത്തിന്, ശ്രീബുദ്ധൻ നടത്തുന്ന സംവാദമെടുക്കാം. നിർവ്വാണത്തെപ്പററിയും മററുമുള്ള ബുദ്ധന്റെ ചിന്ത എത്ര സുന്ദരമായിട്ടാണ് അവതരിപ്പിച്ചിരിക്കുന്നത്. ആ ഭാഗം വായിച്ചപ്പോൾ ശ്രീബുദ്ധൻ തന്നെ സംസാരിക്കുന്നതായിട്ടാണ് എനിക്ക് അനുഭവപ്പെട്ടത്. ഇഖ്ബാലിന്റെ സിദ്ധി അദ്ഭുതകരം തന്നെ.''



'ജാവീദ് നാമ:'യിലെ 'ഹല്ലാജിന്റെ ഗാനം' ചൊല്ലി വ്യാഖ്യാനിച്ചുകൊണ്ടാണ് ഗുരു ഇഖ്ബാലിന്റെ Cosmic Vision അവതരിപ്പിച്ചു പ്രസംഗിച്ചത്. ദൈവിക പ്രേമത്തിന്റെ രക്തസാക്ഷിയായ ഹല്ലാജിനെ എന്തുകൊണ്ട് ഇഖ്ബാൽ ഇഷ്ടപ്പെട്ടു എന്നതിനെപ്പററി ഒരു ലഘുവിവരണം നൽകിക്കൊണ്ട് ഗുരു ഇഖ്ബാൽ ദർശനത്തിന്റെ ആഴങ്ങളിലേക്ക് ഇറങ്ങിച്ചെന്നു. ഇഖ്ബാലിനെ അദ്ദേഹത്തിന്റെ ജീവിതകാലത്തും അതിനുശേഷം ഇന്നോളവും പല പണ്ഡിതരും ചിന്തകരും വ്യാഖ്യാനിച്ചിട്ടുണ്ട്. പക്ഷേ, ഗുരുവിന്റെ വ്യാഖ്യാനത്തിന് അവരുടെയൊന്നും വ്യാഖ്യാനങ്ങൾക്കില്ലാത്ത [illegible] പ്രത്യേകതകൾ ഉണ്ടായിരുന്നു. അചുംബിതവും അപ്രമേയവുമായ ഗുരുവിന്റെ രീതി പൂർണ്ണമായും ഹൃദയസ്പർശിയായിരുന്നു. 'ഹല്ലാജിന്റെ ഗാന'ത്തിലെ ഈ വരികളിൽ എത്തിയപ്പോൾ ഗുരു ആനന്ദതുന്ദിലനായി; ശ്രോതാക്കൾ ആഹ്ളാദഭരിതരും. (ആ ആനന്ദം ഗുരു തന്നിലേക്കുതന്നെ യാത്ര ചെയ്തതിന്റെ ഫലമായിരുന്നോ?) ഹല്ലാജ് പാടുകയാണ്:

''The mullah's paradise is wine
and houries and page boys,
The paradise of free men is eternal
voyaging;
The mullah's paradise is eating
and sleeping and singing
The lover's paradise is the contemplation
of Being.

''നിങ്ങൾ ദൈവത്തിന്റെ സഹസ്രഷ്ടാക്കൾ (Co-Creators) ആവുക എന്നുപറഞ്ഞുകൊണ്ടാണ് ഗുരു പ്രസംഗം അവസാനിപ്പിച്ചത്. ഇതേ ആശയം ഏകദേശം മുക്കാൽ നൂററാണ്ടു കാലം മുമ്പ് ഇഖ്ബാൽ പ്രഖ്യാപിച്ചപ്പോൾ മുസ്ലീങ്ങൾക്കിടയിലെ മതത്തിന്റെ വക്താക്കളായി സ്വയം ചമഞ്ഞുനടക്കുന്ന, ഉപരിപ്ളവമായി മാത്രം ചിന്തിക്കാൻ കഴിയുന്നവർ അതിനെതിരെ ഉറഞ്ഞുതുള്ളി. പക്ഷേ, ധീരദാർശനികനായ അല്ലാമാ ഇഖ്ബാൽ ചഞ്ചലനാകാതെ മനുഷ്യരെ ആഹ്വാനം ചെയ്തു:

''മനുഷ്യരേ, പ്രപഞ്ചത്തെ പൂർണ്ണതയിലേക്കു നയിക്കാൻ നിങ്ങൾ നിങ്ങളുടെ പരിമിതമെങ്കിലും ദൈവദത്തമായ ശക്തി ഉപയോഗപ്പെടുത്തിക്കൊണ്ട് സൃഷ്ടി നടത്തുക. നിങ്ങളൊക്കെ സ്രഷ്ടാക്കളാണ്. ദൈവം ഏററവും ഉത്തമനായ സ്രഷ്ടാവും.'' ഇഖ്ബാലിന്റെ ഈ അഭിപ്രായം ഖുർആനിന് ഒരിക്കലും എതിരല്ലെന്നു മാത്രമല്ല, അതു പൂർണ്ണമായും ഖുർആനികമാണ്. പക്ഷേ, അതു മനസ്സിലാക്കാൻ ഗ്രന്ഥം പഠിക്കാതെ പേറിനടക്കുന്നവർ കുറച്ചുകാലമെടുത്തു. അവസാനം മനസ്സിലായപ്പോഴോ, അവർ ഇഖ്ബാലിന്റെ കാൽക്കൽ വീഴുകയും ചെയ്തു. കാലിക്കട്ട് സർവ്വകലാശാലയുടെ അകത്തളങ്ങളിൽ പ്രകമ്പനംകൊണ്ട ഗുരുവിന്റെ വാക്കുകൾ കേട്ട് ഹർഷപുളകിതനായപ്പോൾ ചരിത്രത്തിലെ ഈ മറിമായങ്ങളെല്ലാം മനോമുകുരത്തിൽ തെളിഞ്ഞുവന്നു. മനസ്സിന്റെ ആ യാത്രയിൽ ഇഖ്ബാൽ കൂടെയിരുന്നു മന്ത്രിക്കുകയായിരുന്നു; തന്റെ നാഥനായ ഈശ്വരനു മുമ്പിൽ ദാസനായ മനുഷ്യൻ നടത്തിയ അവകാശവാദം.

''ഈശ്വരാ നീ രാവു സൃഷ്ടിച്ചു, ഞാൻ
വിളക്കും.
നീ മണ്ണുസൃഷ്ടിച്ചു, ഞാൻ ചഷകവും.
നീ മരുഭൂമികളും കുന്നുകളും മലകളും
സൃഷ്ടിച്ചു;
ഞാൻ മരുപ്പച്ചകളും തോട്ടങ്ങളും പൂന്തോപ്പു-
കളും സൃഷ്ടിച്ചു.
കല്ലിൽനിന്ന് കണ്ണാടിയുണ്ടാക്കുന്നവനാണു
ഞാൻ.
വിഷത്തിൽനിന്നു മധുരമായ വീഞ്ഞു
തയ്യാറാക്കുന്നവനാണു ഞാൻ.''

യാത്രകളിലൂടെ ലോകത്തെയും മനുഷ്യനെയും കണ്ടറിഞ്ഞ് ഉൾക്കൊണ്ട സഞ്ചാരിയായ ദാർശനികനാണ് ഗുരു നിത്യചൈതന്യയതി. പ്രയാസങ്ങൾ അനവധി താണ്ടിയാണ് ഗുരു തന്റെ യാത്രകൾ തീർത്തത്. രോഗിയായിരിക്കെ, ഒരു ഫ്രഞ്ചുകാരന്റെ അതിഥിയാകേണ്ടിവന്ന ഗുരു അയാളുടെ ഇരുട്ടറയിൽ ആരോരുമില്ലാതെ കഴിയേണ്ടിവന്നതും, വേ

ശേഷം 50-ാം പേജിൽ

ടി.വി. വർക്കി

# എന്റെ സായന്തന സഞ്ചാരങ്ങൾ

ഇമ്മാനുവൽ കാൻറിനും എനിക്കും തമ്മിൽ അടുപ്പത്തെക്കാൾ അകലങ്ങളാണ് ഉള്ളതെന്നു പറഞ്ഞാൽ ചിരിക്കരുത്. അതെ, ജർമ്മൻ നവോത്ഥാന ചിന്തയുടെ ശില്പിയായ കാൻറിനെത്തന്നെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. തത്ത്വചിന്തയുടെ അസ്വസ്ഥതകൾ ഞങ്ങൾക്ക് ഇരുവർക്കും ഒരുപോലെയാണെന്നത് വാസ്തവം. എങ്കിലും ഞങ്ങളുടെ ദർശനങ്ങൾ, ചര്യകൾ, പ്രതികരണങ്ങൾ ഇവ മൗലികമായി വ്യത്യസ്തങ്ങളാണ്. ലോകത്തെ സംബന്ധിച്ച അനുഭവങ്ങളിലൂടെയാണ് നമ്മുടെ അറിവുകൾ വളരുക എന്ന കാൻറിൻെറ കാഴ്ചപ്പാടിനോട്, എനിക്ക് വിയോജിപ്പില്ല. എന്നാൽ മനുഷ്യരിൽ അന്തർലീനമായിരിക്കുന്ന പൂർവ്വജ്ഞാനം ചിന്തയുടെ ഉറവിടമാകുന്നു എന്ന് കാൻറ് വാദിക്കുമ്പോൾ ഞാൻ തോൾ കുലുക്കി, നെററിചുളിപ്പിച്ച്, തിരിഞ്ഞുനിന്നു പോകുന്നു. അത്തരം ദ്വന്ദ്വഭാവങ്ങളുടെ സങ്കലനങ്ങൾ കൊണ്ടാണ് ചിന്തയുടെ പ്രക്രിയകളെ അളക്കേണ്ടത് എന്നു പറഞ്ഞാൽ എൻെറ കാലത്തിൻെറ വെളിപാടുകൾ കലഹിക്കും. ഞങ്ങൾക്കിടയിൽ രണ്ടു നൂററാണ്ടിൻെറ ജ്ഞാനവിജ്ഞാനങ്ങൾ സൃഷ്ടിച്ച ഉൾക്കടൽ കിടപ്പുണ്ടല്ലോ. ക്വാണ്ടം മെക്കാനിസവും കെവോഡ് തിയറിയും പരിചയിച്ചിട്ടുള്ള എനിക്ക് നിരീക്ഷകനും നിരീക്ഷിത വസ്തുവും കുരുങ്ങിക്കിടക്കുന്നുവെന്നും സ്ഥിരതയും മാററങ്ങളും തമ്മിലുള്ള ബന്ധം അത്ര ലളിതമല്ലെന്നും സമർത്ഥിക്കാൻ കഴിയും. ബിഗ് ബാങ്ങിൻെറ കണ്ടെത്തലോടെ ഭൗതിക പ്രപഞ്ചത്തിൻെറ അസ്തിത്വത്തെ സംബന്ധിച്ച സംവിധാനതത്ത്വം രൂപപ്പെടുത്തേണ്ടി വരുന്ന കാലഘട്ടത്തിൽ പ്രത്യേകിച്ചും.

ആശുപത്രിക്കിടക്കയിൽ, ഇപ്പോൾ, കൈകാലുകളിൽ വച്ചുകെട്ടും മുഖത്ത് അഞ്ചു സ്ററിച്ചസ്സുമായി കിടക്കുന്ന ഞാൻ എന്തിനാണ് ഇങ്ങനെയൊക്കെ ആലോചിച്ചുപോകുന്നതെന്ന് നിശ്ചയമില്ല. ഹോമോസാപ്പിയൻ എന്ന ആധുനിക മനുഷ്യൻെറ വംശാവലിയിൽ ഞാനും ഒരു കണ്ണിയായി കോർത്തുകിടക്കുന്നു എന്നതുകൊണ്ടാവും. വംശ സംസ്കാരത്തിൻെറ സ്വാധീനം തലമുറകളെ അതിജീവിക്കുമല്ലോ. അല്ലെങ്കിൽ യാദൃച്ഛികതയുടെ മായാവിലാസങ്ങളുമാവാം. അതുമല്ലെങ്കിൽ കാൻറിൻെറ സുപ്രസിദ്ധമായ സായംകാല സഞ്ചാരങ്ങളും എൻെറ വൈകുന്നേരങ്ങളും തമ്മിലുള്ള സാദൃശ്യം കൊണ്ടുമാവാം. കൃത്യം മൂന്നര മണിക്ക് ചാരക്കോട്ടു ധരിച്ച്, ചൂരൽ കൈയിൽ ഒതുക്കി വീട്ടുവാതില്ക്കൽ നടക്കാനെത്തുന്ന കാൻറിൻെറ ഗതിക്രമം നോക്കിയാണ് തെരുവുനിവാസികൾ വാച്ചിൽ സമയം കൃത്യമാക്കിയതത്രേ. ലിൻഡൻ മരങ്ങൾ തണൽ വിരിച്ച തെരുവിലൂടെ ആ അഞ്ചടി പൊക്കമുള്ള മനുഷ്യൻ ചിന്തയുടെ തരംഗങ്ങളുമായി അടികൾ വച്ചുപോയി. മഴക്കാറുള്ള ദിവസങ്ങളാണെങ്കിൽ കാലൻകുട പിടിച്ച പരിചാരകൻ നിശ്ചിതമായ അകലത്തിൽ പിന്തുടരുന്നുണ്ടാവും. ആവർത്തനംകൊണ്ട് പുതുമ നഷ്ടപ്പെടാത്ത ആ പതിവുകാരനെ ആദരിച്ച് 'ജ്ഞാനിയുടെ തെരുവ്' എന്നപേര് സ്വന്തം തെരുവിനു നല്കി ജനം അഭിനന്ദിച്ചു.

എനിക്ക് അത്തരം ആശീർവാദങ്ങളൊന്നും കിട്ടിയിരുന്നില്ലെന്നത് വാസ്തവം. എങ്കിലും അനുഭവങ്ങളുടെ ആഴം വർദ്ധിപ്പിച്ച യാദൃച്ഛികതയുടെ തടവിൽ എന്നെ വീഴ്ത്തിയ സാഹചര്യങ്ങളിൽ കാൻറ് പറയുന്ന പൂർവ്വജ്ഞാനം അല്പവും സഹായിച്ചില്ല. ആപത്കരമായ ചുററുപാടുകളിലേക്ക് മാനുഷികമായ ഒരു ഉൾത്തിങ്ങലോടെ ഞാൻ ചാടിവീണുപോകുന്നത് എന്തുകൊണ്ടാണെന്ന് എനിക്ക് ഇപ്പോഴും വ്യക്തമല്ല. എൻെറ സ്ഥാനത്ത് കാൻറ് ആയിരുന്നെങ്കിൽ ഘനപ്പെട്ട ചിന്തയുടെ ഭാരം താങ്ങി അസ്വസ്ഥതയിൽ, നിസ്സഹായനായി നില്ക്കുകയേ ഉള്ളൂവെന്ന് ഞാൻ ഊഹിക്കുന്നു.

ഓർത്തുനോക്കിയാൽ ഈ കറുപ്പൻ തെരുവിൻെറ സ്വഭാവ പ്രകൃതികൾ എന്നെ എന്നും ഭയപ്പെടുത്തിയിട്ടുണ്ട്. കൊല്ലൻെറ കുടിയും വെളുത്തേടൻ തറയുമൊക്കെ കഴിഞ്ഞകാല ദുഃസ്വപ്നംപോലെ ഇന്നും ഇവിടെ സന്ധ്യകളിൽ അലർച്ചയും നിലവിളിയുമായി സജീവമാകുന്നു. അവയ്ക്കൊക്കെ ഇടയിൽ നിറദീപങ്ങൾ കാക്കുന്ന ദേവീക്ഷേത്രവും മണിമുഴക്കങ്ങൾ ഉറക്കാത്ത ക്രിസ്ത്യൻ പള്ളിയും വാങ്കുവിളികളിൽ കുളിർകൊള്ളുന്ന മോസ്ക്കും നിശ്ചിതമായ അകലങ്ങളിൽ നില്ക്കുകയാണ്. സർക്കാർ ആശുപത്രിയിലെ ഡോക്ടർ സുന്ദരിയും കണ്ണുരോഗ വിദഗ്ദ്ധൻ അലിയാർ കുഞ്ഞും പൊലീസ് സൂപ്രണ്ട് ഗോമസ് മാത്യുവും ഇവിടെത്തന്നെയുണ്ട്. ടൗണിലെ പ്രമുഖ വ്യാപാരികളുടെ ബംഗ്ളാവുകളും കരി-വിറക് വില്പന കേന്ദ്രങ്ങളും ഈ തെരുവിൻെറ സ്പന്ദനങ്ങളാണ്. ഇവയ്ക്കൊക്കെ നടുവിൽ കറുത്ത കൈത്തോടു പോലെ കിടക്കുന്ന വഴി പിന്നിട്ടു നടക്കുമ്പോൾ കുരച്ചുചാടുന്ന കൊല്ലിപ്പട്ടിയും ആർത്തിരമ്പി വരുന്ന കുട്ടികളും കിതച്ചും പരിഭ്രമിച്ചും അടുക്കുന്ന ഓട്ടോറിക്ഷകളും ഇരുവശവും തിങ്ങിനിങ്ങുന്ന കൂററൻ ലോറിയുമൊക്കെയാണ് എൻെറ സ്വൈരത്തിനു തീകൊളുത്തിക്കൊണ്ട് എന്നെ വലയ്ക്കാറുള്ളത്. എങ്കിലും സവാരിയുടെ ചര്യകൾ ഞാൻ തെററിച്ചിട്ടില്ല. അടുത്ത നിമിഷം എൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുന്ന പ്രതിസന്ധിയെന്ത് എന്ന ആശങ്ക വളഞ്ഞുപിടിക്കുമ്പോഴും ആർക്കോ സമർപ്പിച്ചതുപോലെ, ആ സമർപ്പണം നല്കുന്ന സുരക്ഷാ വലയത്തിൽ, ഞാൻ നടന്നുപോവുകയാണ്.

കാൻറിനെപ്പോലെ കൃത്യനിഷ്ഠയും ചര്യാക്രമവും എനിക്കുണ്ടെന്നത് യാദൃച്ഛികമാണെന്നു പറയുകവയ്യ. ചിന്തയുടെ ആക്രമണം സമാനമാകുമ്പോൾ അത്തരം സ്വഭാവ ഘടനകൾ വന്നുചേരുന്നതാവുമല്ലോ. കൃത്യം അഞ്ചു മണിക്ക് ഞാനും ചുരുട്ടിപ്പിടിച്ച ശീലക്കുടയുമായി വീടുവിട്ടുപോകുന്നത് അതുകൊണ്ടാണ്. ഉഷ്ണമേഖലയിൽ പാർക്കുന്ന എൻെറ സായന്തനം ആരംഭിക്കുന്നത് വൈകിയാണെന്നുമാത്രം. എൻെറ പിന്നിൽ പരിചാരകൻ പതുങ്ങുന്നില്ലെന്നതും സത്യം. അത്തരം ധാരാളിത്തങ്ങൾ ഏറെറടുക്കാൻ എനിക്ക് ആവില്ലെന്നു സമ്മതിക്കാം. മൂന്നു കിലോമീററർ പിന്നിട്ട് 'ശിവമയം' എന്ന ഭവനത്തിൻെറ മുന്നിലെ, കിലോമീററർ കുററിയിൽ തൊട്ട് ഞാൻ നില്ക്കുന്നു. അത്രയുംദൂരം പിന്നോക്കം നടക്കുന്നതിൻെറ വ്യായാമം കൂടിച്ചേരുമ്പോൾ പ്രമേഹം, രക്തസമ്മർദ്ദം എന്ന ഭീകരന്മാരെ നേരിടാനുള്ള കരുത്ത് എനിക്ക് കൈവരും. പക്ഷേ എൻെറ നാഡിമിടിപ്പുകളെ കുഴയ്ക്കുന്നതും ശ്വാസതടസ്സം സൃഷ്ടിക്കുന്നതും ആ ശിവമയം തന്നെയാണെന്നത് യാദൃച്ഛികമാണോ? പൂർവ്വജ്ഞാനത്തിൻെറ വെളിച്ചങ്ങളെ വേർതിരിച്ചറിയാൻ കഴിയാത്തതുകൊണ്ടാണോ? കാൻറിൻെറ മുന്നറിയിപ്പുകളെ നിഷേധിക്കുമ്പോൾപ്പോലും, ആ ഭവനം വിടർത്തുന്ന ദുഃസ്വപ്നങ്ങൾ പൂർവ്വ സംസ്കാരമായി എന്നെ വട്ടംചുററി വേട്ടയാടുന്നു. എൻെറ ഭയങ്ങൾ സത്യങ്ങളായി ഒരിക്കൽക്കൂടി അരങ്ങു തകർത്ത് എന്നെ ഒടുവിൽ ആശുപത്രിക്കിടക്കയിൽ എത്തിച്ചിരിക്കുകയാണ്.

വാസ്തവത്തിൽ ഈ ശിവമയം എനിക്ക് അപരിചിതമായ ഭവനമല്ല. പരിചയത്തിൻെറ കൂടുതലാവാം അതിൻെറ ചുവന്ന ഭിത്തികളും നരച്ച ഓടുകൾ മേഞ്ഞ മേൽക്കൂരയും ദൂരെക്കാണുമ്പോൾത്തന്നെ സംഭ്രമം എൻെറ കാലുകളെ ഇറുക്കിപ്പിടിക്കുന്നത്. എന്നിട്ടും എൻെറ ശീലങ്ങളെ എനിക്ക് മാററാൻ കഴിയുന്നില്ല. എൻെറ ചവുട്ടുവയ്പുകൾ ആ പൂമുഖത്ത് ചാരുകസേരയിൽ പരമേശ്വരൻ മൂസത് എന്ന റിട്ടയേർഡ് പോസ്ററുമാസ്ററർ വിശ്രമിക്കുന്നുണ്ടോ എന്ന അന്വേഷണമാവുകയാണു പതിവ്. ചുടലനൃത്തം ചവിട്ടുന്ന ശിവൻെറയും ശംഖ്, പുഷ്പം എന്നിവയൊക്കെ പിടിച്ചുനില്ക്കുന്ന ദേവിയുടെയും പാലാഴിയിൽ പള്ളികൊള്ളുന്ന അനന്തശയനത്തിൻെറയും ത്രിമാന ചിത്രങ്ങൾ നിരത്തിയിരിക്കുന്ന ഭിത്തിയുടെ കീഴെ ആ കഷണ്ടിയരിച്ച തല കാണുന്നുണ്ടെങ്കിൽ ആശ്വാസം എൻെറ ഞരമ്പുകളെ തലോടുകയായി.

മറിച്ച്, ആ വീട്ടിനുള്ളിൽ നിന്ന് മുഴങ്ങി വരുന്ന ശകാരത്തിൻെറയും ഒച്ചവച്ചുള്ള വക്കാണത്തിൻെറയും ഇരമ്പങ്ങളാണ് എന്നെ സ്വീകരിക്കുന്നതെങ്കിൽ ഞാൻ കുഴപ്പത്തിൽപ്പെട്ടതുതന്നെ. ആ കുഴപ്പത്തിൻെറ കാരണവും പശ്ചാത്തലവും എനിക്ക് ഉൾക്കിടിലം വിതറിക്കൊണ്ടാണു വിടർന്നുവരിക. പതിവനുസരിച്ചുള്ള സംഘർഷം മൂസതും മൂത്തമകൻ ഗോപീകൃഷ്ണനും തമ്മിലാണെന്ന പൂർവ്വജ്ഞാനം എന്നെ സാന്ത്വനിപ്പിക്കുന്നില്ല. വഴിയാത്രക്കാരായിരിക്കുമ്പോഴും ചില ആകസ്മിക ദുരന്തങ്ങളിൽ നാം വന്നുപെട്ടുപോകുമല്ലോ. അത്തരത്തിൽ മൂന്നാമത്തെ അനുഭവമാണ് എന്നെ ഇന്നത്തെ നിലയിൽ എത്തിച്ചത്. ഇപ്പോൾ എൻെറ പൂർവ്വജ്ഞാനങ്ങളെല്ലാം എന്നെ പരിഹസിച്ചുനില്ക്കുകയാണ്. കാൻറിനോടു വിയോജിക്കാൻ എന്നെ പ്രാപ്തനാക്കുന്നതും മറെറാന്നല്ല. സാഹചര്യങ്ങളിൽനിന്നു സംഭരിച്ച പാഠങ്ങളും എന്നെ തുണച്ചില്ലെന്നത് പരമാർത്ഥം.

ആലോചിച്ചുനോക്കിയാൽ 'പാവം മൂസത്' എന്നു പറയേണ്ടിവരും. ഭ്രാന്തമായ തിരയിളക്കങ്ങളിൽ സമനില തെററിപ്പോകുന്ന മകൻെറ ആക്രമണം ഏറ്റുവാങ്ങുന്ന അച്ഛൻെറ ദുഃഖം എനിക്ക് ഉൾക്കൊള്ളാനാവും. കളക്ട്രേററിൽ ഗുമസ്തനായ ഗോപീകൃഷ്ണൻ സാധാരണ നിലയിൽ മാന്യനും മര്യാദക്കാരനുമാണ്. പക്ഷേ തലച്ചോറിലെ കെമിസ്ട്രി അനുപാതങ്ങൾ തകർത്ത് കുതിക്കുമ്പോൾ അയാളുടെ പരമ ശത്രു സാത്വികനായ പരമേശ്വരൻ മൂസതും. അയാളുടെ തകരാറുകളുടെ വേരുകൾ തേടിപ്പോയ മനശ്ശാസ്ത്രജ്ഞൻ കണ്ടെത്തിയത് ചെറുപ്പത്തിലെ ഏതോ പീഡനത്തിൻെറ കഥയാണ്. പരാജയങ്ങൾക്ക് ഉടമസ്ഥനെ കണ്ടുപിടിക്കാനുള്ള വ്യഗ്രത മറെറാരു പ്രേരണ. ശില്പത്തിൻെറ വീഴ്ചകൾക്ക് ഉത്തരവാദി ശില്പിയാണെന്ന ന്യായം മൂസതിന് എതിരാവുമല്ലോ. ദ്രോഹവിചാരങ്ങൾ സ്പർശിച്ചിട്ടില്ലാത്ത ആ മനുഷ്യൻെറ നെഞ്ചു പിളരുന്ന ഗദ്ഗദങ്ങൾ എൻെറ മുമ്പിലും വീണിട്ടുണ്ട്. 'എത്ര ചികിത്സ ചെയ്തു; എത്ര നേർച്ചക്കാഴ്ചകൾ സമർപ്പിച്ചു. പക്ഷേ എല്ലാം കർമ്മഫലമല്ലേ, ഒന്നും പ്രയോജനപ്പെടുന്നില്ല!' സുകൃതക്ഷയത്തിൻെറ മൂലബിന്ദുക്കൾ തേടുന്ന മൂസതിൻെറ നിസ്സഹായത എൻെറ ഞരമ്പുകളെ കുഴച്ചുമറിച്ചിട്ടുണ്ട്.

സഹതാപത്തിൻെറ അത്തരം ഘട്ടങ്ങളിലാണല്ലോ എൻെറ പൗരുഷത്തിൻെറ മുദ്രകളുമായി അവർക്കു മുമ്പിൽ ഞാൻ ചാടിവീഴുക. ഗുരുതരമായ പ്രതിസന്ധികൾ മുമ്പ് രണ്ടു തവണ ഉണ്ടായപ്പോഴും ഞാൻ പരിക്കേല്ക്കാതെ രക്ഷപ്പെട്ടു. അപ്പോഴൊക്കെ എന്നെ തുണച്ചത് എൻെറ ആന്തരികജ്ഞാനമോ അനുഭവ പാഠങ്ങളോ ആയിരുന്നില്ല. മറിച്ച്, ഒരുതരം നൈമിഷികമായ ഉന്മാദം, മൃഗീയമായ ആവേശം എന്നെ നയിക്കുകയായിരുന്നു. പരിസരം മറന്നുള്ള ആ കുതിച്ചുകയററങ്ങൾ. വിജയത്തിൻെറ ത്രാസിനെ എനിക്ക് അഭിമുഖമാക്കി നിറുത്തി.

ഇത്തവണയും സംഭവങ്ങൾ അരങ്ങേറിയത് മുമ്പത്തെ താളക്രമത്തിൽത്തന്നെയാണ്. മൂന്നാമത്തെ കിലോമീററർ കുററിയിൽ തൊട്ട് ഞാൻ തിരിയുകയായിരുന്നു. അപ്പോൾ പൊടുന്നനെ മൂസതിൻെറ പൂമുഖവാതിൽ തട്ടിത്തുറന്ന് അച്ഛനും മകനും പുറത്തേക്ക് ഉരുണ്ടുകെട്ടി മറിഞ്ഞുവീണു. പിന്നാലെ അമ്മയും പെൺമക്കളും കരഞ്ഞും കൂവിയും ഓടിയെത്തി. അച്ഛനെ ആക്രമിക്കുന്ന മകനെ പിടിച്ചുമാററാൻ അവർ എത്ര ശ്രമിച്ചിട്ടും സാധിച്ചില്ല. മുമ്പത്തെ ഓർമ്മകളിൽ ഞാൻ സ്തംഭിച്ചു നിന്നുപോയി. മൂസതിൻെറ മേൽ കമിഴ്ന്നുകിടന്ന് അയാളെ ശ്വാസം മുട്ടിച്ചുകൊല്ലാൻ ബദ്ധപ്പെട്ട ഗോപീകൃഷ്ണൻെറ നേർക്ക് ഒററക്കുതിപ്പിനു ചാടിവീണ് മുഖത്ത് ആഞ്ഞടിച്ചാണ് ഞാൻ മുമ്പ് അയാളെ വിടർത്തിയത്. മൂസത് ചോരയിൽ ക്കുളിച്ച് എഴുന്നേല്ക്കുമ്പോൾ എൻെറ നേരെയായി മകൻെറ രോഷം. ഞാൻ സ്വയംരക്ഷയുടെ തീവ്രവികാരങ്ങളിൽ പ്രതിരോധിക്കാൻ വേണ്ടി പ്രത്യാക്രമണത്തിനു മുതിരുമ്പോൾ അയാളുടെ അമ്മ എനിക്കെതിരെ കുതിച്ചു വന്നു. "അരുത്, നിങ്ങൾ അവനെ അടിക്കരുത്. അവൻ കാലനാണെങ്കിലും എൻെറ വയററിൽ പിറന്നുപോയില്ലേ?" ആ അമ്മ അലറി.

ഞാൻ പിൻമാറി. എങ്കിലും എൻെറ കരുത്തറിഞ്ഞ ഗോപീകൃഷ്ണൻ ജളതയോടെ

മടങ്ങി.

ആ അമ്മയ്ക്കു മുമ്പിൽ വീണ്ടും നാണം കെടേണ്ടിവരുമല്ലോ എന്ന ഓർമ്മയിൽ ഞാൻ ഇപ്പോൾ മടിച്ചുനിന്നു. പക്ഷേ അവർ എന്നെ കണ്ടുകഴിഞ്ഞു. എൻെറ നേരെ കൈകൾ വീശി അത്യന്തം ദയാർഹമായ വിധത്തിൽ അവർ പ്രാർത്ഥിച്ചു: "സാറെ, ഏമാന്നെ, ഒന്നുവരണേ. പിള്ളേര്ടെ അച്ഛനെ ആ കാലൻ കൊല്ലും! രക്ഷിക്കണേ."

ആ നിമിഷം എൻെറ പൂർവ്വജ്ഞാനങ്ങളെല്ലാം പിൻവാങ്ങി. ഞാൻ വെറുമൊരു ആവേശമായി, മൂസതിൻെറ മേൽ മർദ്ദനഭാരമായി നിറയുന്ന മകൻെറ മുതുകിൽ ആഞ്ഞടിച്ചു. അച്ഛൻ മോചിപ്പിക്കപ്പെട്ടപ്പോൾ പഴയതുപോലെ ഗോപീകൃഷ്ണൻ എനിക്കുനേരെ തിരിഞ്ഞു. കത്തിക്കയറുന്ന നോട്ടങ്ങൾ. മസിൽ ഉരുണ്ടുകൂടിക്കുന്ന കൈകൾ. ആപത്ത് എന്നെ വിഴുങ്ങുകയാണെന്നു ബോദ്ധ്യമായപ്പോൾ ഞാൻ പ്രതിരോധിക്കാൻ മുന്നോട്ട് ആഞ്ഞു. ആ നിമിഷം ആ അമ്മയുടെ കണ്ണുകൾ എൻെറ മേൽ പതിഞ്ഞു. മകനു വേണ്ടി ആയിരം യാചനകൾ. ഞാൻ നിശ്ചലനായി നിന്നുപോയി. ആ അമ്മ വിജയിച്ചു. മകൻെറ രോഷമത്രയും എൻെറ നേർക്കു പുതഞ്ഞുപാളി. ശക്തമായ ഇടിയേറ്റ് ഞാൻ തറയിൽ കുഴഞ്ഞുവീണു. അമ്മയുടെ നിലവിളി വീണ്ടും ഉയർന്നുവെന്നത് നേര്. എങ്കിലും എന്നെ രക്ഷപ്പെടുത്തിയത് ബഹളം കേട്ട് ഓടിയെത്തിയ നാട്ടുകാരാണ്.

അച്ഛനുവേണ്ടി മകൻെറ തല്ലുകൊണ്ടു പിടഞ്ഞ എൻെറ ജ്ഞാനം വർദ്ധിച്ചുവെന്നു സമ്മതിക്കാം. ആ സംസ്ക്കാരം എൻെറ അനുഭവങ്ങളുടെ തലങ്ങളെ ആഴങ്ങളിൽ ശക്തിപ്പെടുത്തുകയും ചെയ്തു. പക്ഷേ മകൻെറ സുഖത്തിനുവേണ്ടി ശകാരവുമായി നില്ക്കുന്ന അമ്മയുടെ പൂർവ്വജ്ഞാനം അന്യനായ എൻെറ വീഴ്ചയിൽ സംതൃപ്തി കൊള്ളുകയാണോ? ഉത്തരം തേടിക്കൊണ്ട് ഞാൻ മരുന്നുകളുടെയും മുറിവുകളുടെയും ഗന്ധം ചുരന്നുനില്ക്കുന്ന ആശുപത്രിക്കിടക്കയിൽ വിശ്രമിക്കുകയാണ്. എനിക്കൊരു വെളിച്ചം കൊടുക്കാൻ എൻെറ മാന്യനായ പൂർവ്വികൻ ഇമ്മാനുവൽ കാൻറിൻെറ സൗഹൃദം ഉപയോഗപ്പെട്ടേക്കാം.







ബി.ഹരികുമാർ

# വെള്ളപ്പൊട്ടുകൾ

വിനയ വിരൽപോലെ നീണ്ട കുപ്പിയിലേക്കു നോക്കി. വെള്ളപ്പൊട്ടുകൾ നിറഞ്ഞ കുപ്പി. അവൾ കോർക്കു കൊണ്ടുള്ള അടപ്പു തുറന്ന് വെള്ളപ്പൊട്ടുകൾ കൈവെള്ളയിലേക്കു കുടഞ്ഞിട്ടു. കൈവെള്ള നിറയെ വെള്ളപ്പൊട്ടുകൾ.

തൻെറ ജീവിതത്തിൻെറ അങ്ങേ അററമാണോ ഈ വെള്ളപ്പൊട്ടുകൾ?

തുറന്നുകിടക്കുന്ന ജനൽപ്പാളികളിലൂടെ



ലെവരെ അനാകർഷകമായതെല്ലാം ആകർഷകമാക്കി മാററുന്ന ഈ പുതിയ കണ്ണട തനിക്ക് ആരു നൽകി.

ജീവിതം?

എങ്ങനെയുള്ള ജീവിതം? സ്വപ്നങ്ങൾ വർണ്ണക്കുട പിടിച്ച ജീവിതം. സത്യങ്ങൾ ഷെല്ലിംഗ് നടത്തിയ ജീവിതം...

മിസ് വിനയാശങ്കർ പ്രസാദിന് കോളജ് ദിനങ്ങളിൽ കൂട്ടിനുണ്ടായിരുന്നത് ഗ്ളാമറിൻെറ കവചമാണ്. സമർത്ഥയായ വിദ്യാർത്ഥിനി. ഡിബേററിംഗ് വേദികളിലെ നക്ഷത്രം. പെൺ നാണത്തിൻെറ വല്മീകത്തിൽ ഒതുങ്ങാത്ത വ്യക്തിത്വം. സ്ത്രീവിമോചനവും സ്ത്രീസ്വാതന്ത്ര്യവും വിനയയുടെ മെഗഫോണിലൂടെ ഉദ്ഘോഷിക്കപ്പെടുമ്പോൾ ആൺ മനങ്ങളിൽ അഭിനന്ദനം. പെൺമനങ്ങളിൽ അസൂയ.

വനിതാമാഗസീനുകളിലെ ചർച്ചകളിൽ മിസ്.വിനയാശങ്കർ പ്രസാദെന്ന കോളജ് നായിക മുൻപന്തിയിലായിരുന്നു. അഭിപ്രായങ്ങൾക്ക് വല്ലാത്ത പ്രസക്തി. വാദമുഖങ്ങൾക്ക് കൂർത്ത മുന.

"സ്ത്രീ വെറും ഭോഗവസ്തുവല്ല. അവൾ ശക്തിയാണ്. സമൂഹത്തിൽ അവൾ പുരുഷനു തുല്യയാണ്. പുരുഷമേധാവിത്വം അവസാനിപ്പിക്കണം. സാമൂഹ്യധാരയിൽ സ്ത്രീക്ക് അർഹമായ സ്ഥാനം നേടണം. അതിനു വേണ്ടിയുള്ള പോരാട്ടം കണ്ട് രോമാഞ്ചം കൊള്ളട്ടെ നാളത്തെ ലോകം."

ഇൻറർ കോളീജിയററ് പ്രബന്ധ മത്സരത്തിൽ ഏററവും നല്ല പ്രബന്ധമവതരിപ്പിച്ചു കൊണ്ട് താൻ പറഞ്ഞു. സദസ്സ് ഒരു നിമിഷത്തേക്ക് അറിയാതെ ആ വാക്കുകളുടെ മാസ്മരികതയിൽ ലയിച്ചതുപോലെ തോന്നി.



അടുത്ത പുരയിടത്തിലെ പന്തലിച്ചുനില്ക്കുന്ന വേപ്പുമരം കാണാം. എന്തൊരു ഭംഗി അതിൻെറ ഇലകൾക്ക്! കൊടും വേനലിൽ ഉണങ്ങിനിൽക്കുന്ന വേപ്പുമരത്തിൻെറ വാടിയ ഇലകൾക്ക് എന്തേ ഇന്നിത്ര ഭംഗി? റോഡരികിൽ കൂട്ടിയിട്ട മെററൽക്കഷണങ്ങൾക്കു മുകളിൽ ഒരു കാൽ പൊക്കി മൂത്രമൊഴിക്കുന്ന ചാവാലിപ്പട്ടിക്കും ഇന്ന് വല്ലാത്ത ആകർഷകത്വം!

താനെന്തേ ജീവിതത്തെ ഒരു പുതിയ കണ്ണുകൊണ്ട് കണ്ടുതുടങ്ങുകയാണോ? ഇന്ന

ചീഫ് ഗസ്ററ് ജസ്ററീസ് സുജാതാജോഗ്ളേക്കർക്ക് ഒരാഗ്രഹം–ആ സ്മാർട്ട് പെൺകുട്ടിയെ പേഴ്സണലായി ഒന്നു കാണണമെന്ന്.

വിനയ ഓർത്തു.

ജസ്ററീസ് സുജാതാ ജോഗ്ളേക്കർ. അന്താരാഷ്ട്ര പ്രശസ്തിയുള്ള അഭിഭാഷക, ന്യായാധിപ.

സോഡാക്കുപ്പിയുടെ വട്ടുപോലെ കനത്ത ചില്ലുള്ള കണ്ണടയിലൂടെ കുസൃതി നിറഞ്ഞ ഒരു നോട്ടം അവർ പായിച്ചു. "യുവർ പേപ്പർ വാസ് എക്സലൻറ്. ആർ യു കോൺ

സെപ്ച്വൽ ഓർ പ്രാക്ടിക്കൽ. ഇതൊക്കെ വെറും പ്ളാററ് ഫോം വാചകങ്ങളാണോ?"

"നോ മാഡം. വലിയ പ്രകടന പത്രികയൊന്നും ഒരുക്കാനില്ല. പക്ഷെ നമ്മുടെ വർഗ്ഗത്തിനു വേണ്ടി എന്തെങ്കിലുമൊക്കെ ചെയ്യാൻ സ്വന്തം ജീവിതത്തിൽക്കൂടിയെങ്കിലും ഞാൻ ശ്രമിക്കും."

ദാററ്സ് ദ സ്പിരിററ്. വിഷ് യു ആൾ ദി ബെസ്ററ്."

മെക്കാർട്ടിൻ ആൻഡ് കമ്പനിയിലെ സെയിൽസ് മാനേജർ ധർമ്മരാജിനോട് പെണ്ണുകാണൽ ചടങ്ങിൽ വച്ച് അച്ഛൻ പറഞ്ഞു.

''എൻെറ മകൾ കോളജിൽ അല്പം ബുദ്ധിജീവിവേഷം കെട്ടിയവളാണ്. യു ക്യാൻ ഹാവ് എ ഡയറക്ട് ടോക്ക് വിത്ത് ഹെർ.''

മുന്നിൽ ധർമ്മരാജ്.. കണ്ണുകൾക്കു താഴെ കനത്ത മാംസപാളികൾ തുടുത്തു നിൽക്കുന്ന സുമുഖൻ.

''വിനയയെക്കുറിച്ച് ഒരുപാടു ഞാൻ കേട്ടു. കോളജിൽ ഒരു ഫിഗറായിരുന്നു അല്ലേ. എൻെറയൊരു കസിൻ കൂടെ പഠിച്ചിരുന്നു. അവൾ പറഞ്ഞുകേട്ടു ആള് വലിയ തൻേറടിയാണെന്ന്.''

''ആളിനെക്കുറിച്ച് ഞാനും കേട്ടു. കുടിക്കും ഇല്ലേ?''

''എന്തേ കുടിക്കുന്നത് വിനയയ്ക്കിഷ്ടമല്ലേ?''

''വല്ലപ്പോഴും വേണം. ദാററ് ഷോസ് യുവർ മാൻലിനെസ്സ്.''

ധർമ്മരാജ് വിനയയെ സൂക്ഷിച്ചുനോക്കി. ആ കണ്ണുകളിൽ അഭിനന്ദനം.

വിവാഹത്തിൻെറ ആദ്യനാളുകളിൽ ധർമ്മേട്ടൻെറ അമ്മ പറഞ്ഞു.

''അവനൊരു ചീത്തക്കമ്പനിയുണ്ട്. ഞങ്ങളൊക്കെ ആവുന്നത് വിലക്കിയതാ. നീയതൊന്ന് നിറുത്തിക്കണം.''



പുതുമയുടെ മണംപേറുന്ന രാവുകളിൽ നവവരൻെറ ചുംബനത്തിൽ ഫോറിൻ സ്പ്രേയുടെ മണം കലർന്നപ്പോൾ തനിക്കൊന്നും മനസ്സിലായില്ല. മദ്യത്തിൻെറ മണം അറിയാതിരിക്കാൻ വായിൽ സ്പ്രേയടിച്ചാണ് വരുന്നത് എന്നറിഞ്ഞപ്പോൾ സ്പ്രേ മണം കലരാത്ത ചുംബനത്തിനുവേണ്ടിയായി തൻെറ കാത്തിരിപ്പ്.

ഒരുദിവസം ദുഃഖത്തോടെ പറഞ്ഞു.

''ഞാൻ കരുതിയത് വല്ലപ്പോഴുമൊക്കെ...''

''വല്ലപ്പോഴുമല്ലേയുള്ളു.''

''എന്തോന്ന് വല്ലപ്പോഴും. ആഴ്ചയിൽ എട്ടു ദിവസം ഇല്ലാത്തതുകൊണ്ട് എട്ടാം ദിവസം കഴിക്കുന്നില്ല.''

ക്രമേണ സായന്തനങ്ങളിലെ ഏകാന്തസന്ധ്യകളിലേക്കു നീണ്ടു. സന്ധ്യകളിൽ നിന്നു രാവുകളിലേക്കും.

ധർമ്മേട്ടൻെറ അമ്മ തന്നെയാണ് കുററപ്പെടുത്തിയത്.

''കല്യാണം കഴിയുമ്പൊ ഒക്കെ മാറുമെന്ന് ഞങ്ങൾ കരുതി. ഇതിപ്പം...''

മറുപടി പറഞ്ഞത് തന്നിലെ ആദർശവനിതയാണ്.

ജോയിൻറ് ഫാമിലി സിസ്ററമാണിതിനൊക്കെ കാരണം. അച്ഛൻെറയും അമ്മയുടെയും കൂടെ താമസിക്കുമ്പോൾ ഉത്തരവാദിത്വങ്ങളുണ്ടാവില്ല. മാറിത്താമസിക്കണം. ഒററയ്ക്കാവുമ്പോൾ ഉത്തരവാദിത്വങ്ങൾ കൂടും. കമ്പനി കൂടാനും വഴിതെററാനും സമയം കിട്ടില്ല.

ധർമ്മേട്ടൻെറ അമ്മ ഭയന്നു. അവന് അല്പം ഭയമുള്ളത് അച്ഛനെയാണ്. അച്ഛൻെറ നിയന്ത്രണം കൂടി ഇല്ലാതായാൽ?





പതറിയില്ല. ധൈര്യപൂർവ്വം പറഞ്ഞു. അമ്മ യാതൊന്നുകൊണ്ടും വിഷമിക്കണ്ട. ആളിനെ പൂർണ്ണമായും എൻെറ കൈയിൽ കിട്ടട്ടെ. ഞാൻ കാണിച്ചുതരാം. പെണ്ണിൻെറ വൈഭവം. ഇന്നത്തെ പെണ്ണ് വെറും അടുക്കളബൊമ്മയല്ല. അവൾക്ക് അധികാരങ്ങളുണ്ട്. ഭർത്താവിൻെറയും കുടുംബത്തിൻെറയും പുറത്ത് നിയന്ത്രണങ്ങൾ ഉണ്ട്.

വീട്ടുസാമാനങ്ങൾ വണ്ടിയിൽ കയററുമ്പോൾ ധർമ്മേട്ടൻെറ അമ്മയുടെയും അച്ഛൻെറയും മുഖം അസന്തുഷ്ടിയുടേതായിരുന്നു.

''നോക്ക് ഇന്നു മുതൽ ഞങ്ങളില്ല. എല്ലാം നീ നോക്കണം. ധർമ്മൻെറ കടിഞ്ഞാൺ നിൻെറ കൈയിലാണ്.''

വീടുമാറിയ ആദ്യദിവസം ഗേററിൽ ഓട്ടോയിൽ വന്നിറങ്ങിയ ധർമ്മേട്ടൻ ഗേററിൽ കുഴഞ്ഞുവീണു.

ഓടിച്ചെന്നു പിടിച്ചെണീപ്പിക്കുമ്പോൾ എവിടെയോ ഉരിഞ്ഞുവീണ മുണ്ട് തപ്പിയെടുക്കുകയായിരുന്നു ധർമ്മേട്ടൻ.

''പിടിക്കണ്ട. നടന്നോളാം. സോറി. ഇന്നല്പം കൂടിപ്പോയി. വീടുമാറിയതിൻെറ പേരിൽ ഫ്രണ്ട്സിനൊരു ട്രീററ്.''

പിറേറന്നുരാവിലെ തൻെറ ശബ്ദമുയർന്നു. ''ഇതിങ്ങനെ തുടരാൻ പററില്ല.''

പല്ലുതേച്ചുകൊണ്ടിരുന്ന ധർമ്മേട്ടൻ ചോദിച്ചു. ''എന്ത്?''

''ഇതിങ്ങനെ തുടരാൻ പററില്ലെന്ന്.''

പതിവില്ലാത്ത ഭാവമാററം കണ്ടായിരിക്കണം ധർമ്മേട്ടൻ തുറിച്ചുനോക്കി.

''ആർ യു സീരിയസ്?''

''യെസ് ഐ ആം സീരിയസ്.''

വായിൽ നിറഞ്ഞുനിന്ന പേസ്ററുപത ആഞ്ഞുതുപ്പിക്കൊണ്ട് ധർമ്മേട്ടൻ പറഞ്ഞു.



''നിൻെറ കാശുകൊണ്ടു കുടിക്കേണ്ട ഒരു കാലം വരുമെങ്കിൽ അന്ന് ഈ വാക്കുകൾ അനുസരിച്ചോളാം.''

വൈകിട്ട് രണ്ടു കൂട്ടുകാരുമൊന്നിച്ചാണ് വന്നത്.

''വിനയേ! ഇവരെൻെറ ഫ്രണ്ട്സാണ്. ഒരു ചെറിയ എൻറർടെയിൻമെൻറ്. ഒരുത്തന് ഒരു ആൺകുഞ്ഞു പിറന്നു. സോഡ ഞങ്ങൾ കൊണ്ടുവന്നിട്ടുണ്ട്. വെള്ളവും ഗ്ലാസ്സും വേണം. മുട്ടയുണ്ടെങ്കിൽ നാലഞ്ചെണ്ണം പൊരിക്ക്.''

കത്തുന്ന നോട്ടത്തോടെ താൻ അടുക്കളയിലേക്ക് കയറിപ്പോകുമ്പോൾ ധർമ്മേട്ടൻ പിറകെ വന്നു.

''പേടിക്കണ്ടടോ അവരാരും ബോധംകെട്ട് തന്നെ കയറിപ്പിടിക്കത്തുമൊന്നുമില്ല.''

താൻ പൊട്ടിത്തെറിക്കയായിരുന്നു.

''ഞാനിതനുവദിക്കില്ല. ഐ വോൺട് അലൗ ദിസ്.''

''ശ്... ശ്... പതുക്കെ. അവർ കേൾക്കും.''

''ആരുകേട്ടാലും ഞാനിത് അനുവദിക്കില്ല. ദിസ് ഈസ് ടൂ മച്ച്.''

അടുത്തുവന്ന് ചെവിയിൽ പറഞ്ഞു.

''പട്ടിക്കഴുവേറീട മോളെ. എൻെറ ഫ്രണ്ട്സിൻെറ മുന്നിൽ വച്ചെന്നെ നാററിയാലുണ്ടല്ലോ നാഭി ഞാൻ ചവിട്ടിക്കലക്കും.''

ചുട്ടുപൊള്ളുന്ന ചീനിച്ചട്ടിയിലേക്ക് മുട്ട പൊട്ടിച്ചൊഴിക്കുമ്പോൾ മുട്ടയെക്കാൾ പൊള്ളിയത് തൻെറ ഉള്ളാണ്.

അപ്പുറത്ത്.സംഭാഷണം ഉച്ചത്തിലാവുന്നതും അതിൽ അവ്യക്തത പടരുന്നതും അകത്ത് കട്ടിലിൽ കിടന്ന് ശ്രദ്ധിക്കുമ്പോൾ ഏതൊക്കെയോ ഗോപുരങ്ങളുടെ അസ്ഥിവാരം ഇളകുകയായിരുന്നു. അടിസ്ഥാനം ഉലയുകയായിരുന്നു.

എവിടെ തൻെറ സോകാൾഡ് കമ്മിററ്മെൻറ്. ആദർശം. പുരുഷനെ നിയന്ത്രിക്കാമെന്ന അഹങ്കാരം?

അന്ന്... ആ ദിവസം...

വിനയ ഓർത്തു. തൻെറ സഹനശക്തിയുടെ എല്ലാ ചരടുകളും പൊട്ടിയ ദിവസം.

രാത്രി പത്തരയോടെ ഗേററിൽ ഒരു ഓട്ടോറിക്ഷ. പിന്നിൽ ഒടിഞ്ഞു മടങ്ങിയിരിക്കുന്ന ധർമ്മേട്ടൻ. ഷർട്ട് കീറിയിരുന്നു. അരയ്ക്കു കീഴോട്ട് അടിവസ്ത്രം മാത്രം.

''ഇയാളുടെ വീട് ഇതാണോ?'' ഓട്ടോക്കാരൻ ചോദിച്ചു.

''ടാക്സി സ്ററാൻഡിനടുത്തുവച്ച് ഇയാളേതോ പെണ്ണിനെ കേറിപ്പിടിച്ചെന്ന്. ടാക്സിക്കാരെല്ലാം കൂടി ശരിക്ക് മെതിച്ചു. കാററു പോകുന്നതിനുമുമ്പ് തപ്പിയെടുത്തുകൊണ്ടു പോന്നതിന് എനിക്ക് വേറെ കാശുതരണം.''

ഓട്ടോക്കാരൻ ചോദിച്ച പണം എണ്ണിക്കൊടുക്കുമ്പോൾ അയാളുടെ നോട്ടം തൻെറ ശരീരത്തിലായിരുന്നു.

''ഇതൊക്കെ നിറുത്താൻ പറ ഇയാളോട്. അല്ലെങ്കിൽ ഈ ഷെയിപ്പിൽ ആളിനെ കിട്ടുകേല.

രാവിലെ ഉണർന്നപ്പോൾ തലേദിവസത്തെ ഹാങ് ഓവറിൽ ധർമ്മേട്ടൻ കണ്ടത്



പെട്ടിയുമായി നിൽക്കുന്ന തന്നെ.

''ഞാൻ പോകുന്നു-എൻെറ വീട്ടിൽ.''

''പരാതി ബോധിപ്പിക്കാനോ സ്ഥിരമായി താമസിക്കാനോ?''

''അത് അവിടെച്ചെന്നിട്ട് തീരുമാനിക്കും.''

''തിരിച്ചുവരുന്നെങ്കിൽ രാത്രി എട്ടുമണിക്കുശേഷമേ വരാവൂ. താക്കോൽ എൻെറ കൈയിലാണല്ലോ.''

അച്ഛൻ ആദർശവതിയായ മകളുടെ അച്ഛനായിരുന്നു.

''നിനക്കെന്തുപററി മോളേ? എവിടെപ്പോയി നിൻെറ തൻേറടമൊക്കെ? സാമർത്ഥ്യം കാണിക്കേണ്ടത് പ്രായോഗിക ജീവിതത്തിലാണ്. കോളജ് പ്ളാററ്ഫോമിലല്ല. പെണ്ണിനു കഴിയാത്തതായി എന്തുണ്ടീ ലോകത്തിൽ. അവളുടെ കണ്ണുനീരിന് സാമ്രാജ്യങ്ങൾ കെട്ടിപ്പൊക്കാനും തകർക്കാനും കഴിഞ്ഞിട്ടുണ്ട്.''

അച്ഛൻ തുറന്നുപറയുകയായിരുന്നു.

''വിവാഹിതയായ മകളുടെ കാര്യത്തിൽ അച്ഛനമ്മമാർക്ക് ചില പരിമിതികളുണ്ട്. നിൻെറ ഭർത്താവിനെ നേരെ നടത്താനുള്ള പൂർണ്ണമായ ചുമതല നിനക്കുതന്നെയാണ്. അതിൽ ഞങ്ങൾക്കെന്തു ചെയ്യാൻ കഴിയും.?

അന്ന് ആദ്യമായി ഭാവി എന്ന അനിശ്ചിതത്വത്തിലേക്ക് മിഴിച്ചുനോക്കി. മനസ്സിലെ വിശ്വാസഗോപുരങ്ങൾ ഇടിഞ്ഞുവീഴുന്നു. പോയത് ധർമ്മേട്ടൻെറ വീട്ടിലേക്കാണ്. ധർമ്മേട്ടൻെറ അമ്മയുടെ മുഖം ഇത്രയും കറുത്ത് ഒരിക്കലും കണ്ടിട്ടില്ല.

''കഥകളൊക്കെ ഞങ്ങൾ അറിഞ്ഞു. നീയാണവനെ നശിപ്പിച്ചത്. ഇവിടെ താമസിക്കുമ്പോ അവനൊരു പേടിയെങ്കിലുമുണ്ടായിരുന്നു അച്ഛനെ. ഇനിയിപ്പൊ അനുഭവിച്ചോ. കൂടെ കരയാൻ ഞങ്ങളെ കിട്ടില്ല.''



നെല്ലിക്കൽ മുരളീധരൻ

# ഹസ്തലക്ഷണം

കാക്കാൻ എൻ കൈവെള്ളയിൽ
കണ്ണുകൾ ചാലിക്കുന്നു:
കൈയിതു സാധാരണമല്ല-ഞാൻ വായിക്കട്ടെ.
കനലാടിയ കൈയാണിത്, നീർക്കുത്തിൽ താഴും
ഹൃദയംകോതും കൈയാണിത്, പാതാളം മുടി-
ച്ചെരിക്കാനമ്പും വില്ലും പിടിക്കും കൈയാണിത്,
പണവും പെണ്ണും നീരും ചോർന്നുപോം കൈയാണിത്.
രേഖകൾ ചൊല്ലും തൊഴിൽ, വിദ്യ, ആരോഗ്യം, ഭാഗ്യം;
നേരുകാണുവാനെന്നെ മുരുകൻ തുണയ്ക്കട്ടെ!

കൈപ്പടമിതിൽ ഗജമുദ്രയി,ല്ലുദിപ്പതി-
ല്ലർക്കചന്ദ്രന്മാർ! ആർത്തനിസ്വജീവിതം ഫലം.
ശുക്രമണ്ഡലേ വൃത്തരേഖ കണ്ടീടാം, സ്ത്രീയാൽ
കീർത്തികെട്ടവനല്ലോ, പീഡിതൻ വിപന്നനും.
വീടുവിട്ടലഞ്ഞീടും, കൂട്ടുകാരൊററും, തൊണ്ട-
കീറി നീ വിളിക്കുമ്പോൾ ദൈവവുമുപേക്ഷിക്കും
രോഗവും കാമങ്ങളും വന്നു ദംശിക്കും, മൃതി-
ഭീതിയിലായുഷ്കാലം തള്ളിനീക്കുവാൻ വിധി.

നോക്കുകീയുള്ളംകൈയിൽ നോക്കെത്താദൂരം നോക്കി
നോക്കുകുത്തിപോലൊരു മുത്തശ്ശിയിരിക്കുന്നു
ചങ്ങല കടിച്ച തൻമുറിവിൽ തലോടുന്നു,
നിൻെറ കണ്ണുകൾ നിറഞ്ഞഴികൾക്കങ്ങേപ്പുറം...
കിടക്കപ്പായിൽ നിനക്കുറക്കം വരുന്നില്ല,
വിളിയായെത്തുന്നതാരെന്നു നീ കാണുന്നില്ല.
കുന്നിറങ്ങുമ്പോൾ വയൽവരമ്പിൽ നടക്കുമ്പോൾ
ഖിന്നകൗമാരം കണ്ടതൊക്കെയും ഭ്രാന്തൻ നിഴൽ.

ചങ്ങലപോലീ മാതൃരേഖ കണ്ടാലും: മുള്ളിൽ
നെഞ്ചണച്ചവളമ്മ നിത്യരോഗിണിയല്ലോ
ശിലതൻ കണ്ണിൽനിന്നുമൊഴുകുന്നവൾ, പച്ച-
ത്തണലായ് വിരിഞ്ഞവൾ മരുഭൂമിയിലമ്മ.
ദ്വീപടയാളം മധ്യേ പേറിയ വ്യക്തം പിതൃ-
രേഖ കാണുന്നൂ കൊച്ചുമുടിനാരുപോൽ കൃശം.
വിസ്തരിക്കണോ, ദാരിദ്ര്യാർത്തിയിലലഞ്ഞവൻ
അച്ഛൻ,നെന്നാളും കാണാക്കണ്ണീരിൽ സരോരുഹം
സ്നേഹവും വാക്കും മാത്രം പൈതൃകം നിന,ക്കുപ-
ജീവനം വാക്കാലല്ലോ, ജീവിതം സ്നേഹത്താലും.
വന്നതാരിരുന്നതാരരികിൽ കിടന്നതാ,-
രന്ധനോ ബധിരനോ മൂകനോ? തിരിച്ചറി-
വെന്തിനെന്നറിഞ്ഞില്ല പോവതെങ്ങറിഞ്ഞില്ല
കണ്ടതും കാണാത്തതുമെന്തിനെന്നറിഞ്ഞില്ല.
ആയുർരേഖയിലൊരുപക്ഷി, വെട്ടവുംകൊണ്ടേ
കാതരം നിലവിളിച്ചെപ്പൊഴും പറക്കുന്നു
മത്സ്യരേഖയീയുള്ളംകൈയിൽ ഞാൻ കാണുന്നില്ല,
പുത്രനുണ്ടാവില്ല-പുന്നരകം പൂകിക്കൊൾക!

കരഭത്തിന്മേലൊരു പെൺകിടാവിരിക്കുന്നു,
മുടി പാറിയും ചങ്കു കീറിയും കേഴുന്നവൾ.
അവളാരേകാകിനി? ശോകമെന്തിനെച്ചൊല്ലി?
അവളും നീയും തമ്മിലെന്ത്? ഞാനറിഞ്ഞില്ല.
ഇക്കൈയിൽ കാണാം പല ജന്മങ്ങൾ, മൃഗപക്ഷി-
മർത്ത്യരൂപങ്ങൾ: പുള്ളായ് ആനയായടിമയായ്
കാട്ടുകോഴിയായ് മരംകൊത്തിയായ് മാനായ് മീനായ്
എത്ര ജന്മങ്ങൾ-കഥ വിസ്തരിച്ചീടേണ്ടല്ലോ.
തന്നെത്താനുപേക്ഷിച്ചു താൻതന്നെ ജനിക്കുന്നു;
താൻതന്നെയെല്ലാം-പൂവും പുഴുവും പൂമ്പാററയും!

ഇത്രയും സ്പഷ്ടം! ഇതിനപ്പുറം കാണാൻ വയ്യ;
വ്യക്തങ്ങൾക്കങ്ങേപ്പുറത്തൊരു പാടവ്യക്തങ്ങൾ.
കാതുകളറിയാത്ത മൗനങ്ങളുണ്ടീക്കൈയിൽ
കൊള്ളുകൊണ്ടുയരുമജ്ഞാതമാം സമുദ്രങ്ങൾ
ദർപ്പണങ്ങളിൽ പതിയാത്ത രൂപങ്ങൾ, അന്തർ-
ദൃഷ്ടിയും പറക്കാത്ത ഗൂഢമാമാകാശങ്ങൾ...
കൈയിലെക്കാണാപ്പൊരുൾ
ഞാൻ നമസ്കരിക്കുന്നു!

---

രാത്രി എട്ടുമണിക്ക് ധർമ്മേട്ടൻ വന്നപ്പോൾ ഗേററിൽ പെട്ടിയുമായി താൻ. എന്തു സംഭവിച്ചു എന്നുചോദിച്ചില്ല. പകരം മറെറാരു കാര്യം പറഞ്ഞു.

"നാളെ ഓഫീസിൽ പോകുന്നില്ല. തൽക്കാലം ലീവ്. പിന്നത്തെക്കാര്യം പിന്നെ."

താൻ മൗനം പാലിച്ചു.

"എല്ലാവനും പന്ന റാസ്ക്കൽസാണ്. ആ സൂപ്രണ്ട് തോമസ് എൻെറ കള്ളുമേടിച്ചു കുടിച്ചോണ്ട് അയാളെനിക്കെതിരെ റിപ്പോർട്ടയച്ചു."

വിനയ ഓർത്തു. അതിനുശേഷം എന്താണ് നടന്നത്. ധർമ്മേട്ടൻ ആകെ മാറി. മദ്യഗന്ധമൊഴിഞ്ഞ നേരമില്ലെന്നായി. തൻെറ കഴുത്തും കൈയും ഒഴിഞ്ഞു. വീട്ടിലെ വിലപിടിപ്പുള്ളതെല്ലാം അപ്രത്യക്ഷമായി.

ഇനിയെന്തുണ്ട് വീട്ടിൽ വിലപിടിപ്പുള്ളതായി?

തൻെറ സംശുദ്ധി, തൻെറ ചാരിത്രം.

അത്... അത് നഷ്ടപ്പെടുമോ? നഷ്ടപ്പെടാം. മററു വഴികൾ അടയുമ്പോൾ ഒരുകുപ്പി ചാരായത്തിൻെറ പ്രലോഭനത്തിൽ അതും നഷ്ടപ്പെടാം...

ആ നിമിഷം ആസന്നമാണ്. തൻെറ ഭർത്താവ് സ്വയം നഷ്ടപ്പെട്ട ഒരു മനുഷ്യനാണ്. മദ്യത്തിൻെറ ലഹരിയിൽ നിന്ന് വേറിട്ടൊരു വ്യക്തിത്വം അദ്ദേഹത്തിനില്ല.

എല്ലാം നഷ്ടപ്പെടുന്നതിനുമുമ്പ്...

മുമ്പ്...

വിനയ കൈയിലിരുന്ന നീണ്ട കുപ്പിയിലേക്കു നോക്കി. അതുനിറയെ വെള്ളപ്പൊട്ടുകൾ.

അവൾ ആശ്വാസത്തോടെ ചിരിച്ചു.

ഒരു വഴിയടയ്ക്കുമ്പോൾ ഈശ്വരൻ മറെറാരു വഴി തുറക്കുന്നു.

ജീവിതംകൊണ്ട് സംഭരിച്ച കണ്ണുനീരിൻെറ കറുത്ത രാത്രിക്ക് ഇതാ ഒരു വെളുത്ത പുലരി.

എല്ലാം ചെയ്യാൻ കഴിയുമെന്നഹങ്കരിച്ച് ഒന്നും ചെയ്യാൻ കഴിയാതെ നിൽക്കുമ്പോൾ എല്ലാം അവസാനിപ്പിക്കാൻ കഴിയുമെന്ന ആശ്വാസം മാത്രം ബാക്കി.

വിനയ ജനാലയിലൂടെ പുറത്തേക്കു നോക്കി. ഈ ഭൂമിക്ക് വല്ലാത്ത ഭംഗി. വശ്യത. മനോഹാരിത.

ഇവിടെ എല്ലാ വൈകൃതങ്ങളും ഭംഗികളാവുന്നു. എല്ലാ കറുപ്പുകളും വെളുപ്പുകളാവുന്നു. എല്ലാ തേങ്ങലുകളും പുഞ്ചിരികളാകുന്നു.

സമയമില്ല... ഒന്ന് ഊളിയിടട്ടെ.

വൈകൃതങ്ങളുടെ ഗർഭപാത്രങ്ങളിൽ ചാപിള്ളയായിപ്പിറന്ന ഈ സൗന്ദര്യങ്ങളിലൂടെ...





ജി.എൻ. പണിക്കർ



# എല്ലാം ഒന്നു തുറന്നു പറയാൻ

## ഇരുപത്

## ഒരു ഇടത്താവളം

ദീർഘയാത്ര കഴിഞ്ഞ് മടങ്ങിവരുന്ന വഴിക്കാണ് ദേവരാജൻ ഭദ്രയുടെ വീട്ടിൽ അവിചാരിതമായി എത്തിയത്. ആ സ്റേറഷനിൽ വണ്ടിനിറുത്തിയപ്പോൾ, ക്രോസ്സിംഗിന്നായി വണ്ടി അവിടെ ഏറെനേരം കാത്തുകിടന്നപ്പോൾ, പൊടുന്നനെ തോന്നി: എന്താ, ഇവിടെ ഇറങ്ങി ഭദ്രയെ ഒന്നു കണ്ടിട്ടുപോയാൽ?... ഇനി ഒരിക്കൽ ഇങ്ങോട്ടു വരാൻ കഴിഞ്ഞില്ലെന്നു വന്നാലോ? ബാഗുമായി വണ്ടിയിറങ്ങി ഓട്ടോറിക്ഷ പിടിച്ച് ഭദ്രയുടെ വീടിനു മുമ്പിൽ ചെന്നിറങ്ങിയപ്പോൾ ഭദ്രയും അനിലയും അല്പം അദ്ഭുതപ്പെട്ടു എന്നുതോന്നി. ഭദ്രയുടെ കുസൃതിച്ചോദ്യം:

"ങാ... ഏതാണ്ട് കുറേദിവസം താമസിക്കാൻ എത്തിയ മട്ടുണ്ടല്ലോ...?"

ചോദ്യംകേട്ട് ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. പക്ഷേ, മറുപടി തമാശ പറയാൻ കഴിയാത്തതിനു കാരണം ഒരുപക്ഷേ മനസ്സിൻെറ നിഗൂഢമായ ഏതോ കോണിൽ ഒതുങ്ങി അമർന്നുകിടന്ന ആഗ്രഹമോ ആശങ്കയോ ആവാം. അതുകൊണ്ടാവാം അയാൾ പറഞ്ഞു:

"ഒരു യാത്ര കഴിഞ്ഞ് വരികയാണ്... ഭദ്രയെയും അനിലയെയും കണ്ടുപോകാമെന്ന് കരുതി... ഇന്നുതന്നെ പോകണം..."

"അതുകൊള്ളാം... ഇന്നുതന്നെ ഓടേണ്ടതുണ്ടോ?... ഒന്നോ രണ്ടോ ദിവസം നിന്നിട്ടുപോകാം സാർ... മുൻപൊരിക്കൽ പറഞ്ഞതാണല്ലോ, ഇവിടെ വന്നുനില്ക്കാമെന്ന്! ഒരു വാരാന്ത്യമെങ്കിലും..."

"ശരി, സമ്മതിച്ചു... വന്നുകയറുംമുൻപ്. ഞാൻ തർക്കത്തിനില്ല..."

"ഇരിക്കൂ, ചായ കൊണ്ടുവരാം..."

ഭദ്ര ധൃതിയിൽ അകത്തേക്കു പോയപ്പോൾ നിറഞ്ഞ ചിരിയുമായി നിന്ന അനിലയോട് ദേവരാജൻ ചോദിച്ചു:

"എന്താ കഥയെഴുത്തൊന്നുമില്ലേ, അനിലേ?"

"എക്സാമിനേഷൻെറ തിരക്കാണെങ്കിൾ... രണ്ടുമൂന്നു കഥയ്ക്കുള്ള പ്ലോട്ടുണ്ട് മനസ്സിൽ..."

"ങാ... എല്ലാം എഴുതണം... ഒന്നൊന്നായി... ഏതായാലും പരീക്ഷ കഴിഞ്ഞുമതി... കേട്ടോ..."

തൻെറ അപ്രതീക്ഷിതമായ വരവിൽ അനിലയ്ക്കാണെന്നുതോന്നുന്നു കൂടുതൽ സന്തോഷം.

സ്വീകരണമുറിയുടെ ഭിത്തിയിൽ കണ്ട ഫോട്ടോകളിലായി ദേവരാജൻെറ ശ്രദ്ധ. ഒന്ന് അനിലയുടെ അച്ഛൻെറ ഫോട്ടോ തന്നെ. താൻ മുൻപു വന്നപ്പോൾ കണ്ടതു തന്നെ. അതിനുമപ്പുറത്ത് ദേവിയുടെ ചിത്രം: അക്ഷരങ്ങളുടെ ദേവി... മൂകാംബികാദേവി... കഴിഞ്ഞ പ്രാവശ്യം ഇത് ഇവിടുണ്ടായിരുന്നോ? എന്തോ വ്യക്തമായി ഓർക്കുന്നില്ല...

ഉവ്വ്, വളരെ നാളായി ആ ആഗ്രഹം ഉള്ളിൽ തലപൊക്കിയിട്ട്, ദേവരാജൻ ഓർത്തു. അക്ഷരങ്ങളുടെ, കലകളുടെ, ദേവിയെ കാണാൻപോകുക. ആ ക്ഷേത്രാങ്കണത്തിൽ, ദേവീസന്നിധിയിൽനിന്ന് മനമുരുകി പ്രാർത്ഥിക്കുക: അക്ഷരങ്ങൾ എനിക്കു വരമായി തരൂ.

ഭദ്ര പലവട്ടം പറഞ്ഞിട്ടുണ്ട്:

"സാർ അവിടെ ഒന്നുപോകണം.... പോയേതീരൂ... മോളും ഞാനും കൂടെവരാം..."

"അതെന്താ ഭദ്രയ്ക്ക് ഞാൻ അവിടെ പോകണമെന്ന് ഇത്ര നിർബന്ധം?..."

തമാശ പറയാനും കുറിക്കുകൊള്ളുന്ന മറുപടി നല്കാനും വിരുതയായ അനില ഇടയ്ക്കുകയറിപ്പറഞ്ഞു:

"അങ്കിൾ ഇനിയും മികച്ച കൃതികൾ എഴുതുമെന്നാണ് അമ്മയുടെ വിശ്വാസം. അതിന് അങ്കിളിനെ ശക്തനാക്കാനാ..."

അനിലയെ നോക്കി അയാൾ മന്ദഹസിച്ചു: അയാൾ വിചാരിക്കുകയായി: എത്ര പെട്ടെന്നാണ് അനിലമോൾ തന്നെ അങ്കിളെന്ന് വിളിച്ചുതുടങ്ങിയതും തന്നോട് ഇത്ര അടുപ്പം കാണിച്ചുതുടങ്ങിയതും. ആദ്യമാദ്യം അവൾ അല്പം അകന്നുനിന്നു. നേരിയ സംശയത്തോടെ തന്നെ വീക്ഷിച്ചോ എന്നും തോന്നുന്നുണ്ട്. 'യൂത്ത് ലീഗി'ൻെറ യോഗത്തിനെത്തിയപ്പോൾ, അതിനുശേഷം ഒന്നുരണ്ടു പ്രാവശ്യം തമ്മിൽ കണ്ടപ്പോൾ, എല്ലാം അല്പം അകല്ച ഭാവിച്ചുനിന്ന അനില. ഒരിക്കൽ ഭദ്രയോട് താൻ ചോദിക്കുകതന്നെ ചെയ്തു:

"എന്താ, മോൾക്ക് എന്നെ ഇഷ്ടമില്ലേ?"

"ഹേയ്... അങ്ങനെയൊന്നും വിചാരിക്കരുത്... അവളുടെ പ്രകൃതം അതാണ്. ആരോടും പെട്ടെന്ന് അടുക്കില്ല.... പക്ഷേ, പരിചയമായാൽ, അല്പം അടുത്തുകഴിഞ്ഞാൽ. പിന്നെ വലിയ സ്വാതന്ത്ര്യമെടുത്തുകളയും..."

"അമ്മയെപ്പോലെ അധികം വാചകമൊന്നുമില്ല. അല്ലേ?"

ഭദ്ര ചിരിച്ചുകൊണ്ടു പറഞ്ഞു:

"കൊള്ളാം... സാറെന്തറിഞ്ഞു? എന്നെയും തോല്പിക്കുന്ന വാചകമാണ്... ഒന്ന് സ്ററാർട്ടായി കിട്ടണം എന്നേയുള്ളൂ..."

ശരിയാണ് ഭദ്ര പറഞ്ഞത്...

തൻെറ പുസ്തകങ്ങൾ തേടിപ്പിടിച്ചെടുത്ത് വായിച്ചുതുടങ്ങിയ അനില. ആ പുസ്തകങ്ങളെപ്പററി നിഷ്ക്കരുണം അഭിപ്രായം പറയാൻ മടിക്കാത്തവൾ... പ്രീഡിഗ്രിക്കു പഠിക്കുന്ന ഒരു കുട്ടിക്ക് സാധാരണ ഗതിയിൽ അപ്രാപ്യമായ ഉൾക്കാഴ്ച. അവളുടെ വിമർശനത്തിൻെറ മുമ്പിൽ തളർന്നിരുന്നുപോയ നിമിഷങ്ങൾ...

അവൾ ചോദിച്ചു:

"സ്ത്രീയെന്നു പറഞ്ഞാൽ അവൾക്കൊരു

ഇൻറലക്ച്വൽ ലൈഫില്ലേ? ബുദ്ധിപരമോ, കലാപരമോ ആയ ഒരു വ്യക്തിത്വം? അങ്ങനെയൊന്ന് അവൾക്ക് അസാധ്യമാണെന്നാണോ അങ്കിളിൻെറ അഭിപ്രായം?''

സത്യത്തിൻെറ മുഖംകണ്ട ഞെട്ടലിൽ സ്തംഭിച്ചിരുന്നുപോയ അവസരം... തമാശ പറഞ്ഞ് രക്ഷപ്പെടാൻ ശ്രമിച്ചു:

''ഓ... അമ്മയെ വെല്ലുന്ന സ്ത്രീസമത്വമാണല്ലോ...''

അനില എഴുതിയ കഥകൾ താൻ സശ്രദ്ധം വായിച്ച്, അഭിപ്രായം പറയുകയും അവൾക്ക് കത്തുകളെഴുതുകയും ചെയ്തതോടുകൂടിയാണ് മുൻപുണ്ടായിരുന്ന അപരിചിതത്വമോ അകൽച്ചയോ ഒക്കെ അവസാനിച്ചത്... ശരിയാണ്, കഥയെഴുതാനുള്ള ഗിഫ്റ്റുണ്ട് അനിലയ്ക്ക്...

പലതും ആലോചിച്ചിരുന്നതിനിടയ്ക്കാണ് ആത്മഗതമെന്നോണം ദേവരാജൻ പറഞ്ഞത്:

''എത്ര വർഷമായി വിചാരിക്കുന്നതാണെന്നോ?...''

ചായയുമായെത്തിയ ഭദ്ര ചോദിച്ചു:

''എന്തോന്നാ ആത്മഗതം?''

''അല്ല, ദേവിയെ കാണാൻ പോകുന്ന കാര്യം...''

''മൂകാംബികയുടെ ഒരു പ്രത്യേകതയാണ് സാർ അത്... എത്ര വിചാരിച്ചാലും നടക്കില്ല. പക്ഷേ, പെട്ടെന്നൊരു നാൾ സാറ് അവിടെ എത്തിയെന്നുവരും!''

ഭദ്രയുടെ വീട്ടിൽ തങ്ങേണ്ടിവന്നത് തികച്ചും അപ്രതീക്ഷിതമായാണ്. സന്ധ്യയോടുകൂടി മടങ്ങിപ്പോരാനായിരുന്നു പ്ലാൻ. പക്ഷേ, അനിലയും ഭദ്രയുമൊത്തിരുന്ന് സംസാരിച്ചപ്പോൾ സമയം കടന്നുപോയതറിഞ്ഞില്ല...

അനിലയാണതു പറഞ്ഞത്:

''അങ്കിൾ നാളെ പോകാം...''

''അത്...''

''ഒരു അതുമില്ല... അങ്കിൾ ഇന്ന് ഇവിടെ കഴിയുന്നു... നാളെ വെളുപ്പിനുള്ള ലിമിററഡ് ഫാസ്ററിൽ തിരുവനന്തപുരത്തേക്കു മടങ്ങുന്നു...''

ഭദ്രയുടെ നേർക്കയാൾ ചോദ്യഭാവത്തിൽ നോക്കി: എന്തു പറയുന്നു മോളുടെ അഭിപ്രായത്തെപ്പററി?

പുഞ്ചിരിച്ച് ഭദ്ര പറഞ്ഞു:

''അനില പറയുന്നത് സമ്മതിക്കുക. ഞാനും ആ അഭിപ്രായക്കാരിതന്നെ. ഒരു യാത്ര കഴിഞ്ഞുവരുന്നതല്ലേ, പ്രത്യേകിച്ച് വലിയ അസൗകര്യമൊന്നുമില്ലെങ്കിൽ ഇന്ന് ഇവിടെ നിന്നിട്ട് രാവിലെ പോകാം...''

''പക്ഷേ...''

''പക്ഷേ?''

''ഭദ്രയും മകളും മാത്രം താമസിക്കുന്നിടത്ത് ഞാൻ രാത്രി തങ്ങുക...? ജനം എന്തു പറയുമെന്നു ഭയന്നാണ്...''

''അങ്ങനെയാണെങ്കിൽത്തന്നെ സാറെന്തിന് ഭയക്കണം? പരിഭ്രമിക്കണം?...''

''ഒന്നുമില്ലാതെതന്നെ അപവാദം പറഞ്ഞു പരത്തുന്ന ജനം... ഞാൻ ഇവിടത്തെ സ്ഥിരം പുള്ളിയാണെന്നുകൂടി അവരെക്കൊണ്ട് പറയിക്കണോ?...''

ഭദ്ര ചിരിച്ചു. അവൾ ചോദിച്ചു:

''അതുശരി, അപ്പോൾ സ്വന്തം സല്പേരിന് കളങ്കം വരുമെന്ന പേടിയാണോ?''

''അതല്ല ഭദ്രേ... എനിക്കെന്തിനു പേടി? ഭദ്രയും മകളും എൻെറ പേരിൽ സംസാരവിഷയമാകരുതെന്നേയുള്ളൂ...''

അനില ഇടയ്ക്കുകയറി പറഞ്ഞു:

''ഈ അമ്മയുടെ ഭയവും പരിഭ്രമവും! സ്റേറജിൽ കയറിനിന്ന് ഉഗ്രൻ പ്രസംഗം കാച്ചും. ധീരയെന്നും ആരെയും കൂസാത്തവളെന്നും എല്ലാം ആളുകൾ പറയുകയും ചെയ്യും. പക്ഷേ, സത്യമോ?''

''മോൾ പറയുന്നത് ശരിയാ... സത്യത്തിൽ ഭദ്രയൊരു പേടിത്തൊണ്ടിയാണ്.. വീരസ്യമൊക്കെ മുഖംമൂടിമാത്രം...''

''ഓ... നിങ്ങൾ അങ്കിളും മോളുംകൂടി എനിക്ക് ധൈര്യം തരണ്ട... ഞാൻ അടുക്കളയിലൊന്നു പോയിവരാം...''

താൻ രാത്രി തങ്ങുന്നു എന്നുറപ്പായപ്പോൾ തനിക്കായി എന്തോ തയ്യാറാക്കാനാണ് ഭദ്രയുടെ പുറപ്പാട്, അയാൾ നിനച്ചു.

താൻ വായിച്ചിട്ടുള്ള പുസ്തകങ്ങളെപ്പററിയും തൻെറ കൂട്ടുകാരെപ്പററിയും എല്ലാം അനില പറഞ്ഞുകൊണ്ടിരുന്നു.

ഭദ്രയും അനിലയും ഒത്ത് സംസാരിച്ചിരുന്നപ്പോൾ ദേവരാജൻ ഓർത്തു: ശരിയാണ്, തൻെറ സ്വന്തമെന്നു പറയപ്പെടുന്ന കുടുംബത്തിൽ ഇങ്ങനെ ഒരു അമ്മ ഒരിക്കലും ഉണ്ടായിട്ടില്ല. ഒരിക്കലും. എന്തിന്, തൻെറ ഉന്നതി മുന്നിൽക്കണ്ട് തൻെറ ഭാര്യയോ മക്കളോ ഒരിക്കലും ഒന്നും തന്നോട് പറഞ്ഞിട്ടില്ല. തൻെറ കൃതികൾ വായിക്കാനോ, അവയെക്കുറിച്ച് എന്തെങ്കിലും അഭിപ്രായം പറയാനോ, അവരാരും മിനക്കെട്ടിട്ടില്ല... മോഹിനിമാത്രം താൻ എഴുതുന്നതെന്തും തേടിപ്പിടിച്ച് വായിക്കും; അവളുടെ ഭർത്താവ് ജയരാജനും. അവർക്കു മാത്രമുണ്ട് തന്നെപ്പററി അല്പമെങ്കിലും അഭിമാനം. ശരിയാണ്, അന്യർ, തൻെറ ശിഷ്യർ, സുഹൃത്തുക്കൾ ഒക്കെയാണ് എഴുത്തുകാരനായ തനിക്ക് പ്രോത്സാഹനവും ആവേശവും നല്കുക...

''ഞാൻ നേരത്തേ പറഞ്ഞതിനെപ്പററി സാറെന്തു പറയുന്നു?''

അടുക്കളയിൽ നിന്ന് മടങ്ങിയെത്തിയ ഭദ്രയുടെ ചോദ്യം അയാളെ ചിന്തകളിൽ നിന്നുണർത്തി.

''എന്താണ് ഭദ്ര ചോദിച്ചത്?...''

''പി.എസ്.ആവുന്ന കാര്യം?...''

ഭദ്രയുടെ പഴയ പാർട്ടിയിലെ മന്ത്രിയുടെ അഡിഷണൽ പ്രൈവററ് സെക്രട്ടറി ആകാമോ എന്ന അന്വേഷണത്തിന് എന്തു മറുപടി നല്കണം? താൻ അതിനു പോണോ? പാർട്ടിയിൽ നിന്ന് താൻ അകന്നകന്നു പോകുന്നു എന്ന ചിന്ത നേതൃത്വത്തിനുണ്ടായതിൻെറ ഫലമാവാം ആ നിർദ്ദേശം... അതു സ്വീകരിക്കണോ? പ്രൈവററ് കോളേജദ്ധ്യാപികയും പ്രഭാഷകയും രാഷ്ട്രീയ–സാമൂഹിക പ്രവർത്തകയുമായ ഭദ്രയുടെ ചോദ്യമാണ്,



ഉപദേശം തേടലാണ്...

ദേവരാജൻ പറഞ്ഞു:

''അതൊരു ചവിട്ടുപടിയായി മാറുമെങ്കിൽ...''

''എന്നുപറഞ്ഞാൽ?''

''അഡിഷണൽ പി.എസ്... പിന്നെ തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥി... എം.എൽ.എ... മന്ത്രി... ഭദ്ര ഒരു വിജയമായിരിക്കും മന്ത്രി എന്ന നിലയിലും!...''

''സാറ് വിചാരിക്കുമ്പോലെ അത്ര എളുപ്പമൊന്നുമല്ല. ഇപ്പോൾ, ഈ നിർദ്ദേശം വന്നതുതന്നെ അടുത്ത തിരഞ്ഞെടുപ്പിൽ നിന്നുകൂടി എന്നെ ഒഴിവാക്കാനല്ലേ എന്നാണ് സംശയം...''

''അതെന്തിനാ?''

''ആ സീററിൽ കണ്ണുള്ളവർ വേറെയുണ്ട്... ഇനി ഒന്നു ചോദിക്കട്ടെ, ഞാൻ അങ്ങനെ ആയിത്തീരണമെന്നുണ്ടോ? സാറിൻെറ ആത്മാർത്ഥമായ അഭിപ്രായം അതാണോ?''

''സത്യം പറയട്ടെ, ഭദ്ര അതെല്ലാമാകുന്നതിൽ എനിക്ക് സന്തോഷമേയുള്ളൂ... ഭദ്ര അവിടെയെല്ലാം വിജയിക്കുകയും ചെയ്യും...''

പലപ്പോഴായി ഭദ്ര ഉള്ളിൽത്തട്ടി പറഞ്ഞിട്ടുള്ള വാക്യങ്ങൾ ദേവരാജൻെറ മനസ്സിലൂടെ മിന്നിപ്പാഞ്ഞുപോയി:

–എനിക്കറിയാം കുറച്ചൊക്കെ താണുകൊടുത്തിരുന്നെങ്കിൽ പിടിച്ചുകയറാമായിരുന്നു...

–എനിക്ക് ഞാനെന്ന ഭാവം, ധാർഷ്ട്യം, കൂടുതൽ അല്ലേ?

–മകൾ, ഭാര്യ, അമ്മ എന്ന മൂന്നു പദവിയെക്കാൾ വിലയുള്ളതാണ് സ്ത്രീ എന്നത്...

ഭദ്രയെക്കുറിച്ച് നിഷ്പക്ഷമതികൾ പറഞ്ഞുകേട്ടത്, ഭദ്രതന്നെ പറഞ്ഞുകേട്ടത്... ഏററവുമൊടുവിൽ രാജ്യസഭാംഗത്വം ഡോ: ഭദ്രയ്ക്ക് ഏതാണ്ടു ലഭിച്ചതുതന്നെയായിരുന്നു... എല്ലാം ഒന്നു വ്യക്തമാക്കുന്നു: അസാധാരണമായ കഴിവും സിദ്ധികളുമുള്ള സ്ത്രീക്കുപോലും സാമൂഹികവും രാഷ്ട്രീയവുമായ പ്രവർത്തനം നടത്തി മുന്നിലേക്കു വരണമെങ്കിൽ കടക്കേണ്ട കടമ്പകൾ അനവധിയാണ്... പുരുഷൻെറ മേധാവിത്വമാണെങ്ങും... സ്വന്തം സ്ഥാനം ഉറപ്പിക്കാൻ വേണ്ടി അവൻ അവലംബിക്കുന്ന എണ്ണിയാലൊടുങ്ങാത്ത കുത്സിതമാർഗ്ഗങ്ങൾ... തനിക്ക് പ്രതിയോഗി ആയേക്കാമെന്ന് ഭയമുള്ള സഹപ്രവർത്തകയെക്കുറിച്ച് കെട്ടുകഥകൾ രഹസ്യമായി പ്രചരിപ്പിച്ച് ആ സ്ത്രീയുടെ സ്വഭാവഹത്യ വിദഗ്ദ്ധമായി നിർവ്വഹിക്കുന്നവർ...

''ഷെയ്ക്സ്പിയർ എത്രമാത്രം മനുഷ്യ-സ്വഭാവം പഠിച്ചിരിക്കുന്നു...''

ഭദ്രയുടെ അഭിപ്രായം കേട്ട് ദേവരാജൻ ചോദിച്ചു:

''പൊടുന്നനെ എന്താ ഷെയ്ക്സ്പിയറെ ഉദ്ധരിക്കാൻ?''

''ദാററ് വൺ മേ സ്മൈൽ, ആൻഡ് ബി എ വില്ലൻ... ഡെൻമാർക്കിൽ മാത്രമല്ല...''

(നാടൻ ഭാഷയിൽ പറഞ്ഞാൽ ചിരിച്ചു ചിരിച്ചുനിന്ന് കഴുത്തറുക്കുക..., അയാളോർത്തു.)



ദീർഘമായ ഒരു കുമ്പസാരത്തിൻെറ സ്വഭാവമുണ്ടായിരുന്നു ഭദ്ര ഇടവിട്ടിടവിട്ടു പറഞ്ഞ കഥകൾക്ക്. മിക്കപ്പോഴും അനിലയുടെ സാന്നിദ്ധ്യത്തിൽത്തന്നെ. സംസാരത്തിനിടയിലും ഭദ്ര വീട്ടുജോലികൾ ചെയ്തുകൊണ്ടിരുന്നു... അവളുടെ സംസാരം കേട്ടും മറുപടി പറഞ്ഞും താൻ അറിയാതെതന്നെ ദേവരാജൻ അടുക്കളയിലും സ്റേറാർമുറിയിലും ബഡ്റൂമിലുമെല്ലാം ഭദ്രയോടൊപ്പം എത്തി... ഔപചാരികതയുടെ പുറന്തോടുകൾ ഒന്നൊന്നായി പൊളിഞ്ഞിളകി വീഴുകയായി... ഏററവും ഒടുവിൽ ഉള്ളിൻെറയുള്ളിലെ സത്ത മാത്രമായി നില്ക്കുക–

''ഐ വാണ്ട് സമൊൺ... എൻെറ സ്ത്രീത്വത്തെ അംഗീകരിക്കുന്ന, പക്ഷേ സ്നേഹബന്ധമെന്നു പറയുന്നത് ലൈംഗികം മാത്രമല്ലെന്ന് നന്നായറിയുന്ന ഒരാൾ... വർഷങ്ങളായി ഞാൻ ഈ അന്വേഷണത്തിലാണ്...''

ദേവരാജൻ തൻെറ വീട്ടിൽ തങ്ങിയ ആ ദിവസമാണ് ഭദ്ര പൂർവ്വാധികം ആത്മപരിശോധനയ്ക്കും ചിന്തയ്ക്കും ഒരുമ്പെട്ടത്...

പുരുഷന്മാർ വെറും ചെററകളാണെന്ന തൻെറ വിശ്വാസത്തിന് ദേവരാജൻ സാർ മാററം വരുത്തുമോ? തൻെറ തുടുത്ത ശരീരം മാത്രം കണ്ടവർ. തൻെറ തൊലിയുടെ വശ്യതയിൽ ലഹരികൊണ്ടവർ... സ്വന്തമായ വികാരങ്ങളും ചിന്തകളും ഉള്ള ഒരാളായി തന്നെ അവരാരെങ്കിലും കരുതിയിട്ടുണ്ടോ? ഇല്ല. ഇല്ല. അപ്പോൾ താൻ വീണ്ടും കടുത്ത ഒരു മോഹഭംഗത്തിനുള്ള വഴി സ്വയം വെട്ടിയൊരുക്കുകയാണോ? വീണ്ടും ഒരു മണ്ടൻകളി.

ഒരവസരത്തിൽ അവൾ കുസൃതി പറഞ്ഞു:

''മിസ്സിസ് സുഭാഷിണി ദേവരാജൻ കാണണം ഇതെല്ലാം.''

''ഓ... അതൊക്കെ വിട്... സത്യത്തിൽ എനിക്ക് സാവിത്രിക്കുഞ്ഞമ്മയോടാണ് ഏററവും കടപ്പാട്...''

''ങും?''

''കുഞ്ഞമ്മയാണല്ലോ ഭദ്രയെ എനിക്കു പരിചയപ്പെടുത്തിത്തന്നത്...''

''സാറിൻെറ കുഞ്ഞമ്മയാണെങ്കിലും... ചേച്ചി വളരെ നല്ല സ്ത്രീയാണ്... എന്നും എന്നോട് സ്നേഹമായിരുന്നു ചേച്ചിക്ക്...''

''എൻെറ കുഞ്ഞമ്മയാണെങ്കിലും നല്ലവൾ, അല്ലേ? അപ്പോൾ ഞാൻ വെറും തല്ലിപ്പൊളിയാണെന്നാണോ?''

''പക്ഷേ,... ചേച്ചി ഇതറിയണ്ട... ഇല്ല മററാരും അറിയണ്ട... മോളും ഡി.ആറും ഞാനും ഒഴികെ...''

'സാറെ'ന്ന വിളി പെട്ടെന്ന് 'ഡി.ആർ.' എന്നായിരിക്കുന്നു. ദേവരാജനു പകരം ഡി.ആർ. കോളേജ് സ്ററാഫ് റൂമിലെ പതിവും പരിചയവും. അത്രയുംകൂടി അനൗപചാരികമായി എന്നർത്ഥം, അയാൾ ഉള്ളാലെ മന്ദഹസിച്ചു.

അനിലയുടെ കമൻറ്:

''കുഴഞ്ഞതുതന്നെ അങ്കിൾ... അപ്പോൾ നാം ഇൻവിസിബിൾ ആയി മാറണമല്ലോ... മററുള്ളവർക്ക് അദൃശ്യർ...''

ഭദ്ര ചിരിച്ചു; ദേവരാജനും...

അനില തുടർന്നു പറഞ്ഞു:

''അമ്മയെയും അങ്കിളിനെയും ഉപദേശി

ക്കണമെന്ന ഗതികേടിലായല്ലോ ഞാൻ...''

''അതു സാരമില്ല... മോളുടെ ഉപദേശം കേൾക്കട്ടെ...''

''ആദ്യമായി അമ്മയും അങ്കിളും ഈ ഭയം അങ്ങ് കൈവിടണം. എന്നെക്കണ്ടാൽ കിണ്ണം കട്ടെന്നു തോന്നുമോ എന്ന ഭാവം. അങ്കിൾ ഞങ്ങളുടെ സുഹൃത്ത്. ഞങ്ങളുടെ വീട്ടിൽ വന്നു. ഒരു ദിവസം തങ്ങി. അത്രതന്നെ. അതിൽ ഇത്ര വേവലാതിപ്പെടാൻ എന്തിരിക്കുന്നു?''

സന്ധ്യ. കുന്നിൻമുകളിലെ ഭദ്രയുടെ വീട്ടിനു മുമ്പിൽ നിന്നാൽ ഏറെ ദൂരം കാണാം. അങ്ങുതാഴെ ഏതോ ക്ഷേത്രാങ്കണത്തിൽ നിന്ന് ഭക്തിസ്തോത്രങ്ങൾ മൈക്കിലൂടെ കേൾക്കുന്നു.

''എന്തു ക്ഷേത്രമാണവിടെ?''

ഭദ്ര പറഞ്ഞു:

''അതും സരസ്വതിയാ... ഡി.ആർ. തയ്യാറാണെങ്കിൽ നമുക്ക് അവിടെപ്പോയി തൊഴുതു വരാം...''

ദേവരാജൻ അറച്ചുനിന്നു. ഭദ്രയെയും അനിലയെയും എല്ലാവരും അറിയും. അവരുടെ നാടാണ്. തന്നെയും ചിലർ അറിഞ്ഞുകൂടെന്നില്ല. അപ്പോൾ?...

അനില പറഞ്ഞു:

''ഈ അങ്കിളിന് എല്ലാം സംശയമാ... തോററു... വരൂ അങ്കിൾ...''

ഭദ്രയോടും അനിലയോടും ഒപ്പം ക്ഷേത്രാങ്കണത്തിലേക്കു നടക്കുമ്പോൾ ദേവരാജൻ ഓർമ്മിച്ചു: വർഷങ്ങൾക്കു മുൻപ് ക്ഷേത്രങ്ങളിൽ പതിവായി പോയി പ്രാർത്ഥിച്ചിരുന്ന കാലം... അന്ന് ദൈവചിന്തയുടെ വെളിച്ചത്തിലാണ് നടന്നത്... എല്ലാം ഒന്ന് ഉള്ളുതുറന്നു പറയാൻ ഒരാളുണ്ടായിരുന്നു: സർവ്വവ്യാപിയായ പരമകാരുണികനായ ദൈവം. അത് നിലച്ചുപോയതോടെയാണ് മനസ്സ് സദാ അശാന്തവും അസ്വസ്ഥവുമായിത്തീർന്നത്... ഇതാ ഇപ്പോൾ വീണ്ടും... മൂകാംബികയിൽ പോയി കുളിച്ചുതൊഴണമെന്ന് ആഗ്രഹിച്ചു തുടങ്ങിയിട്ട് കാലമേറെയായി. ഭദ്ര ഇടയ്ക്കിടെ അതേപ്പററി ഓർമ്മപ്പെടുത്തുന്നു, നിർബന്ധിക്കുന്നു...

ക്ഷേത്രത്തിലേക്കു പുറപ്പെടാൻ നേരത്ത് ഭദ്ര പറഞ്ഞു:

''അവാർഡു കിട്ടണമെന്ന് സ്വകാര്യമായി ഞാൻ പ്രാർത്ഥിക്കും കേട്ടോ...''

''ഓ... അവാർഡ്... ഭദ്രേ, അക്കാര്യമൊക്കെ നമുക്ക് പിന്നീടു സംസാരിക്കാം...''

ഭദ്ര സംശയിച്ചു: എന്തേ താൻ പറഞ്ഞത് ഇഷ്ടന് പിടിച്ചില്ലെന്നാണോ? അംഗീകാരങ്ങളൊന്നും കിട്ടാത്തതിലുള്ള പരിഭവമാണോ? തന്ത്രപരമായി കരുക്കൾ നീക്കാനും വേണ്ടവരെ വേണ്ടസമയത്ത്, വേണ്ടവിധത്തിൽ കാണാനും ഉള്ള കഴിവില്ലാത്ത ദേവരാജൻ സാർ... ശരിയാണ്, തനിക്ക് രാഷ്ട്രീയ പ്രവർത്തനരംഗത്തു സംഭവിച്ചത്, സംഭവിച്ചുകൊണ്ടിരിക്കുന്നത്, ദേവരാജൻ സാറിന് സാഹിത്യ

പ്രവർത്തനരംഗത്ത് സംഭവിക്കുന്നു. കാര്യമായ ഒരു വ്യത്യാസവുമില്ല...

ദേവിയുടെ മുന്നിൽനിന്ന് പ്രാർത്ഥിക്കുമ്പോൾ ദേവരാജന്റെ കണ്ണുകൾ നിറഞ്ഞു. അയാൾ മനമുരുകി പ്രാർത്ഥിച്ചു:

''ദേവീ എന്റെ പൊന്നുദേവീ... എനിക്ക് ഒരു വരം മാത്രം മതി... അക്ഷരങ്ങളുടെ ഉപയോഗത്തിൽ എന്നെ കരുത്തനാക്കൂ... അത്രമാത്രം... അക്ഷരങ്ങളുടെ ദേവീ... എന്നെ അനുഗ്രഹിക്കൂ...''

വർഷങ്ങൾക്കുശേഷം ക്ഷേത്രാങ്കണത്തിലെത്തിയതുകൊണ്ടാണോ താൻ ഇത്ര വികാരാധീനനായിപ്പോയത്... അയാൾ സ്വയം പലവട്ടം ചോദിച്ചു-ഉത്തരം കിട്ടാത്ത ചോദ്യം.

പ്രദക്ഷിണം വയ്ക്കുമ്പോൾ, കൈയിൽ പൂവും പ്രസാദവുമായി നടന്നപ്പോൾ അയാൾ പറഞ്ഞു:

''ഭദ്രേ, ഇയാൾ എന്നെ വീണ്ടും ഭക്തനാക്കിക്കളഞ്ഞു!...''

അനിലയുടെ കമൻറ്:

''അമ്മ ചെയ്ത ഒരു നല്ല കാര്യം!''

ഭദ്ര പറഞ്ഞു:

''അടുത്ത സന്ദർശനം മൂകാംബികയാ എന്താ?''

ദേവരാജൻ മന്ദഹസിച്ചതേയുള്ളൂ...

വീട്ടിൽ തിരിച്ചെത്തിയപ്പോൾ അനില പറഞ്ഞു:

''അങ്കിൾ എഴുതാൻ ഉദ്ദേശിക്കുന്ന ഏതെങ്കിലും നോവലിനെപ്പററിയോ, കഥയെപ്പററിയോ പറയൂ... ഞങ്ങൾ അത് ഒന്നു കേൾക്കട്ടെ...''

ദേവരാജൻ ചോദിച്ചു:

''മോൾക്ക് പരീക്ഷ അടുത്തിരിക്കയല്ലേ?''

''അതു സാരമില്ല അങ്കിൾ... ഞാൻ വെളുപ്പിന് എണീററ് പഠിച്ചോളാം...''

അല്പമൊന്ന് അറച്ചുനിന്നെങ്കിലും പിന്നീട് അയാൾ പറഞ്ഞുതുടങ്ങി. ഉള്ളിന്റെയുള്ളിൽ കിടന്ന ആശയങ്ങൾ, സ്വപ്നങ്ങൾ, മോഹങ്ങൾ, കൊച്ചു കൊച്ചു ദുഃഖങ്ങൾ, എല്ലാം... എല്ലാം...

ഭദ്രയും ഭദ്രയുടെ അടുത്തുതന്നെ ഇരുന്ന അനിലയും...

രണ്ടുപേരും തന്റെ മുന്നിലെ വിദ്യാർത്ഥിനികളാണെന്ന് ദേവരാജൻ ധരിച്ചപോലുണ്ടായിരുന്നു. ചിലപ്പോൾ അയാൾക്കു തോന്നി, തന്റെ മുമ്പിൽ എസ്.വി.ലീലയാണെന്ന്, ലീലമോളാണെന്ന്...

ദേവരാജന്റെ സംസാരം കേട്ടിരുന്നപ്പോൾ അമ്മയോട് കൂടുതൽ കൂടുതൽ ചേർന്നിരിക്കാൻ അബോധപൂർവ്വമായി ശ്രദ്ധിച്ചുവന്നു അനില.

ജീവിതത്തിൽ മറെറാരിക്കലും ലഭിച്ചിട്ടില്ലാത്ത എന്തോ ഒരു സുഖം, ഒരു അനുഭൂതി അനുഭവിക്കുകയായിരുന്നു ദേവരാജൻ...

അനിലയുടെ അഭാവത്തിൽ-അവൾ ബാത്ത് റൂമിലോ മറേറാ പോയപ്പോൾ-ഭദ്ര പറഞ്ഞു:

''മോൾക്ക് ഡി.ആറിനെ വലിയ ഇഷ്ടമായിപ്പോയി...''

''അതാ എനിക്കു ഭയം...''

''അതെന്താ?''

''എനിക്ക് അനിലമോളുടെ സ്നേഹം നഷ്ടമാവുമോ എന്ന പേടി... എന്തെങ്കിലും സംശയം... തെററിദ്ധാരണ...''

''അതിനുള്ള സാഹചര്യം ഉണ്ടാക്കാതിരുന്നാൽ മതിയല്ലോ...''

''ഓ...''

''ഐ വിഷ് വി വേർ എലോൺ ടുഗദർ ഫോർ എ ഫ്യൂ ഔവേഴ്സ്...''

(ഏതാനും മണിക്കൂറുകൾ നാം തനിച്ച് ഒററയ്ക്കു കഴിഞ്ഞെങ്കിൽ, എന്നാശിച്ചു പോകുന്നു...)

ഭദ്ര ചിരിച്ചു. കണ്ണുകളിൽ കുസൃതിയുടെ തിളക്കം... ഭംഗിയുള്ള പല്ലുകളുടെ വിടവുകൾ...

''മനസ്സിലിരുപ്പ് മോശമല്ലല്ലോ... അപ്പോൾ ഞാൻ കേട്ടിട്ടുള്ളത് ശരിയാണ്!...''

''എന്ത്?-ഭദ്ര എന്നെപ്പററി എന്തു കേട്ടു?...''

''ഡി.ആറിനെപ്പററിയല്ല... ഡി.ആറിനെപ്പോലുള്ള എഴുത്തുകാരെപ്പററി, മൊത്തത്തിൽ...''

''എന്താണ് കേട്ടതെന്നു പറയൂ...?''

''ഈ സാഹിത്യകാരന്മാരെല്ലാം ശുദ്ധ അലവലാതികളാണെന്ന്!''

ദേവരാജന്റെ മുഖം പെട്ടെന്ന് വാടി.

അയാൾ ഒന്നും പറയാതെ നിന്നു... താൻ തെററിദ്ധരിക്കപ്പെട്ടുവോ? ഭദ്രയ്ക്ക് തന്നെക്കുറിച്ച് പുച്ഛമായോ?...

കുനിഞ്ഞിരുന്ന അയാളുടെ താടിക്കു പിടിച്ചുയർത്തി. 'എന്ത് എന്നോടു പിണങ്ങിയോ? കൊച്ചുകുട്ടികളുടെ രീതി തന്നെ!' എന്ന് ഭദ്ര പറഞ്ഞപ്പോൾ അയാൾ മറെറല്ലാം മറന്നു. വികാരവിവശനായി... തന്റെ കണ്ണുകൾ നിറയുകയാണോ? അയാൾ അവളുടെ കരം ഗ്രഹിച്ച്, എണീററുനിന്നു. അവളെ തന്നോടു ചേർത്തുനിറുത്താൻ തുടങ്ങിയപ്പോൾ അവൾ പറഞ്ഞു:

''ഛേയ്... ഇതെന്താ, വീണ്ടുവിചാരമില്ലാതെ... ഡി.ആർ അങ്ങനെ താഴരുത്...''

ദേവരാജൻ കൈവിട്ട് കുററബോധത്തോടെ കസേരയിൽ ചെന്നിരുന്നു, നമ്രശിരസ്കനായി...

അഹിതമായി ഒന്നും സംഭവിക്കാത്തപോലെ ഡോ.ഭദ്ര സംസാരിച്ചു:

''നോക്കൂ, ഡി.ആർ. പറയുമ്പോലെ പട്ടുമെത്തയല്ല, മന്ത്രിയുടെ പേഴ്സണൽ സ്ററാഫിലെ ഉദ്യോഗം... പല വൃത്തികേടുകളും കണ്ടില്ലെന്നു നടിക്കേണ്ടിവരും. പിന്നെ സ്വതന്ത്രമായി ആരെയും വിമർശിക്കാൻ ഇന്നുള്ള ലൈസൻസ് നഷ്ടമാവുകയും ചെയ്യും... ഇന്ന് മന്ത്രിയെയും വിമർശിക്കാം... പക്ഷേ, അവിടെ ചെന്നു കുടുങ്ങിയാൽ...''

''ഒരു 'പൊലിററിക്കൽ കരിയർ' ഭദ്ര മുന്നിൽ കണ്ടു എന്നു തോന്നിയതുകൊണ്ടാണ് ഞാൻ അതു പറഞ്ഞത്... പക്ഷേ, അതു നന്നല്ലെന്ന് ഭദ്രയ്ക്കു തോന്നുന്നപക്ഷം... അതങ്ങു മറന്നേക്കൂ...''

അപ്പോഴേക്ക് അവരുടെ ചിന്തകളെ തകിടം മറിച്ചുകൊണ്ട് പുറത്തുവന്നു അനില. അവളുടെ നർമ്മംനിറഞ്ഞ വാക്കുകൾ:

''ഓ... ഇതെന്താ രണ്ടുപേരും വലിയ



ഗൗരവത്തിൽ?... ഏതു പ്രശ്നമാണ് രണ്ടു പേരെയും ഇത്ര അലട്ടുന്നത്? രാഷ്ട്രീയമാണോ സാഹിത്യമാണോ?... ഹങ്കറിയും ചെക്കോസ്ളൊവാക്യയുമാണോ? കേരളവും ഇന്ത്യയുമാണോ?...''

ദേവരാജൻ ചിരിച്ചതേയുള്ളൂ.

ഭദ്ര പറഞ്ഞു:

''ഓ... മതി... നിന്റെ ഒരു വാചകവും വാരലും... കുറേക്കൂടുന്നു... ഡി.ആറിന്റെ സാന്നിദ്ധ്യത്തിൽ...''

ദേവരാജനെ നോക്കി അനില കണ്ണിറുക്കിക്കാണിച്ചു. അവൾ തുടർന്നുപറഞ്ഞു:

''മമ്മീ... വൺ ക്വസ്ററ്യൻ.''

ഭദ്രയെ വാരാനും കളിയാക്കാനും മുതിരുമ്പോഴാണ് പകുതി തമാശയിലുള്ള അനിലയുടെ 'മമ്മീ' വിളി...

''മമ്മീ, വാട്ടീസ് റോങ് വിത് യൂ?''

''ങേ, എന്ത്?''

''അല്ല, ഇത്ര സീരിയസ്സാകാൻ?''

ദേവരാജൻ സ്വപ്നം കാണുകയായി: ഭദ്രയും അനിലയും താനുമായി മൂകാംബികയ്ക്കു പോകുന്നു...

-മുഖ്യമായും കന്നടയും തമിഴും സംസാരിക്കുന്ന ചെറിയ പട്ടണം...

-മലയാളത്തിലുള്ള തങ്ങളുടെ സംസാരം കേട്ട ഫ്രൂട്ട്സ്ററാളുടമ. അല്ലെങ്കിൽ പുക്കച്ചവടക്കാരൻ. അയാളുടെ ചുണ്ടുകളിൽ ചെറുചിരി. അയാളുടെ ചോദ്യം:

''കേരളത്തിന്നാണോ?''

''ഓ... മലയാളിയാണോ?''

''അതെ. ഞാൻ കോഴിക്കോട്ടുകാരനാ... പത്തുമുപ്പതു വർഷമായി ഇവിടെ വന്നിട്ട്... നിങ്ങള വീടെവിടാ...?''

''എറണാകുളത്താ...''

''ഇവിടെ ദേവീദർശനത്തിനു വന്നതാണോ?''

''ഓ...''

''മകളല്ലേ?''

''അതെ...''

''ആകെ ഒരു മകളേയുള്ളോ...?''

''ഇല്ല... ഇവൾ ഏററവും ഇളയ മകൾ... വേറെയും ഉണ്ട് മക്കൾ...''

-സുഭാഷിണിക്കും തനിക്കുമായുള്ള മക്കളും തന്റെ മക്കൾ തന്നെയാണല്ലോ, അവർക്ക് ആ വിചാരമില്ലെങ്കിലും. അയാൾ കൗതുകപൂർവ്വം ഓർത്തു:

ഫ്രൂട്ട് സ്ററാളുടമയുമായി-പുക്കച്ചവടക്കാരനുമായി-ദേവരാജന്റെ സൗഹൃദ സംഭാഷണം നീണ്ടുനീണ്ടുപോകുമ്പോൾ ഫുട്ട്പാത്തിൽ തന്നെ കാത്തുനിന്ന് അക്ഷമയാകുന്ന ഭദ്ര.

ഒടുവിൽ അവിടെനിന്ന് ഹോട്ടലിലേക്കു മടങ്ങുമ്പോൾ ഭദ്ര പറഞ്ഞേക്കും:

ഞാനാണ് വലിയ വാചകം എന്നാണ് പറച്ചിൽ... പക്ഷേ, എന്നെക്കാളും വാചകമാ... അയാളോട് എന്തൊക്കെയാ പറഞ്ഞു വിട്ടത്?...''

അനിലയുടെ ശബ്ദം:

''അങ്ങനെ അങ്കിൾ എനിക്ക് അച്ഛനുമായി... എന്റെ അച്ഛനെ ഞാൻ കണ്ടിട്ടില്ല... എങ്കിലും, എനിക്ക് അങ്കിൾ...''

താൻ അവളോട് പറയുന്നു:

''എന്റെ മോൾക്ക് എന്നും ഞാനുണ്ടാവും... അങ്കിളായിട്ടായാലും അച്ഛനായിട്ടായാലും... മറെറന്തായിട്ടായാലും...''

ഭദ്രയുടെ യശഃശരീരനായ ഭർത്താവിനെപ്പററി, അനിലയുടെ അവൾ ഒരിക്കലും കണ്ടിട്ടില്ലാത്ത അച്ഛനെപ്പററി, ആ യാത്രയ്ക്കിടയിൽ ഉണ്ടായേക്കാവുന്ന പരാമർശം...

-ബംഗ്ളാദേശ് യുദ്ധത്തിൽ മരിച്ച എയർ ഫോഴ്സ് ഓഫീസ്സർ...

-അതിനുശേഷം വന്ന രണ്ടാം വിവാഹാലോചനകൾ-എല്ലാം വേണ്ടെന്നുവച്ച് മോളെ വളർത്തുന്നതിൽ ശ്രദ്ധിച്ച പ്രൊ.ഭദ്രാദേവി...

യുദ്ധത്തിൽ മരിച്ച ഭർത്താവിനോടുള്ള ആദരം പ്രകടിപ്പിക്കാനായ് ഒന്നാം യുദ്ധകാല കവികളുടെ കവിതകളെക്കുറിച്ചുള്ള 'സവി' സ്തരപഠനം നടത്തി ഗവേഷണപ്രബന്ധം എഴുതി ഇംഗ്ളീഷ് സാഹിത്യത്തിൽ ഡോക്ടറേററെടുത്ത ഭദ്ര...

അനിലയുടെ കമൻറ് അയാളെ ദിവാസ്വപ്നത്തിൽ നിന്നുണർത്തിയേക്കും...

''ഹൊ.. ഈ അങ്കിളിനെക്കൊണ്ടു തോററു... എന്താ ഇത്ര ആലോചന... റോഡേ നടക്കുമ്പോഴും...''

അർദ്ധരാത്രി കഴിഞ്ഞിട്ടും അവരുടെ സംഭാഷണം തീർന്നില്ല. എന്തെന്തെല്ലാം വിഷയങ്ങൾ. അനിലയാണ് മിക്കപ്പോഴും തുറന്നടിക്കുക. ഭദ്ര എന്തുകൊണ്ടോ, പതിവിലേറെ മിതവാക്കായി കണ്ടു. എന്തേ, ഭദ്ര മററു സന്ദർഭങ്ങളിലെന്നപോലെ ഇപ്പോഴും വാചാലയാകുന്നില്ല? മകളുടെ സാന്നിദ്ധ്യമാണോ കാരണം?

അനിലയുടെ കുസൃതി:

''അപ്പോൾ അങ്കിൾ... ചെറുകഥയാണോ, നീണ്ട കഥയാണോ, നോവലാണോ?...''

ചോദ്യം മനസ്സിലാവാതെ ദേവരാജൻ അമ്പരന്നു നിന്നപ്പോൾ ഭദ്ര സഹായത്തിനെത്തി:

''മനസ്സിലായില്ലേ!... ഇന്നത്തെ ഇവിടത്തെ താമസത്തെപ്പററി ഡി.ആർ ഏതു രീതിയിൽ എഴുതുമെന്നാണ് മോളുടെ ചോദ്യം...''

അനിലയുടെ ചെവിക്കു പിടിച്ച് അയാൾ പറഞ്ഞു:

''നിന്റെ കുസൃതി കൂടുന്നുണ്ട്... നല്ല കിഴുക്കുതരും...''

''കിഴുക്കോ അടിയോ ആവാം... വിരോധമില്ല... പക്ഷേ, കഥയെഴുതണമെന്നു മാത്രം... നല്ല കഥ... മമ്മിയും ഞാനും കഥാപാത്രങ്ങൾ... പിന്നെ, ഒരു കാര്യം: മമ്മിയെ ശരിക്കൊന്നു വർണ്ണിച്ചേക്കണം. കേട്ടോ... അങ്കിൾ...''

ആഹ്ളാദകരമായ, ഏറെ ആശ്വാസം നല്കുകയും പ്രതീക്ഷകളുണർത്തിവിടുകയും ചെയ്ത, ആ അപ്രതീക്ഷിത സന്ദർശനത്തിന്റെ അവസാന ഘട്ടമെത്തിയപ്പോൾ ദേവരാജന് വിഷമമായി, ദുഃഖമായി... ഭദ്രയോടും അനിലയോടും ഒപ്പം കുറേക്കൂടി സമയം ചെലവിടാൻ കഴിഞ്ഞില്ലല്ലോ എന്ന ദുഃഖം. അയാൾ മനസ്സിലുറപ്പിച്ചു: ഭദ്രയെത്തേടി, അനിലമോളെത്തേടി, ഇനിയുമെത്തണം... അവരുടെ സൗഹൃദം അനുഭവിക്കണം... ഒരിക്കലോ ഏതാനും പ്രാവശ്യമോ അല്ല... പലവട്ടം...

''മണി പന്ത്രണ്ടാവുന്നു. ഡി.ആറിന് രാവിലത്തെ ബസ്സിനു പോകാനുള്ളതല്ലേ? കിടക്കാനുള്ള റൂം ശരിയാക്കി ഞാൻ വരാം...''

ഭദ്ര എണീററ് സ്റെറയർകേസ് കയറി

മുകളിലേക്കു പോയി...

അനില അഭിപ്രായപ്പെട്ടു:

''അങ്കിൾ ആദ്യത്തെ ബസ്സ് കിട്ടിയില്ലെങ്കിൽ അതങ്ങു പോകട്ടെ... പിന്നീട് ബസ്സുകൾ ഉണ്ടല്ലോ... അതല്ലെങ്കിൽ ട്രെയിനിൽ പോകാം. മരണവെപ്രാളപ്പെട്ടു ഓടുകയൊന്നും വേണ്ട...

''നില്ക്കാനുള്ള മടിയല്ല മോളേ... എനിക്ക് അവിടെ എത്തിയിട്ട് ചില അത്യാവശ്യ ജോലികളുണ്ട്...''

''ഓ... ഈ അങ്കിളിന് എപ്പോഴും അത്യാവശ്യ ജോലിയാണ്... എപ്പോഴും ധിറുതിയാണ്...''

മുകളിൽ നിന്ന് മടങ്ങിവന്നു ഭദ്ര.

ഭദ്ര വേഷം മാററിയിരിക്കുന്നു. മുണ്ടും നേര്യതും... മുൻപ് തൻെറ വീട്ടിൽ തങ്ങിയ ദിവസവും ഭദ്ര ഇതുപോലെ വസ്ത്രം ധരിച്ചുകണ്ടു. അന്നാണ് മാധവൻെറ കാരയ്ക്ക് താനിരയായത്... ഞെട്ടിപ്പിക്കുന്ന ഓർമ്മകൾ... തന്നെ ഭദ്രയും സേതുവുമായി താങ്ങിയെടുത്തുകൊണ്ടോടിയ സമയം...

ഭദ്ര അനിലയോടായി:

''നീ ഈ വാചകം ഒന്നു നിറുത്ത്. ഡി.ആർ. ഒന്നുകിടന്നുറങ്ങട്ടെ... വെളുപ്പിന് എണീക്കാനുള്ളതല്ലേ?''

ദേവരാജനെയും കൂട്ടി ഭദ്ര മുകളിലേക്കു വീണ്ടും പോയി... അയാളുടെ ബാഗ് ഭദ്രയാണെടുത്തിരുന്നത്. ദേവരാജൻെറ പ്രതിഷേധം അവഗണിച്ചുകൊണ്ടുതന്നെ. അവൾ പറഞ്ഞു:

''ഇതാ ഈ മുറിയിൽ ഉറങ്ങാം. ഉറക്കം വരുന്നതുവരെ, ഡി.ആറിന് വായിക്കണമെങ്കിൽ ഇവിടെ ഇതാ ഈ മാഗസീനുകളുണ്ട്.''

ദേവരാജൻ അഭിപ്രായപ്പെട്ടു:

''കുറച്ചുവെള്ളം കുടിക്കാൻ...''

''ദേ... ആ ഫ്ളാസ്ക്കിൽ വച്ചിട്ടുണ്ട്... എനിതിംഗ് മോർ?...''

''ഇനിയൊന്നും വേണ്ട....''

''എങ്കിൽ ഡി.ആർ കതകടച്ചുകിടന്നോളൂ...''

അയാൾ കുസൃതി പറഞ്ഞു:

''കതകടയ്ക്കണോ?... എനിക്ക് ആ ശീലമില്ല...''

''ഓൾ റൈറ്റ്... അങ്ങനെ ആവട്ടെ... ഇവിടെ കള്ളന്മാരൊന്നും വരില്ല...''

''പ്ളീസ് ഭദ്രേ ഒരുനിമിഷം...''

''ങും എന്താ?''

''ഈ വേഷം ഭദ്രയ്ക്ക് അസ്സലായി യോജിക്കുന്നു... സംഗതി ഉഗ്രനായിട്ടുണ്ട്...

മന്ദഹസിച്ച് ഭദ്ര പറഞ്ഞു:

''താങ്ക്സ് ഡി.ആർ... താങ്ക്സ്...''

അവൾ തിരിഞ്ഞു നടക്കുന്നതിനു മുൻപ് പറഞ്ഞു:

''ഗുഡ്നൈററ്...''

''ഗുഡ്നൈററ്...''

വരാന്തയിലൂടെ നടന്ന് ഭദ്ര പടിയിറങ്ങിപ്പോകുന്നത് കണ്ണെടുക്കാതെ ദേവരാജൻ നോക്കിനിന്നു. തികച്ചും കേരളീയ വേഷം... താലപ്പൊലിയെടുക്കാൻ പോയോ എന്നു ചോദിക്കാൻ തോന്നുന്ന വേഷം... ചുവന്ന ബ്ളൗസും ചുവന്നകരയുള്ള മുണ്ടും... അയാൾ പ്രതീക്ഷിച്ചു, ആശിച്ചു: പടിയിറങ്ങി വളവു തിരിയുന്നതിനു മുൻപ് ഭദ്ര തിരിഞ്ഞുനോക്കിയെങ്കിൽ... അയാളുടെ പ്രതീക്ഷ അസ്ഥാനത്തായില്ല... അവൾ തിരിഞ്ഞുനോക്കി: ഇരുവരുടെയും കണ്ണുകൾ പരസ്പരമിടഞ്ഞു... അവൾ കൈയുയർത്തിവീശി... അയാളും കൈവീശി... പുഞ്ചിരിയുടെ നിമിഷങ്ങൾ...

ദേവരാജന് പെട്ടെന്നുറക്കം വന്നില്ല...

ഫ്ളാസ്ക്കിൽനിന്ന് പലവട്ടം അയാൾ ജീരകവെള്ളമെടുത്ത് കുടിച്ചു. അസുഖങ്ങൾക്കുള്ള രണ്ടു ഗുളികകളും വിഴുങ്ങി.

ഭിത്തിയിൽ എയർഫോഴ്സുദ്യോഗസ്ഥൻെറ ഫോട്ടോ... ഷെൽഫിനു മുകളിലായി ഒരു കല്യാണഫോട്ടോ. ഭദ്രയുടേതാവും? അയാൾ കട്ടിലിനു മുകളിൽ കയറിനിന്ന് ആ വിവാഹഫോട്ടോ എടുത്ത് സസൂക്ഷ്മം നോക്കി... ഭദ്രയും അനിലയുടെ അച്ഛനും. ഏതാനും ദിവസങ്ങളോ ആഴ്ചകളോ മാത്രം നീണ്ടുനിന്ന ദാമ്പത്യ ബന്ധം... അയാൾ അദ്ഭുതപ്പെട്ടു: ഇനി അവർ ഉപയോഗിച്ചിരുന്ന കിടപ്പുമുറിയാണോ ഇത്? തനിക്ക് ഇവിടെ കിടക്ക വിരിക്കാൻ ഭദ്രയെ പ്രേരിപ്പിച്ചതെന്താണ്? അല്ലെങ്കിൽ, താൻ എന്തിന് ഇങ്ങനെ തൻെറ ചിന്തയെ കാടുകയറാൻ വിടുന്നു?...

ഏതാനും മിനിട്ടുകൾക്കുശേഷം കതകിൽ മെല്ലെയുള്ള തട്ടുകേട്ട് ദേവരാജൻ അമ്പരന്നു. വാതിൽ തുറന്നപ്പോൾ ഭദ്ര. ചുണ്ടിൽ പുഞ്ചിരി. ആകെ പരിഭ്രമിച്ചുനിന്ന ദേവരാജനോട് അവൾ പറഞ്ഞു:

''സോറീ, ഡി.ആർ... വെളുപ്പിന് എത്രയ്ക്കു വിളിക്കണം? കുളിക്കാൻ ചൂടുവെള്ളം വേണോ?... പിന്നെ ബെഡ്കോഫി... കട്ടൻ കാപ്പി.. ചായ വേണമെങ്കിൽ പാല്പൊടിയിട്ട് ശരിയാക്കിത്തരാം...''

''ഭദ്രയെ ഞാൻ ഒരുപാട് ശല്യം ചെയ്യുന്നു...''

''പ്ളീസ്... ഈ ഫോർമാലിററി ഒന്നും വേണ്ട... പറയൂ...''

''ശരി. ചൂടുവെള്ളം കിട്ടിയാൽ സന്തോഷം... ചായയായാൽ വളരെ തൃപ്തി... ഇതൊന്നുമില്ലെങ്കിലും...''

ചിരിച്ച് കതകു ചാരിക്കൊണ്ട് അവൾ പറഞ്ഞു:

''മതിമതി അർദ്ധരാത്രിക്കുള്ള വാചകം... നാലരമണിക്ക് ഞാൻ വിളിക്കും. പിന്നെ ബ്രേക്ക് ഫാസ്ററ്.''

''വേണ്ട ഭദ്രേ. അത്ര വെളുപ്പിന് പ്രാതൽ കഴിക്കാൻ വയ്യാ...''

മന്ദഹസിച്ച്, കതകു ചാരി, 'ഉറങ്ങിക്കോളൂ' എന്ന് മധുരമായി പറഞ്ഞ് ഭദ്ര പടികളിറങ്ങിപ്പോയി... അവളുടെ കാലടി ശബ്ദം അകന്നകന്നുപോകുന്നത് ശ്രദ്ധിച്ചുകൊണ്ട് അയാൾ ഡ്രസ്സ് മാററി കിടക്കയിൽ കയറിക്കിടന്നു... കതകടയ്ക്കാതെതന്നെ...

വെളുപ്പിനാവും...

മുറിയിൽ ലൈററിൻെറ പ്രകാശവും ആരോ നടക്കുന്ന ശബ്ദവും ഒക്കെ...

ദേവരാജൻ അമ്പരന്നുനോക്കിയപ്പോൾ ഭദ്ര. മന്ദഹസിച്ച് അവൾ ചോദിച്ചു:

ഭയന്നുപോയോ? കള്ളൻ കയറിയെന്നു ധരിച്ചോ?''

ഹേയ്.''

''ശരി, ഏതായാലും ഡി.ആർ എണീല്ക്ക്... വെളുപ്പിനുള്ള ബസ്സിൽപോകണ്ടേ...? അതല്ല കുറച്ചുകൂടി ഉറങ്ങണമെന്നുണ്ടെങ്കിൽ, പകലുള്ള ബസ്സിനോ തീവണ്ടിക്കോ ആവാം യാത്ര...''

''അതു വേണ്ട... വെളുപ്പിനുതന്നെ സ്ഥലം വിടണം...''

അവൾ പറഞ്ഞു:

''ചൂടുവെള്ളം കുളിമുറിയിൽ കൊണ്ടു വച്ചിട്ടുണ്ട്... സോപ്പും തോർത്തുമെല്ലാം...''

അയാൾ കുളിമുറിയിൽ കയറിയപ്പോൾ ഭദ്ര അയാളുടെ ബാഗിൽ അയാൾ ഉപയോഗിച്ചിരുന്ന പഴയ വസ്ത്രങ്ങൾ അടുക്കിവച്ചു. അയാൾക്ക് അന്നിടാനായി വസ്ത്രങ്ങൾ എടുത്തുമാററി വയ്ക്കുകയും ചെയ്തു. ആകാശനീലിമയ്ക്കും പച്ചയ്ക്കും ഇടയ്ക്കുള്ള നിറത്തിലെ ഷർട്ടും നീലക്കരയൻ മുണ്ടും...

ദേവരാജൻ കുളികഴിഞ്ഞെത്തിയപ്പോൾ വീണ്ടും ഭദ്ര മുറിയിൽ:

''കാപ്പി കഴിക്കാൻ താഴെ വരുന്നോ?... ഇങ്ങു കൊണ്ടുവരട്ടോ?''

''വേണ്ട... ഞാൻ താഴെ വരാം...''

അവർ താഴെ ഡൈനിംഗ് ഹാളിലെത്തിയപ്പോൾ വെളുപ്പിനേ പഠിക്കാനെണീററ അനില വാഷ്ബേസിനിൽ മുഖം കഴുകുന്നതുകണ്ടു.

ദേവരാജൻ ചോദിച്ചു:

''മോളെണീറേറാ... മിടുക്കി...''

ഭദ്രയുടെ കമൻറ്:

''ഇന്നെന്തോ, അലാറം കേട്ടയുടൻ എണീററു. ഡി.ആറിനെ ഇംപ്രസ്സ് ചെയ്യാനാവും!... അല്ലെങ്കിൽ അലാറംസ്വിച്ച് അമർത്തിവച്ചിട്ട് പിന്നെയും കിടന്നുറങ്ങുന്നവളാണ്...''

''ഓ... മമ്മീ...''

ഭദ്രതന്നെ അടുക്കിവച്ച ബാഗ് എടുത്തു നീട്ടിയത് വാങ്ങുമ്പോൾ ദേവരാജൻെറ ഉള്ളിലെവിടെയോ ഒരിർപ്പം പൊടിയുകയായിരുന്നു. തൻെറ കാര്യങ്ങൾ-ഈ കഴിഞ്ഞ, ഏതാനും മണിക്കൂറുകളിൽ-എത്ര ചിട്ടയായി ഭദ്ര നോക്കിയിരിക്കുന്നു. തന്നോടൊപ്പം കുറേക്കാലമായി താമസിക്കുന്ന സേതുലക്ഷ്മിക്കും കഴിയാത്തത്... ഇല്ല, സേതുവിനെ ഇക്കാര്യത്തിൽ കുററപ്പെടുത്തിക്കൂടാ... അവൾക്ക് ഇതൊന്നും പരിചയമുള്ളതല്ലല്ലോ... എന്തു പറയണമെന്നോ, എങ്ങനെ തൻെറ നന്ദി പ്രകടിപ്പിക്കണമെന്നോ അയാൾക്കറിഞ്ഞുകൂടായിരുന്നു...

അനിലയുടെ കുസൃതിച്ചോദ്യം:

''മമ്മിയും ഞാനും കൂട്ടുവരണോ അങ്കിളിന് കൂട്ടിന്?''

''ഓ ഒററയ്ക്കുപോകാൻ എനിക്കത്ര പേടിയുണ്ടെന്നാണോ മോളുടെ വിചാരം?''

ഭദ്രയുടെ ചോദ്യം:

''ഇനി എന്നാ ഡി.ആർ ഇങ്ങോട്ട്?''

''നോക്കട്ടെ...''

അനില ഇടയ്ക്കു കയറിപ്പറഞ്ഞു:

''നോക്കിയാൽപ്പോരാ... അങ്കിൾ വരണം... എന്നിട്ട് നമുക്ക് മൂകാംബികയ്ക്കു പോകാം...''

(തുടരും)



ആഷാമേനോൻ

# പ്രകൃതിയിലെ കൃഷ്ണസാര മിഴികൾ

ഗന്ധമാദനം, പർവ്വതങ്ങളുടെ സൂക്ഷ്മസ്വഭാവങ്ങളൊന്നിനെ ഓർമ്മിപ്പിക്കുന്നു. ഓരോ പർവ്വതത്തിനും അതിൻേറതായ ഗന്ധമുണ്ട്. അതിലെ ഔഷധസസ്യങ്ങളുടെ, അപൂർവ പുഷ്പങ്ങളുടെ, ശിലാസഞ്ചയങ്ങളുടെ ഗന്ധം. അതൊരുപക്ഷേ, പ്രാചീനതയുടെ ഗന്ധവുമാവാം. ആഴങ്ങളിൽനിന്നുറവെടുക്കുന്ന ധാതുപുഷ്ടമായ ജലത്തിൻേറതുമാവാം. ഹിമാച്ഛാദിതമായ പർവ്വതങ്ങളെങ്കിൽ, ഈ ഗന്ധം വൈചിത്ര്യമിയന്നതാവും. നീണ്ട ആറുമാസത്തോളം ഭഞ്ജനമേതുമില്ലാത്ത ശീതകാല നിദ്രയിലാണ്ടു കിടക്കുന്നവയാണല്ലോ, ആ പർവ്വതശിഖരങ്ങളും അവിടത്തെ വും രാവിയെടുത്ത വാസ്തുശില്പങ്ങൾ— ഹിമാലയത്തിൻെറ സൗമ്യതയാർന്ന പ്രത്യക്ഷങ്ങളാണിവയൊക്കെയും. പക്ഷേ, ഭീഷണമായ മറെറാരു സത്തയും ഈ ശൈലശ്രേഷ്ഠനുണ്ട്—കാളിദാസൻ. നമുക്കത് അനുഭവപ്പെടുത്തിത്തരുന്നില്ലെങ്കിൽക്കൂടി. പ്രചണ്ഡതയാർന്ന ഈ ക്ഷോഭങ്ങൾ അദ്ദേഹത്തിൻെറ ദർശനത്തിനപ്പുറമാണെന്നു വേണം ധരിക്കാൻ. പർവ്വതപംക്തികളോട് ആഭിമുഖ്യമുള്ളവർ പൊതുവേ ശാന്തമനസ്കരായിരിക്കുമെന്നത് ഒരു മനഃശാസ്ത്ര സത്യമാണ്; കടലലകളോട് ആഭിമുഖ്യമുള്ളവർ സദാ, അശാന്തരായിരിക്കുമെന്നതും. ഇവയുടെ അന്തർഭാവംതന്നെ നമ്മെ ഈ നേരിലേക്കു നയിക്കാൻ സമർത്ഥമാണ്.

**പർവ്വതപംക്തികളോട് ആഭിമുഖ്യമുള്ളവർ പൊതുവേ ശാന്തമനസ്കരായിരിക്കുമെന്നത് ഒരു മനഃശാസ്ത്ര സത്യമാണ്; കടലലകളോട് ആഭിമുഖ്യമുള്ളവർ സദാ, അശാന്തരായിരിക്കുമെന്നതും.**

വനങ്ങളുമെല്ലാം. ഹിമം, പൂക്കളേയും സസ്യങ്ങളേയും താത്ക്കാലികമായ ഒരു വിസ്മൃതിയിലാഴ്ത്തുകയാണപ്പോൾ. വസന്തസ്പർശത്തിൽ കൺമിഴിക്കുന്ന അവയ്ക്ക് ഒരു നവനീതശോഭയാണ് കൈവന്നിരിക്കുക. അലൗകികതയുടെ ഗന്ധമല്ലേ ഇതെന്നുകൂടി നാം സന്ദേഹിച്ചേക്കാം, ആ സമ്മിശ്ര സൗകുമാര്യങ്ങളിൽ മുഗ്ദ്ധരാവുമ്പോൾ. ദേവതാത്മാവെന്നാണ് കാളിദാസൻ ഹിമാലയശിഖരങ്ങളെ വിശേഷിപ്പിച്ചതെന്ന് കൃതാർത്ഥതയോടെ നാമോർത്തുപോയേക്കാം. രാത്രികാലങ്ങളിൽ ജ്വലിച്ചുനില്ക്കുന്ന ഔഷധസസ്യങ്ങൾ ഈ ശൈലപാർശ്വങ്ങളിലുണ്ടെന്ന് കാളിദാസൻ തൻെറ അന്തർലോചനങ്ങളാൽ കണ്ടിരിക്കണം. സഞ്ചരിക്കുന്ന ദീപശിഖകളെക്കുറിച്ച് അദ്ദേഹം സൂചിപ്പിക്കുന്നത് ആശ്ചര്യത്തോടെയല്ലാതെ നമുക്കു വായിക്കാൻ വയ്യ. ഈ ശിഖരങ്ങളിൽ അത്തരം സസ്യങ്ങളുടെ സാന്നിദ്ധ്യം അത്രമേൽ ശോച്യമാണ്. പകൽവെളിച്ചത്തിൽ അവയുടെ ഭാസുരത തെളിയുകയില്ലല്ലോ. ഹിമാവൃതമായ രാത്രികളിൽ അവിടെക്കഴിയുമ്പോഴാവട്ടെ, ഈ വെളിച്ചങ്ങൾ, അനൈഹികമായ നാദത്തിൻെറയും ഗന്ധത്തിൻെറയും സരിത്തുകളിലേക്കാണ് നമ്മെ ആനയിക്കുക. ചിലപ്പോൾ ഇത്തരം ശാന്തശ്രുതികളെ ഭേദിച്ചുകൊണ്ടാവും. ഹിമം പിളരുന്ന ഘോരശബ്ദങ്ങൾ കേൾക്കുക. ഹിമാലയത്തിൻെറ മറെറാരു മുഖമാണത്. ഔഷധസസ്യങ്ങൾ, കൃഷ്ണസാരങ്ങൾ; കസ്തൂരിമൃഗങ്ങൾ, മഞ്ഞും കാററും ബാഷ്പ

അചലമായി നിലകൊള്ളുന്ന ശിലാപ്രൗഢികൾ ക്ഷുബ്ധമായ മനസ്സുള്ള ഒരാളെ ആകർഷിക്കുകയില്ല. പുംസ്ത്വം, സ്ത്രീത്വം എന്നീ വിശേഷണങ്ങളെക്കാളേറെ, പർവ്വതങ്ങൾക്കും സമുദ്രങ്ങൾക്കും ശാന്തം, അശാന്തം എന്നീ വിശേഷണങ്ങളാണ് അനുയോജ്യമാവുക. കാളിദാസൻെറ കാവ്യങ്ങളിൽ നാം ഏറെയും പരിചയിക്കുന്നത് പർവ്വതസത്തകളെയാണ്. സമുദ്രത്തെക്കുറിച്ച വർണ്ണനകൾ, ആഴം സമാർജ്ജിക്കുന്നതായല്ല അനുഭവപ്പെടുക. സരയൂ, ചർമ്മണ്വതി, താമ്രപർണ്ണി, നർമ്മദ തുടങ്ങിയ നദികൾ അദ്ദേഹത്തിന് കൂടുതൽ ഹിതകാരികളാണെന്നുപോലും തോന്നും. രാവണവധത്തിനുശേഷം, പൃഥ്വീപുത്രിയായ സീതയേയുംകൊണ്ടു ശ്രീരാമൻ ആകാശമാർഗ്ഗത്തിലൂടെ മടങ്ങുമ്പോഴാണ്, സാഗരമുഖം തുടർച്ചയായി കുറേ ശ്ളോകങ്ങളിൽ പ്രത്യക്ഷപ്പെടുന്നത്. മന്ഥരപർവ്വതംപോലെ വട്ടംചുററുന്ന മേഘങ്ങളും പൂവാരപോലെ ജലം ചീററുന്ന തിമിംഗലങ്ങളും ഇവിടെ കാണുന്നുവെങ്കിലും, സാഗരത്തിൻെറ വിശ്രുതിമുഖരത നാമറിയുന്നില്ല. ഇരുണ്ട വിഞ്ഞിൻെറ നിറമാർന്ന സമുദ്രജലമെന്ന ഹോമറിൻെറ ബിംബം നാം ഇവിടെ ഓർത്തുപോയേക്കാം. ഭാരതത്തിലെ മറേറതു കവിയെക്കാളേറെ അഗാധതയാർന്നൊരു വീക്ഷണം കാളിദാസൻ പ്രകൃതിയെക്കുറിച്ചു പുലർത്തിയിരുന്നെന്നു മറക്കുന്നില്ല. മറേറത് പാശ്ചാത്യ കവിയേക്കാളേറെ എന്നുകൂടിപ്പറഞ്ഞാൽ, അത് അസ്ഥാനത്താവുകയില്ല. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള സാകല്യത്തിൽ പോറലുകളേതും അദ്ദേഹം സ്വീകരിച്ചില്ല. അതുകൊണ്ടുതന്നെ, പ്രകൃതി മനുഷ്യൻെറ ഹന്താവായിത്തീരുന്ന സന്ദർഭങ്ങൾ അദ്ദേഹം സങ്കല്പിച്ചതുമില്ല. ആകാശങ്ങളിലേക്കു തെഴുത്തുനില്ക്കുന്ന ഒരു ശൈലാഗ്രത്തെ, ചേറിൽ മുളച്ച ഋഷഭത്തോടാണ് അദ്ദേഹം താദാത്മ്യപ്പെടുത്തുക. മനുഷ്യന് ഇണങ്ങാത്ത പ്രകൃതിയുടെ ഭാവങ്ങളെ അദ്ദേഹം നിരാകരിക്കുന്നോ എന്നുപോലും ശങ്കിച്ചേക്കാം. ഹിമാലയത്തിൻെറ ചില ഭാഗങ്ങളിൽ ആപൽക്കാരികളായ ഹിമാനികളുണ്ടെന്നു നാമറിയുന്നു. അവയുടെ വേഗതകൊണ്ടൊന്നുമാത്രം ഹിമസർപ്പങ്ങളെന്ന വിശേഷണം പിടിച്ചുപററിയ ജീവൻെറ ചരിക്കുഴികൾ. അവയെക്കുറിച്ച സൂചനകൾ കാളിദാസ കാവ്യങ്ങളിലില്ലെന്നു 'കണ്ടെത്താൻ' മാത്രം നാം വിമൂഢരല്ല. പർവ്വതങ്ങളുമായി പ്രത്യേകമായൊരു സമ്പർക്കത്തിൽ അധിവസിക്കുന്നവർക്കേ ആ പർവ്വതനന്ദിനികളെക്കുറിച്ച് അറിയാൻ വൈകൂ. ഒരു മഹദ്പ്രതിഭയിൽ, നാം അത്തരം സഞ്ചാരങ്ങൾ പ്രതീക്ഷിക്കുന്നില്ല. പക്ഷേ, ഒരു സ്വരഭംഗത്തിൻെറ പ്രതീതി നല്കുന്ന കുമാരസംഭവത്തിലെ മൂന്നാമത്തെ ശ്ളോകം വായിക്കുമ്പോൾ, കാളിദാസൻ ഹിമത്തെ

പ്പോലും അല്പം ശങ്കയോടെയല്ലാതെ പരിലാളിക്കുന്നില്ലെന്നു തോന്നും. നഗാധിരാജനായ ഹിമാലയത്തെ ഈ ഭൂമിയുടെ മാനദണ്ഡമെന്നു നിശ്ചയിക്കുമ്പോൾ, കാളിദാസൻ പൊയ്പോയ ഹിമമൃഗങ്ങളെ മനസ്സിൽ കൊണ്ടുവരുന്നെന്നതു ശരിയാണ്. ചരിത്രാതീതമായ ഒരു നിർവ്വചനം അദ്ദേഹം തൻെറ ഛന്ദസ്സുകളിലൂടെ ദൃഢീകരിക്കുകയാണ്—പൂർവ്വ-പശ്ചിമ സാഗരങ്ങളിൽ ചെന്നിറങ്ങി എന്നുകൂടി എഴുതുമ്പോൾ, സമുദ്രത്തിൽ നിന്നുയിർത്തു വന്ന ഒരു മഹാശൈലത്തിൻെറ ചിത്രം തികവുററതാവുന്നു. പിന്നീടാണ്, അദ്ദേഹം നമ്മെ അലട്ടുന്ന ഈ വരികൾ രചിക്കുന്നത്:

'അനന്ത രത്ന പ്രഭവസ്യ യസ്യ
ഹിമം ന സൗഭാഗ്യ വിലോപിജാതം
ഏകോ പി ദോഷോ ഗുണസന്നിപാതേ
നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ'

(ഒട്ടേറെ രത്നങ്ങൾ വിളഞ്ഞുനില്ക്കുന്ന ഈ ഉദ്ഭവസ്ഥാനത്ത് മഞ്ഞ് സൗഭാഗ്യം ഇല്ലാതാക്കുന്നില്ല. ഒരുപാടു ഗുണങ്ങൾ മേളിക്കുന്നിടത്ത്, ചന്ദ്രൻെറ രശ്മികളിൽ ശശാങ്കച്ഛായയെന്നപോലെ, ഒരൊററ ദോഷം പ്രസക്തമാകുന്നില്ല.) ദേവതാത്മാവായ ഹിമവാൻെറ അന്തഃസത്തതന്നെ ഹിമമായിരിക്കേ, അത് സൗഭാഗ്യത്തെ ഹനിക്കുന്നില്ലെന്ന് സങ്കല്പിക്കേണ്ടതുണ്ടോ? ഹിമമെന്നത് ആ ശ്രേഷ്ഠശൈലത്തിൻെറ സ്മൃതിയും ലേപനവുമാണ്. ഹിമമെന്ന പ്രതിഭാസത്തെ അതിൻെറ ധാതുശുദ്ധിയിൽ—ജലത്തിൻെറ ധാതുക്കൾതന്നെയാണ്, ഹിമത്തിനും—ഉൾക്കൊണ്ടിട്ടില്ലെന്നു വേണം ധരിക്കാൻ. മേഘസന്ദേശത്തിലെ അഞ്ചാം ശ്ലോകം, ഒരു താരതമ്യത്തിനു പരിശോധിക്കാവുന്നതാണ്. മേഘമെന്ന വടിവിനെക്കുറിച്ച് അദ്ദേഹം ഇങ്ങനെ വർണ്ണിക്കുന്നു. 'ധൂമജ്യോതിഃ സലിലമരുതാം സന്നിപാത ക്വ മേഘഃ' ബാഷ്പം, അഗ്നി, ജലം, വായു എന്നിവ ചേർന്നുണ്ടായ മേഘമെന്നാണ് അദ്ദേഹം പ്രതിപാദിച്ചത്. ജലവും കവിയും മേഘത്തിൻെറ ചേരുവകളിൽ സങ്കല്പിക്കപ്പെട്ടത് സാധാരണമാണ്. പക്ഷേ, അഗ്നി? മേഘജ്യോതിസ്സ് ജീവൻെറ അയനങ്ങൾക്ക് ഏറെ അനുകൂലമെന്ന് അദ്ദേഹം കണ്ടറിഞ്ഞിരിക്കണം. മേഘത്തിൽ നിഹിതമായതാണ് അഗ്നിയെന്നുകൂടി ഓർക്കുമ്പോൾ, ആ




വിശേഷണം കൂടുതൽ കാവ്യശോഭയാർന്നു വരുന്നു. അതിനെ അചേതനമെന്ന് അടുത്ത പദത്തിൽ വിശദമാക്കുന്നതു നേര്. പക്ഷേ, ആറാം ശ്ലോകത്തിൽ മേഘത്തിൻെറ വിശേഷണം കുറേക്കൂടി വിശാലമാണ്. 'പുഷ്കരാവർത്തകാനാം വംശേ ജാതം...' പുഷ്കരാവർത്തകന്മാരുടെ വംശത്തിൽപ്പിറന്ന മേഘത്തിന് ഇഷ്ടാനുസാരിയായ രൂപം കൈക്കൊള്ളുക സുഗമമാണല്ലോ. കല്പാന്തം സൂചിപ്പിക്കുന്ന പുഷ്കരാ (ലാ) വർത്തമേഘങ്ങൾ വിഹ്വലകരമായൊരു പൗരാണികസങ്കല്പമാണ്. മേഘത്തെക്കുറിച്ച് ഇത്രയും ദീപ്തമായി വിഭാവനം ചെയ്ത കാളിദാസൻ, ഹിമത്തെ ഒരു കളങ്കമായി പരിഗണിച്ചതെന്തേ? ഹിമാലയത്തിൻെറ സാന്നിദ്ധ്യം ഒരിക്കൽ അനുഭവിച്ച മനസ്സിന് അതു സ്വരഭംഗമായി അവശേഷിക്കുന്നു. 'ആഷാഢസ്യ പ്രഥമദിവസേ മേഘമാശ്ലിഷ്ടസാനും' എന്നതിൽ ഒരു പാരിസ്ഥിതിക ശ്രുതികൂടിയുണ്ടെന്നു കാണുമ്പോൾ, ഇതു സംഭവിക്കരുതായിരുന്നെന്ന് ആശിച്ചുപോവും. ഹിമം അകന്നുപോയ ഹിമാലയം (ആ പേര് പിന്നീട്, നിരർത്ഥകമാണല്ലോ) അമൃതരശ്മികളകന്നുപോയ ഇരുണ്ട ചന്ദ്രനു തുല്യമാണ്.

ഹിമത്തെക്കുറിച്ച പരാമർശം,മേഘസന്ദേശത്തിൽ, ഇനിയും കുറേക്കഴിഞ്ഞാണ് നാം വായിക്കുക, കസ്തൂരിമാനിൻെറ താരള്യമാണ് അവിടെ ഊന്നിപ്പറയുന്നതെങ്കിലും.

ആസീനാനം സുരഭിതശിലം
നാഭിഗന്ധൈർമൃഗാണാം
തസ്യാമേവ പ്രഭവമചലം പ്രാപ്യ ഗൗരം
തുഷാരൈഃ

വിശ്രമിക്കുന്ന കസ്തൂരിമൃഗങ്ങളുടെ നാഭിയുരസുകമൂലം കസ്തൂരിഗന്ധം പ്രസരിച്ച പാറക്കെട്ടുകളിൽ തട്ടിച്ചിതറിവരുന്ന ജലപാതങ്ങൾ ഗംഗയുടേതാണ്. അതിലൂടെ, ഹിമം വെളുപ്പിച്ച കൊടുമുടികളിലേക്ക് അങ്ങു ചെല്ലും... കസ്തൂരിമാനിൻെറ താരള്യം ഹിമാലയത്തിനു മാത്രം വിധിക്കപ്പെട്ടതാണ്. അഥവാ, തന്നിൽനിന്നുതന്നെയുള്ള സുഗന്ധം അന്വേഷിച്ച് വനാന്തരങ്ങളിൽ പരക്കംപായുന്ന എല്ലാ അന്വേഷികളേയുമെന്നപോലെ. ഇത് വെറും പൗരാണികതയുടെ സുഗന്ധമല്ല. ഔഷധവീര്യത്തോടൊപ്പം ഒരുപാടു സൗന്ദര്യങ്ങൾ കസ്തൂരിയിൽ നിക്ഷിപ്തമാണ്. അതിനുവേണ്ടി കൊന്നൊടുക്കപ്പെടുന്ന ഈ പാവം താരള്യങ്ങൾ, മറെറാരു യുഗത്തിൻെറ, മറെറാരു സംസ്കാരത്തിൻെറ കാലുഷ്യമാണ്. എന്തുകൊണ്ടെന്നറിയില്ല, ഈ സൗരഭ്യത്തെക്കുറിച്ച പ്രതിപാദിച്ചയുടനെ അദ്ദേഹം ഒരു വിപര്യയം വരച്ചിടുന്നു. ഭാവാഗ്നി, അഥവാ, കാട്ടുതീ മാന്തടികളുരസി ആളുകയാണെങ്കിൽ, ചമരിമാനുകളുടെ മനോഹരങ്ങളായ വാലുകളത്രയും എരിഞ്ഞുതീരും. അങ്ങനെയെങ്കിൽ, ജലധാരകൾ വർഷിച്ച് അതിനെ ശമിപ്പിക്കുക. ചമരിമാനിൻെറ വാലിന് കാളിദാസൻ സങ്കല്പിച്ചുകൊടുക്കുന്ന വിസ്തൃതി, കുമാരസംഭവത്തിലെ പ്രഥമശ്ലോകങ്ങളൊന്നിൽ നാം പരിചയിക്കുന്നുണ്ട്.

ലാംഗൂല വിക്ഷേപ വിസർപ്പിശോഭൈ—
രിതസ്തതഃശ്ചന്ദ്ര മരീചി ഗൗരൈഃ

ചമരിമാനുകളുടെ വാലുകൾ ചന്ദ്രരശ്മികൾപോലെ ശോഭാമയങ്ങളാണ്. ആ വാൽരോമങ്ങൾ, ഹിമവാന് വിശ്രുതങ്ങളായ ചാമരങ്ങളായി ഭവിക്കുന്നു. ഈ ചമരിമൃഗങ്ങൾ, ഈ ശൈലങ്ങളുടെ രാജസപ്രൗഢിയായി മാറുകയും ചെയ്യുന്നു. ഈ രാജസപ്രൗഢി ഹൃദയശൂന്യമായി ഹനിക്കപ്പെടുന്നതിൻെറ ഭവിഷ്യൽസൂചനയാണോ അദ്ദേഹം അറിയാതെ തന്നുപോയത്, എത്രയോ നൂററാണ്ടുകൾക്കു മുൻപ്? കസ്തൂരിഗന്ധത്തിൽനിന്നു കാട്ടുതീയിലേക്കുള്ള പരിക്രമണം അത്തരമൊരു നിഗമനത്തിനു പ്രേരകമാണെന്നു മാത്രം. താരള്യത്തിൻെറ പ്രതീക കല്പനയ്ക്കു തൊട്ടുതന്നെ, അതിൻെറ വിനാശവും സങ്കല്പനം ചെയ്തതാവാം, ഒരുപക്ഷേ. ഹിമാലയത്തിൻെറ ചൈതന്യങ്ങളായ ദേവദാരുക്കളെക്കുറിച്ച് കാളിദാസൻ ആർദ്രമായൊരു ഛായ തരുന്നുണ്ട്. ദേവദാരുക്കളുടെ തളിരുകളെ വിടർത്തുകയും ജീവരസത്തിൻെറ ഗന്ധം വഹിച്ചുകൊണ്ട് ദക്ഷിണഭാഗത്തേക്കു വീശുകയും ചെയ്യുന്ന മലങ്കാററുകളെ വിരഹിയായ മനുഷ്യൻ പുണരുകയാണ്. തൻെറ പ്രണയിനിയുടെ വപുസ്പർശമേററിരിക്കുമോ എന്നു കരുതി, ചന്ദ്രൻെറ അമൃതരശ്മികളേല്ക്കുമ്പോൾ, രാമഗിരിയിലെ കാമുകൻ വ്യാകുലനായിത്തീരുകയാണല്ലോ. മേഘാവൃതമായ സായന്തനങ്ങളിൽ കൂമ്പാനും വിരിയാനും വയ്യാത്ത നീലത്താമരപോലെ അയാൾ വർത്തിക്കയാണല്ലോ. 'സാഭ്രേ ƒ ഹ്നീവ, സ്ഥലകമലിനീം പ്രബുദ്ധാം ന സുപ്താം' നീലോല്പലങ്ങളെക്കുറിച്ച സൂചന ഹിമാലയ ഭൂഭാഗങ്ങളെ മനസ്സിൽ കൊണ്ടുവരുന്നു. മേഘസന്ദേശത്തിൻെറ ഉത്തരഭാഗത്തിൽ കാളിദാസൻ അസദൃശമായൊരുൽപ്രേക്ഷയിൽ ചാതകപ്പക്ഷികളെ അവതരിപ്പിക്കുന്നുണ്ട്. പൂർവ്വഭാഗത്തിൽ 'അംഭോബിന്ദു ഗ്രഹണ ചതുരാംശ്ചാതകാൻ വീക്ഷമാണഃ' എന്നതിനു തുടർച്ചയായെന്നോണം. വർഷമേഘങ്ങളിൽനിന്നു മഴത്തുള്ളികൾ ഊററിയെടുക്കാൻ ചാതുര്യമുള്ള ചാതകപ്പക്ഷികൾ. ഇവിടെ, ആ ചാതുര്യമല്ല പ്രകീർത്തിതമാവുന്നത്. 'നിശ്ശബ്ദോപി പ്രദിശസി ജലം യാചിതശ്ചാതകേഭ്യഃ' നിശ്ശബ്ദം ജലം അഭ്യർത്ഥിച്ചു മരുവുന്ന ചാതകപ്പക്ഷികൾക്ക് മേഘം നീർ കൊടുക്കുന്നതുപോലെ, എൻെറ ഇംഗിതവും അങ്ങു നിറവേററുമെന്ന് എനിക്കറിയാം. സജ്ജനങ്ങളുടെ പ്രത്യുത്തരമെന്നത് ഇഷ്ടകാര്യം സാധിച്ചുകൊടുക്കലാണല്ലോ. കാട്ടിനകത്തെ സാരസങ്ങളെക്കാളേറെ മിഴിവാണ്, മേഘങ്ങൾക്കു നേരേ വാപിളർത്തുന്ന ഈ വേഴാമ്പലുകൾ. ഹിംസയുടെ, അല്ലെങ്കിൽ അതിജീവനത്തിൻെറ ഒരു പ്രതിബിംബം കാളിദാസൻ പരിചരിക്കുന്നത് കുമാരസംഭവത്തിലെ ആദ്യസർഗ്ഗത്തിൽ കാണാം. കാളിദാസനിൽ ഇത്തരം സ്ഥായി ദുർല്ലഭമാണ്. വരിനെല്ലു കൊറിക്കുന്ന മാൻകിടാങ്ങളെന്നപോലെ, മനുഷ്യൻ പ്രകൃതിയുമായി സഹവർത്തിത്വത്തിൽ ഏർപ്പെടുന്നതാണല്ലോ, അദ്ദേഹത്തിന് അഭികാമ്യം... ആനകളെ വധിച്ചു



പോയ സിംഹങ്ങളുടെ കാൽപ്പാടുകൾ മഞ്ഞ് മായ്ച്ചുകളഞ്ഞിരിക്കുന്നു; ഒപ്പം രക്തബിന്ദുക്കളും. എന്നിട്ടും സിംഹങ്ങൾ പോയ വഴി മനസ്സിലാക്കുന്നത്, അവയുടെ നഖങ്ങളിൽ നിന്നു തെറിച്ചുവീണ മുത്തുകൾമൂലമാണ്. സിംഹനഖങ്ങളിൽനിന്നു മുത്തുകളെന്ന കല്പന യുക്തിസ്സഹമല്ലെങ്കിലും അദ്ദേഹത്തിനു പ്രിയങ്കരമാണ്. അക്കാലത്ത്, ഹിമവൽസാനുക്കളിൽ, സിംഹങ്ങളാൽ വധിക്കപ്പെടുന്ന ഗജങ്ങളുണ്ടായിരിക്കണം. ഈ ദൗഷ്ട്യത്തിൽപ്പോലും മൃദുവായൊരു സ്ഥായിയുള്ളത് നാം ശ്രദ്ധിക്കുന്നു. ഹതാശരായി നിലംപതിച്ചു കിടക്കുന്ന ഗജങ്ങളേക്കാളേറെ, ക്രുദ്ധരായി ജയിച്ചുപോകുന്ന മൃഗരാജന്മാരെക്കാളേറെ, അവയുടെ പഥം ഒരു മൃദുസ്മിതത്തോടെ വിളംബരം ചെയ്യുന്ന മുത്തുകൾ—മഞ്ഞിൽ ആഴ്ന്നുപോവാത്ത മുത്തുകൾ എന്നുകൂടി പറയുക. കാളിദാസനിൽ ആപാദചൂഡം നിഴലിക്കുന്ന പ്രസന്നതയ്ക്ക് തികഞ്ഞൊരു ഉദാഹരണം കൂടിയാണിത്...

ഇന്നും വളരുന്നുകൊണ്ടിരിക്കുന്ന ഈ ശൈലശ്രേണികൾക്കു കല്പിച്ചുകൊടുക്കുന്നു. 'ധരിത്രീധരണക്ഷമം ച'. സമുദ്രഗർഭത്തിൽനിന്നുയർന്നു വന്ന ഒരു ശിലാതലത്തിനല്ലാതെ, ഈ ഭൂമിയെ വഹിക്കാൻ മറെറന്തിനാണു കെല്പുണ്ടാവുക? അതിൻെറ ശിരസ്സിൽ സപ്തർഷികളുടെ ബലിപുഷ്പങ്ങൾ പ്രശോഭിക്കുന്നു. ആകാശഗംഗയിൽനിന്നുള്ള ജലപ്രവാഹത്തിൻെറ കാന്തി ചിതറുന്നു. സ്ഥാവരജംഗമങ്ങൾ ഈ ശീർഷത്തിൽ എല്ലാ പരാചരങ്ങളും വസിക്കുന്നു. ജീവൻെറ പരമമായ ആവാസസ്ഥാനമായിത്തന്നെ, ഈ ഗിരിശൃംഗങ്ങൾ സമീക്ഷിക്കപ്പെടുന്നു. എങ്ങും വ്യാപിച്ചു നില്ക്കുന്നെന്ന സാംഗത്യത്തിൽ 'വിഷ്ണു' എന്നു കാളിദാസൻ ഹിമാലയത്തെ അഭിസംബോധന ചെയ്യുന്നുണ്ട്. ഹിമവാൻെറ വിസ്തൃതി ഗാഭീരമായി അനുഭവിപ്പിക്കുന്ന ഒരു ശ്ലോകം കുമാരസംഭവത്തിലെ ഏഴാം സർഗ്ഗത്തിൽ നാം വായിച്ചേക്കാം.

**ഏതോ പ്രാചീനമായ അവബോധമായിരിക്കണം, കാളിദാസനെ ബഡവാഗ്നിയിലേക്ക് ഉന്മുഖനാക്കിയിരിക്കുക. ഒരിക്കലും ശമിക്കാത്ത വിഷയാസക്തിയെ ഇത്ര രമണീയമായി പകരുന്ന ഛന്ദസ്സുകൾ ദുർല്ലഭമാണ്. വൈഷയികത്വത്തിൻെറ ഉദാത്തതയാർന്ന ദൃശ്യബിംബങ്ങൾ കാളിദാസനിലല്ലാതെ മററാരിലും തേടേണ്ടതില്ല.**

ദൃഷ്ടാന്താകൂടിയാണിത്. ഈ ശൈലശിഖരങ്ങളിൽ സമൃദ്ധമായി വളർന്നുനില്ക്കുന്ന ഭൂർജ്ജവൃക്ഷങ്ങളെക്കുറിച്ച് അഴകാർന്ന ഒരു ബിംബം ഈ ശ്ലോകങ്ങളൊന്നിൽ നാം സന്ധിക്കുന്നുണ്ട്. ധാതുരസസ്പർശംമൂലം ഇളം തുടിപ്പാർന്ന ഭൂർജ്ജപത്രങ്ങൾ, ആനകളുടെമേലുള്ള പുള്ളിപോലെ തോന്നിക്കുന്നു.

...ാതത്തിലെ ഇതിഹാസങ്ങളത്രയും രചിക്കപ്പെട്ടത് ഭൂർജ്ജപത്രങ്ങളിലാണെന്നതു പ്രസിദ്ധമാണ്. എഴുതാൻ മൂപ്പെത്തിയ പത്രങ്ങൾക്ക്, ലക്ഷണമൊത്ത ആനകളുടെ ചർമ്മത്തിലെ ചുവന്ന പുള്ളികളുമായുള്ള സാമ്യം പ്രകടമാണ്. ഭൂർജ്ജവൃക്ഷങ്ങളുടെ ഈ അടരുകളിൽനിന്ന് അക്ഷരങ്ങൾ അത്ര വേഗം മാഞ്ഞുപോകാറില്ലത്രേ. തൊലിച്ചീന്തുകളിൽ പതിയുന്ന നാരായത്തിൻെറ മുനഒരുപാടു കാലത്തേക്കുള്ളതാണല്ലോ. പാപ്പിറസ്സിനെക്കാളേറെ. അത് ഛന്ദസ്സുകളെ സംരക്ഷിക്കുന്നുണ്ടാവാം. പാപ്പിറസ്സിലകൾ മഞ്ഞും ബാഷ്പവുമേററ് പരുവപ്പെട്ടവയല്ലല്ലോ. ആദിസംസ്കൃതിയെ പുരസ്കരിക്കുന്ന ബിംബങ്ങൾ കാളിദാസനിലല്ലാതെ, മററാരിലാണ്, നാം ദർശിക്കുക? യാഗവസ്തുക്കളുടെ വിളനിലമായ ഹിമവാൻ ഈ ഭൂമിയെ വഹിക്കുവാൻ ഏറെ അർഹമാണ്. ആ മഹിമ മനസ്സിലാക്കിക്കൊണ്ട് വിധാതാവ് സ്വയം യജ്ഞഭാഗം നിശ്ചയിച്ച് പർവ്വതങ്ങളുടെ ആധിപത്യം.

'നോർധ്വമീക്ഷണഗതിർന്ന ചാപ്യധോ
നാഭിതോ ന പുരതോഃ ന പൃഷ്ഠതഃ
ലോക ഏഷ തിമിരൗഘ വേഷ്ടിതോഃ
ഗർഭവാസ ഇവ വർത്തതേ നിശി.'

മുകളിലേക്കോ താഴോട്ടോ മുന്നോട്ടോ പിന്നോട്ടോ ദൃഷ്ടി ചെല്ലുന്നില്ല. രാത്രിയിൽ ഇരുൾമുററിയ അവസ്ഥയിൽ ഈ ലോകം ഗർഭവാസത്തിലാണെന്നതുപോലെ. എങ്ങും മഞ്ഞ് വ്യാപിച്ചുകിടക്കുന്ന ഹിമാലയതീരങ്ങളിൽ ഒരുരാത്രി ചെലവഴിച്ചിട്ടുണ്ടെങ്കിൽ, നിങ്ങൾക്ക്, ഈ ഗർഭവാസം അത്യധികം സ്പൃശ്യമായിത്തോന്നിയേക്കാം. മഞ്ഞും വിജനതയുമാണതിനു പ്രചോദകം. ഹിമാലയശീർഷങ്ങളിൽ ഉഷസ്സു വിരിയുമ്പോഴാവട്ടെ, അത് ഈ ഭൂതലത്തിൻെറതന്നെ ആവിർഭാവമുഹൂർത്തമായാണു നാം ധരിക്കുക; അപാരമായൊരു സമുദ്രതീരത്തെ ഉഷസ്സിനെക്കാളേറെ. ഇത് ഭൂമിയെ ജാഗ്രത്താക്കുന്നു. സമുദ്രാന്തരങ്ങളിൽനിന്നു പൊന്തിവരുന്ന അർക്കബിംബത്തിൻെറ വശ്യത മറക്കുകയല്ല. പക്ഷേ, അവിടെ, ഭൂമിക്കു പ്രസക്തിയില്ലല്ലോ. ഇവിടെയാകട്ടെ, ഗർഭത്തിൽനിന്നുയിർത്തുവരുന്ന സ്ഥലബിന്ദുക്കൾ. ഭൂമിയെ കേന്ദ്രീകരിച്ചുള്ളവയാണ്. ഗർഭബിലങ്ങളെപ്പോലെ എന്ന പ്രതിബിംബം ഇതാരേൽ ആധുനികമല്ലല്ലോ എന്നു നാം അദ്ഭുതംകൂറുക ഇപ്പോഴാണ്. ഈ രാത്രിയുടെ വർണ്ണനയ്ക്കിടയ്ക്കാണ്, കാളിദാസൻ

ചന്ദ്രകാന്തക്കല്ലുകളെ പരിചയപ്പെടുത്തുന്നത്. പർവ്വതപാർശ്വങ്ങളിലെ കല്ലുകളിൽ ചന്ദ്രരശ്മി തട്ടുമ്പോൾ ജലബിന്ദുക്കളുടെ പ്രകാശമാണ്. ആ പ്രകാശത്തിൽ, വൃക്ഷശയ്യകളിൽ ഉറങ്ങിക്കിടന്ന മയിലുകൾ ഉണരുന്നു. ചന്ദ്രകിരണങ്ങൾ തട്ടിയാൽ അലിഞ്ഞുതുടങ്ങുന്ന ഈ കല്ലുകൾ വെറും കാവ്യസങ്കല്പമാണോ? ഹിമാശ്ലേഷത്തിന് മൃദുതരങ്ങളായി മാറിയ കല്ലുകളുടെ അന്തർവ്വഗന്ധവും ... അതിൻെറ യഥാർത്ഥതയിലേക്ക് നമ്മെ ഉന്മുഖരാക്കുന്നുവെങ്കിലും! ഈ വൈചിത്ര്യമിയന്ന സമ്മിശ്രതകളിലല്ലാതെ, മറെറവിടെയാണ് ചന്ദ്രകാന്തക്കല്ലുകളും സൂര്യകാന്തക്കല്ലുകളും പ്രത്യക്ഷീഭവിക്കുക? ഈ ഭൂഘടനയുടെ ഉപലബ്ധികളിലൊന്നാവാമത്. ആ വെളിച്ചം നിദ്രാലുക്കളായ മയൂരങ്ങളെ ഉണർത്തുന്നു എന്നിടത്താണ്, നാം അതിലെ സ്നിഗ്ദ്ധമായ ലൈംഗിക വിവക്ഷ ബോദ്ധ്യപ്പെടുക. 'ചന്ദ്രകിരണങ്ങൾ സ്പർശിക്കുമ്പോൾ കൊമ്പനാനകൾ കളിച്ചു പുളയ്ക്കാനാരംഭിക്കുന്നു; അതിനുശേഷം മാനസസരസ്സ് തെളിയുന്നതുപോലെ പൂർവ്വാകാശം—ഇതേക്കാൾ, മേൽച്ചൊന്ന പ്രതിബിംബം വശ്യമാണ്. നിശ്ശബ്ദതയും ഉണർച്ചയും ഈ ജലകാന്തിയിൽ ഒരേസമയം സന്നിഹിതമാണ്. കുമാരസംഭവത്തിലെ അവസാന ശ്ലോകവും ഇത്രയും ലൈംഗിക വശ്യതയാർന്ന ഒരു ബിംബം ഉൾക്കൊള്ളുന്നുണ്ട്. 'സമുദ്രാന്തർഗതസ്ത ജ്ജ്വലൗഘൈഃ ജ്വലന ഭുവ...' സമുദ്രാന്തർഭാഗത്തെ അഗ്നി, ബഡവാഗ്നി, ജലരാശിയിൽ ആളുന്നത് സമം ശിവൻെറ തൃഷ്ണ അപർണ്ണയിൽ സാക്ഷാത്ക്കാരം പൂകാൻ വെമ്പിനിന്നും. അപ്പോൾ രാപ്പകലുകളില്ല, ഋതുഭേദങ്ങളില്ല. ഗന്ധമാദനത്തിൽനിന്നുള്ള കാററിൽ സ്വയം വിസ്മരിച്ചുപോയ ഉടലുകൾ മാത്രം. അഗ്നിയുടേയും ജലത്തിൻേറയും വിരുദ്ധസ്വഭാവം ദ്യോതിപ്പിക്കുന്ന ഈ പ്രതിബിംബം പാരിസ്ഥിതിക ശോഭയാർന്നതുമാണെന്ന് ... ക്കുക. ഏതോ പ്രാചീനമായ അവ... യിരിക്കണം, കാളിദാസനെ ബഡവാഗ്നി... ലേക്ക് ഉന്മുഖനാക്കിയിരിക്കുക. ഒരിക്കലും ശമിക്കാത്ത വിഷയാസക്തിയെ ഇത്ര രമണീയമാ... ഛന്ദസ്സുകൾ ദുർല്ലഭമാണ്. വൈഷയികത്വത്തിൻെറ ഉദാത്തതയ... ദൃശ്യബിംബങ്ങൾ കാളിദാസനിലല്ലാതെ മററാരിലും തേടേണ്ടതില്ല. ഭർത്തൃഹരിക്കോ ബാണനോ ഈ രതിവ്യഗ്രതകളെ പ്രകൃതിയിലേക്ക് ഇത്രയും മിഴിവോടെ പ്രക്ഷേപിക്കാൻ കഴിഞ്ഞിട്ടില്ല. ആധുനികയുഗത്തിൽ, പാരിസ്ഥിതികമായ ഉണർച്ചകൾ തേടിച്ചെല്ലുന്ന ഒരു മനസ്സ്, ഈ കവിചേതനയിൽത്തന്നെ നാം ചെന്നുചേരുക. രഘുവംശത്തിൽ, ... കാമത്തിൻെറ മറെറാരു ശ്രുതി നാം കേൾക്കുന്നു. മറെറാരുവിധത്തിലുള്ള ഉർവരതയാണത്. കുമാരസംഭവത്തിലെ ഉർവരതയിൽ വേദനകളില്ല. ആ വേദനകളുടെ ചക്രവാകങ്ങൾ ചിറകടിക്കുന്നത് രഘുവംശത്തിലാണ്.

(അവസാനിക്കുന്നില്ല)

33-ാം പേജിൽനിന്നും തുടർച്ച

റെയൊരു വീട്ടിൽ കലശലായ രോഗം ബാധിച്ചു കിടപ്പിലായപ്പോൾ മരുന്നിൽ വിശ്വാസമില്ലാത്ത ആതിഥേയ, ഡോക്ടറെ കാണിച്ചു മരുന്നുകൾ നൽകുന്നതിനു പകരം അരവിന്ദ മഹർഷിയോടും മദറിനോടും മററും പ്രാർത്ഥിച്ചുകൊണ്ടിരുന്നതുമെല്ലാം (പാശ്ചാത്യ രാജ്യങ്ങളിലും അന്ധവിശ്വാസങ്ങൾക്ക് ഒരു കുറവുമില്ല!) സ്വദേശത്തുനിന്ന് അങ്ങകലെ, ഈ മുസാഫിറിനു നേരിടേണ്ടിവന്ന പ്രയാസങ്ങളിൽ ചിലതുമാത്രം. ഒരിക്കൽ വിദേശത്തു വച്ചുതന്നെ ഗുരുവിനു മാരകമായ രോഗം ബാധിച്ചു. അന്ന് ഡോക്ടർ നടത്തിയ 'വിധിയെഴുത്ത്' അനുസരിച്ച് ഗുരു ഇന്ത്യയിലെത്തിയ ഉടൻ മരിച്ചുപോകേണ്ടതായിരുന്നു. താനിപ്പോഴും ആരോഗ്യവാനായി ജീവിക്കുന്നുവെന്നറിഞ്ഞാൽ ആ ഡോക്ടർക്ക് വിശ്വാസം വരില്ലെന്ന് ഗുരു എഴുതുന്നു. എല്ലാ കഷ്ടനഷ്ടങ്ങളിലും ഈശ്വരൻ തന്നെ സഹായിക്കാനുണ്ടായിരുന്നുവെന്ന് ഗുരു ഉറച്ചുവിശ്വസിക്കുന്നു. മനുഷ്യർ എതിരായി നിന്ന് ഉപദ്രവിച്ചപ്പോഴും ദൈവം കൂടെ നിന്ന് സംരക്ഷിച്ചു. ''ലോകം നിൻെറ കൂടെയാണെങ്കിൽ എന്ത്, ദൈവം എന്നോടൊപ്പമാണ്'' എന്നു ലോകപൂജകരോട് ഗുരു പറയും. ഗണിതപരമായ ഉൺമയോടു കവിതയുടെ ചാരുത ചേരുമ്പോൾ ഗുരുവിൻെറ ദൈവമാകുന്നു.

തലശ്ശേരിയിൽ നിന്നു കോഴിക്കോട്ടേക്കുള്ള യാത്ര.

യാത്രാവേളയിൽ ഗുരു ചിന്തയുടെ ചെപ്പു തുറന്നു: ''എനിക്ക് ദൈവത്തോട് ഒരാവലാതിയും ബോധിപ്പിക്കാനില്ല. അവൻ എനിക്കു വേണ്ടതെല്ലാം നൽകിയിരിക്കുന്നു. എൻെറ യാത്രകൾ തന്നെ എടുക്കുക. അവൻ സ്നേഹത്തോടെ എന്നെ എവിടെയൊക്കെ കൊണ്ടുപോയി! എന്നെ എത്രയെത്ര ലോകങ്ങൾ അവൻ കാണിച്ചു! ഞാൻ എന്നും അവനോട് നന്ദിയുള്ളവനാണ്.'' ഗുരുവിൻെറ ഈ സംതൃപ്തി കൈമുതലായിട്ടുള്ളവരാകുന്നു ഋഷിവര്യന്മാരായ ഗുരുക്കളും ചൈതന്യദായികളായ യതിവര്യന്മാരും.

ഗുരുവിന് ഏററവും വലിയ വെളിച്ചം മനുഷ്യാത്മാവിൽ കുടികൊള്ളുന്ന ദൈവികശോഭയാണ്. ''ഏററവും വലിയ വെളിച്ചം അന്തരാത്മാവിൽ സദാ സന്നിധാനം ചെയ്തരുളുന്ന ഉജ്ജ്വല ജ്യോതിസ്സായ അല്ലാഹുവാണ്.''

''ഈശ്വരൻ കുഴപ്പമാണ്, ഈശ്വര സങ്കല്പംമൂലം എന്തെല്ലാം കുഴപ്പങ്ങൾ ഉണ്ടായി'' എന്നുപറഞ്ഞ ജിദ്ദുകൃഷ്ണമൂർത്തിയോട് ഗുരുവിനു യോജിക്കാനായില്ല. ചിലപ്പോൾ കൃഷ്ണമൂർത്തിയുടെ ചിന്തയോട് ബന്ധം പുലർത്തുന്നുവെന്നു തോന്നിയേക്കാവുന്ന ഗുരുചിന്ത ചില സന്ദർഭങ്ങളിൽ അതുമായി വേർപിരിയുന്നു. പ്രപഞ്ച സംവിധായകനായിരിക്കുന്ന മഹാ നിയന്താവിൻെറ സമർത്ഥമായ കരങ്ങളിൽ നിബദ്ധമായിരിക്കുന്ന കാരണരൂപത്തിലുള്ള ക്രിയാത്മകതയാണ് എങ്ങും ഗുരു ദർശിക്കുന്നത്. 'ഒരു ഉപജ്ഞാപവും കൂടാതെ ദൈവം എല്ലാം ഒരുക്കിത്തരുന്നു'വെന്ന നടരാജഗുരുവിൻെറ അഭിപ്രായത്തിൽ പിന്നെപ്പിന്നെ ഗുരുവിനു വിശ്വാസം വർദ്ധിക്കാനിടയായത് ജീവിതയാത്രയിലെ നിരവധി അനുഭവങ്ങളിലൂടെ അദ്ദേഹം നേരിൽക്കണ്ടനുഭവിച്ച ദൈവകാരുണ്യം തന്നെയായിരുന്നു. ദൈവം കൃതഘ്നനല്ല. മനുഷ്യനും ആകാൻ പാടില്ല. ജീവിതത്തിലെ 'കുരുക്കുകൾ അഴിയുമ്പോൾ യാദൃച്ഛികതകളിൽ ദൈവകാരുണ്യം കണ്ടുതുടങ്ങും. എല്ലാം ശുഭമായി പരിസമാപിച്ചാൽ ദൈവത്തിനു സ്തുതി പറയാൻ മറന്നുപോകുന്നില്ല'-ഗുരു.

ദൈവത്തിൻെറ കാമുകൻ സാക്ഷാത്ക്കാരത്തിലേക്കു നടന്നുനീങ്ങുന്നവനാണ്. ജലാലുദ്ദീൻ റൂമി പാടിയപോലെ, ''ദൈവത്തിൻെറ കാമുകന് ദൈവം മാത്രമാണ് സുഖവും ദുഃഖവും; അവനാണ് കൂലിയും സേവനവും.''

കനകമലയുടെ മനംമയക്കുന്ന പരിസരം. ഉയർന്ന കുന്നിൻെറ നെറുകയിൽ നിന്നു നോക്കിയാൽ അങ്ങകലെ മലകൾക്കപ്പുറം ഒരു നേരിയ നേർരേഖപോലെ കടൽ ദൃശ്യമാകും. സമയം സന്ധ്യയാകാറായി. ഗുരു സന്ധ്യാരാഗം ആസ്വദിക്കുകയാണ്. ശാന്തിയും ജ്യോതിയും സുഗതയും ബേബിയും ചേർന്ന് ഗുരു രചിച്ച ലളിതഗാനങ്ങൾ മധുരമായി പാടുന്നു. ശ്രോതാക്കളായി ശാന്തി, ജ്യോതി, ബേബിമാരുടെ അച്ഛൻ ശ്രീ.അനന്തൻ, റഹീം മാസ്ററർ, ശ്രീകുമാർ, കസ്മിൻ എന്നിവരും ഈ ലേഖകനും മാത്രം.

പടിഞ്ഞാറ് കുരുതി ചിതറി. കളഭക്കുടം കമഴ്ന്നപോലെ സൂര്യൻ അസ്തമിക്കാൻ ഒരുങ്ങിനിൽക്കുന്നു. ഗായികമാർ പാടുകയാണ്:

''വിണ്ണിലുമെന്നിലും പൂക്കൾ നിറയ്ക്കും
സ്രഷ്ടാവിൻ കരമദ്ഭുതമേ
വിശ്വവിധാത, വിചിത്രശില്പി
സ്നേഹപ്പൊരുളായ് വിലസുന്നു.
നിർവൃതികൊണ്ടു കുളിരണിയുമ്പോൾ
നീയും ഞാനും വിശ്വവുമൊന്ന്.''

ഒരിക്കലും മറക്കാനാവാത്ത ആ സന്ധ്യ പോയിമറഞ്ഞപ്പോൾ ദുഃഖം തോന്നി. പക്ഷേ, സന്ധ്യയ്ക്കുശേഷം ഹൃദയത്തെ സംഗീതസാന്ദ്രമാക്കി ചന്ദ്രിക കടന്നുവന്നു. ചന്ദ്രനെ കാണാനായി തിരിഞ്ഞുനോക്കാൻ ജ്യോതി ഗുരുവിനെ സ്നേഹപൂർവ്വം പ്രേരിപ്പിച്ചപ്പോൾ തിരിഞ്ഞുനോക്കി ഒരു സ്നേഹിതനെയെന്നപോലെ കൈ ഉയർത്തി ചന്ദ്രനെ അഭിവാദ്യം ചെയ്ത ഗുരു മറെറാരു ലോകത്തിലേക്കു ഞങ്ങളെ കൈപിടിച്ചുകൂട്ടിക്കൊണ്ടു പോവുകയായിരുന്നു. ചന്ദ്രനു ചുററും ആരാധന നടത്തുന്ന പൂപ്പാലികമാരെപ്പോലെ താരകങ്ങൾ അണിനിരന്നിരുന്നു. കനകമലയിലെ കനകം വിളയിക്കുന്ന പൂക്കളിൽ നിന്നുയർന്നുപൊങ്ങുന്ന മാദകപരിമളം മനുഷ്യേന്ദ്രിയങ്ങളെയും രാവിനെയും പുണർന്നൊഴുകുകയാണ്. ഹൃദയഹാരിയായ ഹേമന്ത ചന്ദ്രിക പ്രപഞ്ചത്തെയാകെ പാൽപ്പുഴയിൽ മുക്കിയിരിക്കുന്നു. വിശ്വസത്യത്തെ നേരിൽക്കണ്ട മുഹൂർത്തങ്ങൾ. വിശ്വമനസ്സാക്ഷി നിശ്ശബ്ദം മന്ത്രിക്കുന്നപോലെ തോന്നി, ജർമ്മനിയിലെ നെക്കാർ നദിക്കരയിൽ വച്ച് ചിന്തയുടെ രാവിൽ നിലാവായി വന്ന ഇഖ്ബാൽ പാടിയ ഈരടികൾ:

''ചന്ദ്രനിൽ നിന്നൊഴുകും നിലാവു
ശാന്തം,
താഴ്‌വരയിലെ പാട്ടുകാർ നിശ്ശബ്ദർ.
കുന്നിൻചെരുവിലെ മരങ്ങൾ ശാന്തം.
രാവിൻമടിയിൽ മയങ്ങും പ്രകൃതിക്കു
മോഹാലസ്യം.
നിശ്ശബ്ദതയുടെ സൗന്ദര്യമെത്ര
ആകർഷകം!
നെക്കാറിൻ പ്രവാഹംപോലും ശാന്തം.
എൻ ഹൃദയമേ, നീയും ശാന്തമാകൂ,
ദുഃഖത്തിൻ മടിയിൽ തലചായ്ച്ചുറങ്ങൂ.''

അപ്പോഴും ശാന്തി പാടുകയാണ് ഗുരുവിൻെറ തന്നെ വരികൾ:

''അകമില്ല പുറമില്ല പുകളെങ്ങും പൊങ്ങുന്നു,
പരമേശാ ഞാൻ നിൻെറ ഒളിയായ് പൊലിയട്ടെ,
ആ ദിവ്യസുന്ദരാനുഭൂതി ദീപ്തിയിൽ,
ജീവൻെറയഭിലാഷം പൂർത്തിയാകട്ടെ.''

വിവേക സംക്രമണത്തിൻെറ അവധൂതൻെറ സന്നിധിയിൽ വികാരതരളിതനായി, അനുഭൂതി ആവേശിച്ച്, അനുഭവിച്ചാസ്വദിച്ച സന്ധ്യാരാഗത്തിലും നിശീഥിനിയിലും ചിന്താധാരയും വികാരധാരയും ചേർന്നൊഴുകിക്കഴിഞ്ഞിരുന്നു. ചഷകത്തിൽ വീഞ്ഞു വിളമ്പി ലഹരി പകർന്നേകിയ ഉന്മത്തൻെറ മുൻപിൽ പോയി ഉന്മാദത്തോടെ ഉറക്കെ വിളിച്ചുപറയാൻ തോന്നി:

''ഞാൻ കേട്ടത് മണ്ണുകൊണ്ടാണ് നിൻെറ
സൃഷ്ടിയെന്നാണ്,
നിന്നിൽ കാണുന്നതോ, ചന്ദ്രൻെറയും
നക്ഷത്രങ്ങളുടെയും വീര്യവും.''





എൻ.ഇ. ബാലറാം

**യോഗദർശനത്തിൻെറ പിതാവ് പതഞ്ജലിയായിരുന്നു. മനസ്സിൻെറ സൃഷ്ടിയാണ് ദൃശ്യം, പ്രപഞ്ചം എന്നിവർ കരുതുന്നു. അതുകൊണ്ട് പ്രപഞ്ചത്തെ അവർ നിഷേധിക്കുന്നുവെന്ന് അർത്ഥമാക്കരുത്. ചിത്തവും ചിത്തനിയന്ത്രണവും അതിനാവശ്യമായ യോഗാചരണവും മററുമാണ് ഈ ദർശനശാഖ ഊന്നിപ്പറയുന്നത്.**

## ഭാരതീയ സാംസ്കാരിക പാരമ്പര്യം

# ഷഡ്ദർശനങ്ങൾ

കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച

ഭാരതീയ ദർശനങ്ങളെ സംക്ഷേപിച്ചുകൊണ്ട് ഷഡ്ദർശനങ്ങൾ എന്നാണ് പാരമ്പര്യമായി പറഞ്ഞുവരുന്നത്. 'സർവ്വദർശനസംഗ്രഹം' എന്ന ഗ്രന്ഥത്തിൽ പതിനാറു ദർശനശാഖകളെക്കുറിച്ചു പറയുന്നുണ്ട്. അവയിൽ പഞ്ചരാത്രം, കാപാലികം തുടങ്ങിയവയെ പൂർണ്ണദർശനങ്ങളായി ചിലർ കരുതുന്നില്ല. ഒമ്പതെണ്ണത്തെയാണ് പ്രധാനമായി പരിഗണിക്കുന്നത്. അവയെയാകട്ടെ, രണ്ടായി തരംതിരിക്കുന്നു. ഒരുവിഭാഗം ദർശനത്തെ ആസ്തികമെന്നും രണ്ടാമത്തെ വിഭാഗത്തെ നാസ്തികമെന്നും വിളിക്കുന്നു. പരലോകത്തിൽ വിശ്വസിക്കാത്ത ദർശനശാഖയെ പാണിനി എന്ന വ്യാകരണപണ്ഡിതൻ നാസ്തികം എന്നു വിശേഷിപ്പിച്ചു. എന്നാൽ ധർമ്മശാസ്ത്രകാരനായ മനു വേദങ്ങളെ മാനിക്കാത്ത ദർശനത്തെയാണ് നാസ്തികം എന്നു വിളിച്ചത്. 'നാസ്തികോവേദനിന്ദകഃ' എന്ന മനുവിൻെറ ദർശനവിഭജനം സുപ്രസിദ്ധമാണ്. വേദത്തെ നിന്ദിക്കുന്നവർ നാസ്തികർ എന്നർത്ഥം. പക്ഷേ, മനുവാണ് പിന്നീടു ദാർശനികമണ്ഡലത്തെ സ്വാധീനിച്ചത്. ശങ്കരാചാര്യർ മനുസംഹിതയെ അങ്ങേയററം ആദരിക്കയും ആവർത്തിച്ച് ഉദ്ധരിക്കയും ചെയ്തത് യാദൃച്ഛികമല്ല. അങ്ങനെ ക്രമേണ വേദത്തെ പ്രമാണമായി (ജ്ഞാനത്തിനുള്ള ആധാരമായി) അംഗീകരിക്കുന്നവയെ ആസ്തികങ്ങളെന്നും അംഗീകരിക്കാത്തവയെ നാസ്തികങ്ങളെന്നും കരുതിവന്നു; അംഗീകരിച്ചുവന്നുവെന്നർത്ഥം.

ഷഡ്ദർശനങ്ങൾ, സാംഖ്യം, ന്യായം, വൈശേഷികം, യോഗം, മീമാംസ, വേദാന്തം എന്നീ പേരുകളിൽ അറിയപ്പെടുന്നവയാണ്. ലോകായതവും ബൗദ്ധദർശനവും ജൈനദർശനവും നാസ്തികങ്ങളാകയാൽ അവയെ ഈ പട്ടികയിൽ ആസ്തികവാദികൾ ഉൾപ്പെടുത്തിയില്ല. ഷഡ്ദർശനങ്ങളിൽ ഈശ്വരവാദത്തെ അംഗീകരിച്ചത് യോഗവും വേദാന്തവും മാത്രമാണ്. അത്രയുമല്ല, സാംഖ്യവും ന്യായവും വൈശേഷികവും വേദങ്ങളെ അത്രയേറെ പ്രമാണഗ്രന്ഥങ്ങളായി അംഗീകരിച്ചിട്ടില്ലെന്നതും പ്രസ്താവ്യമാണ്. സാംഖ്യത്തെയും യോഗത്തെയും ഒരുമിച്ചുചേർത്ത് സാംഖ്യയോഗങ്ങളായും ന്യായത്തെയും വൈശേഷികത്തെയും കൂട്ടിയിണക്കി ന്യായവൈശേഷികങ്ങളായും മാററിയത് ഏതാണ്ട് എ.ഡി. എട്ടാം നൂററാണ്ടോടുകൂടിയാണ്. ഗുപ്തകാലഘട്ടത്തിനു തൊട്ടുമുമ്പും പിമ്പും ഉണ്ടായ ആത്മീയവാദ വികാസവേളയിലാണ് ഈ കൂട്ടിച്ചേർക്കൽ പ്രക്രിയ നടന്നത്. അതിനുമുമ്പുതന്നെ അല്പാല്പമായി സാംഖ്യം, ന്യായം, വൈശേഷികം തുടങ്ങിയ ദർശനങ്ങളിൽ ആത്മീയവാദത്തിൻെറയും ഈശ്വരവാദത്തിൻെറയും അംശങ്ങൾ വ്യാപിച്ചുതുടങ്ങിയിരുന്നു. ഇനി നമുക്കു ഷഡ്ദർശനങ്ങളുടെ ഉള്ളടക്കമെന്തെന്നു ചുരുക്കമായി പരിശോധിക്കാം.

### സാംഖ്യം

ദർശനസാഹിത്യത്തിൻെറ സ്വഭാവം ഒററ വാചകത്തിൽ ആദ്യമായി വ്യക്തമാക്കട്ടെ. വളരെ ദുർഗ്രഹമായ രീതിയിൽ എഴുതിയ 'സൂത്രങ്ങൾ' എന്ന പേരിലുള്ള ദർശനഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കുക എളുപ്പമുള്ള കാര്യമല്ല. 'ഭാഷ്യങ്ങൾ' എന്ന പേരിൽ അവയ്ക്കുണ്ടായ വിശദീകരണ ഗ്രന്ഥങ്ങളാണ് സഹായത്തിനെത്തുന്നത്. ഭാഷ്യം ചിലപ്പോൾ ഭാഷ്യകാരൻെറ ഹിതമനുസരിച്ചായിരിക്കും എന്നു പറയേണ്ടതില്ലല്ലോ. ഏതായാലും സാംഖ്യത്തിൻെറ സൂത്രമോ ഭാഷ്യമോ ഇതുവരെ ലഭിച്ചിട്ടില്ല. കുറേക്കാലം കഴിഞ്ഞശേഷം ഈശ്വരകൃഷ്ണൻ എന്ന പണ്ഡിതൻ എഴുതിയ സാംഖ്യകാരിക എന്ന ഗ്രന്ഥമേ ഇന്നു ലഭിക്കുന്നുള്ളു. സാംഖ്യസ്ഥാപകനെ 'കപിലൻ' എന്നാണ് അറിഞ്ഞുവരുന്നത്. ഏററവും പുരാതനമായ ഭാരതീയ ദർശനമാണിത്. സുമേറിയക്കാരിൽനിന്നുള്ള ആശയത്തിൻെറ സ്വാധീനം ഈ ദർശനത്തിൽ കാണാമെന്നുവരെ പ്രസിദ്ധ ദർശന ചിന്തകനായ പ്രൊഫസർ സുരേന്ദ്രനാഥദാസ ഗുപ്ത പറയുന്നുണ്ട്. സാംഖ്യചിന്തയാണ് പ്രപഞ്ചത്തെ പ്രകൃതി എന്ന സങ്കല്പത്തിൽ കണ്ടത്. പ്രകൃതിയും അതിൻെറ പരിണാമഫലമായുണ്ടായ 23 തത്ത്വങ്ങളും അവയുടെ വിശദീകരണവുമാണ് സാംഖ്യദർശനത്തിൻെറ പൊരുൾ. പ്രകൃതിയെ പ്രധാന എന്നും സാംഖ്യന്മാർ വിളിക്കാറുണ്ട്. പ്രകൃതിയുടെ ചലനനിയമത്തെ സാംഖ്യർ വിളിക്കുന്നത് 'സ്വഭാവം' എന്നാണ്. ഇതിൽനിന്നാണ് സ്വഭാവവാദം ഉണ്ടായത്. സാംഖ്യർ പറയുന്ന ഉദാഹരണംതന്നെ ഉദ്ധരിക്കാം. തീയ്ക്കു ചൂടുണ്ടാകുന്നതും, വെള്ളത്തിനു ദ്രാവകത്വം ഉണ്ടാകുന്നതും സ്വഭാവനിയമംമൂലമാണ്. പ്രകൃതിയുടെ സ്വഭാവമായി പലവിധ ആശയങ്ങൾ ഉണ്ടാകുന്നു. ഭൗതികപ്രകൃതിയിൽ നിന്നാണ് ഈ ആശയങ്ങൾ ഉണ്ടാകുന്നത്. മൂലപ്രകൃതിയുടെ ഈ വികാരങ്ങളായ ബുദ്ധി, അഹങ്കാരം, മനസ്സ്, ഇന്ദ്രിയങ്ങൾ, തന്മാത്രകൾ എന്നിവയാണ് ഇരുപത്തിമൂന്നു തത്ത്വങ്ങളായിപ്പറയുന്നത്. മഹാഭാരതത്തിൽ മൂന്നുവിധം സംഖ്യകൾ അടങ്ങിയ സാംഖ്യത്തെപ്പററി പറയുന്നുണ്ട്. ഇരുപത്തിനാലു സംഖ്യ അടങ്ങിയതും ഇരുപത്തിയഞ്ചും ഇരുപത്തിയാറും സംഖ്യകൾ അടങ്ങിയതുമായ സാംഖ്യങ്ങൾ. ഇരുപത്തഞ്ചാമത്തെ സംഖ്യയാണ് 'പുരുഷന്മാർ' എന്ന സങ്കല്പം. ഈ പുരുഷനാണ് ക്രമേണ സാംഖ്യത്തെ ആത്മീയവാദത്തിലേക്കു നയിച്ചത്. ആദിമസാംഖ്യത്തിൽ 'പുരുഷ'നില്ലെന്ന കാര്യം ഓർക്കണം. ഏററവും വലിയ സാംഖ്യചിന്തകനായ ചരകൻ നിരവധി പുരുഷന്മാരെപ്പററിയാണു പറഞ്ഞത്. ഏകപുരുഷവാദം അദ്ദേഹം അംഗീകരിച്ചതുമില്ല.

പ്രകൃതിയുടെ പരിണാമത്തിൻെറ ഫലമായുണ്ടാകുന്നതാണ് ക്ഷേത്രമെന്നും പരിണമിക്കാതെ നില്ക്കുന്ന അവ്യക്തഭാവത്തിനാണ് ക്ഷേത്രജ്ഞൻ എന്നു പറയുന്നതെന്നും സാംഖ്യത്തിൽ പിന്നീടു കൂട്ടിച്ചേർക്കുകയുണ്ടായി. ഈ ക്ഷേത്രക്ഷേത്രജ്ഞവാദം സാംഖ്യത്തെ ആത്മീയവാദത്തിലേക്കു തള്ളിമാററാൻ സഹായിച്ചു. എന്നാൽ നല്ലൊരു വിഭാഗം എപ്പോഴും അതിനെ എതിർത്തിരുന്നു. എ.ഡി പതിനാറാം നൂററാണ്ടിൽ ആദിമ

സാംഖ്യത്തിലെ ഗുണങ്ങൾ യഥാർത്ഥവസ്തുക്കളാണെന്നുവരെ വിജ്ഞാനഭിക്ഷു എന്ന പണ്ഡിതൻ വാദിച്ചത് ഇതിനുദാഹരണമാണ്. കപിലൻ, ആസുരി, പഞ്ചശിവൻ, ചരകൻ തുടങ്ങിയവരാണ് പ്രാചീനകാലത്തെ സാംഖ്യചിന്തകർ.

ന്യായസൂത്രം എഴുതിയത് ഗൗതമനാണ്. അതിനു ഭാഷ്യം എഴുതുകയും അതൊരു സ്വതന്ത്രശാഖയാക്കി ഉയർത്തുകയും ചെയ്തത് വാത്സ്യായനനാണ്. വാത്സ്യായനൻ ന്യായവിദ്യയെ ആന്വീക്ഷികി എന്നാണു വിളിച്ചത്. ന്യായസൂത്രത്തിൽ ഈശ്വരനെപ്പററി യാതൊരു പരാമർശനവുമില്ല. ജ്ഞാനാന്വേഷണ മാർഗ്ഗവും ജ്ഞാനവിദ്യയുടെ ഉദ്ദേശ്യവും 'വാകോവാക്യം' എന്ന് ആ കാലഘട്ടത്തിൽ അറിയപ്പെടുന്ന വാദവിവാദരീതിക്കുള്ള മാർഗ്ഗനിർദ്ദേശങ്ങളുമാണ് ന്യായദർശനം ചർച്ചചെയ്യുന്നത്. ചർച്ചാരീതിയെപ്പററി പറഞ്ഞതു ശ്രദ്ധേയമാണ്. പക്ഷം (ഒരഭിപ്രായം, ഒരു ദർശനം, ഒരു സങ്കല്പം എന്നെല്ലാമുള്ള അർത്ഥം), സംശയം (പ്രസ്തുത ആശയത്തിലുള്ള സംശയം), പരീക്ഷ (അനുഭവജ്ഞാനം, പ്രത്യക്ഷവും വിമർശനാത്മകവുമായ പഠനം), നിർണ്ണയം, സിദ്ധാന്തം, എന്നീ രീതികളിൽക്കൂടി വേണം ജ്ഞാനാന്വേഷണമെന്നാണ് ന്യായവിദ്യ പറയുന്നത്. ശാസ്ത്രീയമായ ഒരു സമീപനം ഇതിൽക്കാണാം. ഇക്കാരണത്താലാകാം ഇതിനെ തർക്കവിദ്യ എന്നും പറയാറുണ്ട്. വൈശേഷിക ചിന്തയുമായി ഇതിലെ ആശയങ്ങൾക്കു ചിലപ്പോൾ സാമീപ്യം കാണാമെന്ന കാര്യം ശ്രദ്ധേയമാണ്.

വൈശേഷികസൂത്രം എഴുതിയത് കണാദനാണ്. ഇതിനു വ്യക്തമായ ഭാഷ്യം ചമച്ചത് പ്രശസ്തപാദനാണ്. ഇദ്ദേഹം ജീവിച്ചത് എ.ഡി 6-ാം നൂററാണ്ടിലാണ്. സാംഖ്യം പോലെ വൈശേഷികവും ബുദ്ധനു മുമ്പാണെന്നു പല ചരിത്രകാരൻമാരും കരുതുന്നു. ന്യായത്തിനു സ്വന്തമായ പേരുണ്ടായത് വിവാദരീതി സ്ഥാപിച്ചതുകൊണ്ടാണെങ്കിൽ പ്രത്യേക ചില ആശയങ്ങൾ സവിശേഷമായ ചിന്തകൾ അവതരിപ്പിച്ചതുകൊണ്ടാണ് വൈശേഷികത്തിനു സ്വന്തം പേർ സിദ്ധിച്ചതെന്ന് ദാർശനിക ചരിത്രകാരൻമാർ പറയുന്നു. ഇതെല്ലാം അഭ്യൂഹങ്ങളാണെന്നു കാണുന്നു. ന്യായവൈശേഷികങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങൾ ഇവിടെ വിവരിക്കുന്നില്ല. അവ ധാരാളമാണ്.

അണുസിദ്ധാന്തം അവതരിപ്പിച്ചത് ഭാരതത്തിൽ ആദ്യമായി വൈശേഷിക ദർശനമാണ്. ഭൂമിയും അഗ്നിയും വായുവും ജലവും അണുക്കളാൽ നിർമ്മിതമാണ്. ഈ അണുക്കൾക്കെല്ലാം എണ്ണം, കനം, ചലനവേഗത, നിറങ്ങൾ, രുചി, ഗന്ധം, സ്പർശം മുതലായ ഗുണങ്ങളുണ്ട്. ആകാശം എന്ന സങ്കല്പം അംഗീകരിന്നുണ്ടെങ്കിലും അവ ശബ്ദസഞ്ചാരത്തിനുള്ള ഉപാധിയാണെന്ന് ഏതാണ്ടു പറയാം. അണുക്കൾക്ക് ഒത്തുചേർന്നല്ലാതെ ഒററയ്ക്കു നില്ക്കാൻ വയ്യ. കണാദൻ ഉന്നയിച്ച മറെറാരു കാററഗറി അഥവാ ജ്ഞാനസങ്കല്പം പദാർത്ഥം എന്നുള്ളതാണ്. പേരു പറഞ്ഞു മനസ്സിലാക്കാൻ കഴിയുന്ന വസ്തു എന്നാണല്ലോ പദാർത്ഥം എന്ന സംജ്ഞയുടെ അർത്ഥം. പദാർത്ഥങ്ങളെ അദ്ദേഹം ആറായി തരംതിരിച്ചു. ഇവയുടെ പേര് ദ്രവ്യം (വസ്തു), ഗുണം, കർമ്മം (ചലനം), സാമാന്യം, (സാർവ്വത്രികമായത്) വിശേഷം (ആത്യന്തികമായി വിശേഷമുള്ളത്), സമവായം (അഭേദ്യമായ ബന്ധം, ബന്ധം വിട്ടാൽ തകർച്ച) എന്നിങ്ങനെയാണ്. ദ്രവ്യം എന്ന പദാർത്ഥത്തിലാണ് പ്രപഞ്ചത്തിലെ എല്ലാ കാര്യങ്ങളും അദ്ദേഹം ഉൾപ്പെടുത്തുന്നത്. പഞ്ചഭൂതങ്ങൾ, കാലം, ദിശ, ആകാശം, ആത്മാവ്, മനസ്സ് എന്നിവയെല്ലാം പെടും. ഷഡ്ദർശനങ്ങളിൽ ഭൗതികത അഥവാ പദാർത്ഥം എന്നതിൻെറ ഗുണങ്ങൾ, സ്വഭാവം, കാററഗറികൾ, ചലനസ്വഭാവം തുടങ്ങിയവ വിവരിച്ചത് സാംഖ്യവും വൈശേഷികവുമാണെന്ന കാര്യം ശ്രദ്ധിക്കേണ്ടതാണ്. മറെറല്ലാ ശാഖകളും അഭ്യൂഹങ്ങളെയാണ് മിക്കവാറും ആധാരമാക്കിയത്.

ഇവിടെ ഒരുകാര്യം ഓർക്കണം. ഭാരതീയ ദർശനങ്ങളിലാകെ നോക്കിയാൽ ഭൗതികവാദം മൂന്നു പ്രകാരത്തിലാണുണ്ടായത്. ലോകായതൻമാരും മററും പറയുന്ന ഭൂതവാദം, സാംഖ്യൻമാർ പറയുന്ന പ്രകൃതിവാദം (സ്വഭാവവാദമടക്കം), വൈശേഷികൻമാർ പറയുന്ന അണുവാദം ഇവ മൂന്നിനേയും മററുള്ളവർ എതിർക്കുന്നതായിക്കാണാം. എ.ഡി എട്ടാം നൂററാണ്ടിൽ ഈ വിവാദം ശക്തിപ്രാപിക്കുന്നു. ശുഭഗുപ്തൻ (വൈഭാഷിക ബുദ്ധചിന്തകൻ), അകളങ്കൻ (ജൈനചിന്തകൻ), കുമാരിലൻ, പ്രഭാകരൻ (രണ്ടുപേരും മീമാംസകർ) എന്നിവർ മനസ്സിൽനിന്നു സ്വതന്ത്രമായി നില്ക്കുന്നു. ഭൗതികപ്രപഞ്ചം ഉണ്ടെന്ന് ഏതാണ്ടു തറപ്പിച്ചു പറഞ്ഞു. 'ബാഹ്യാർത്ഥം' എന്ന സംജ്ഞയാണ് അവർ ഉപയോഗിച്ചത്. വസ്തുനിഷ്ഠമായ പദാർത്ഥത്തിൻെറ നിലനില്പെന്നാണ് ഈ സാങ്കേതികപദത്തിൻെറ അർത്ഥം. ആത്മീയവാദികൾക്ക് ഇതൊരിക്കലും സ്വീകാര്യമായിരുന്നില്ല. എന്നുവച്ചാൽ ഭാരതത്തിൽ നിരീശ്വരവാദം മാത്രമല്ല, ഭൗതികവാദംതന്നെ ഉണ്ടായിരുന്നു എന്നു കാണണം.

യോഗദർശനത്തിൻെറ പിതാവ് പതഞ്ജലിയായിരുന്നു. മനസ്സിൻെറ സൃഷ്ടിയാണ് ദൃശ്യം, പ്രപഞ്ചം എന്ന് ഇവർ കരുതുന്നു. അതുകൊണ്ട് പ്രപഞ്ചത്തെ അവർ നിഷേധിക്കുന്നുവെന്ന് അർത്ഥമാക്കരുത്. ചിത്തവും ചിത്തനിയന്ത്രണവും അതിനാവശ്യമായ യോഗാചരണവും മററുമാണ് ഈ ദർശനശാഖ ഊന്നിപ്പറയുന്നത്. ബുദ്ധി, അഹങ്കാരം, ഇന്ദ്രിയജ്ഞാനം എന്നിവയെല്ലാം അടങ്ങിയതാണ് ചിത്തമെന്ന് അവർ കരുതുന്നു. പുണ്യപാപപ്രവണതകളും ചിത്തത്തിൽ നിന്നുതന്നെതുടങ്ങുന്നു. യോഗം നാലുവിധം കർമ്മങ്ങളെക്കുറിച്ചു പറയുന്നു. ഇതിൽ ശുക്ളകർമ്മങ്ങളാണ് പുണ്യത്തിനാധാരം, കൃഷ്ണകർമ്മങ്ങൾ പാപത്തിനാധാരവും. ഈ കർമ്മങ്ങളാണ് ക്ളേശത്തിനു കാരണമെന്നും പറയുന്നു. ചിത്തത്തിൻെറ നിയന്ത്രണത്തിൻെറ പല പടവുകളെപ്പററി ഈ ദർശനം പറയുന്നു. ധ്യാനവും നിധിദ്ധ്യാസനവും ഹഠയോഗപരിശീലനങ്ങളും ഈ ദർശനത്തിൻെറ പ്രായോഗിക വശങ്ങളാണ്. പ്രകൃതിയെ അംഗീകരിക്കുന്നതുകൊണ്ട് ഈ ശാഖയ്ക്കു സാംഖ്യവുമായി ബന്ധമുണ്ടെന്നാണ് ഒരുവിഭാഗം ദാർശനികൻമാർ കരുതുന്നത്. ഈ ദർശനം ഈശ്വരനിലും ആത്മാവിലും കർമ്മത്തിലും വേദപ്രമാണത്തിലും വിശ്വസിക്കുന്ന ഒന്നാണ്. പടിപടിയായാണ് ഈ പതനത്തിൽ അതെത്തുന്നത്.

വേദാന്തസൂത്രം എഴുതുകയും വേദാന്തചിന്തയ്ക്കു രൂപം നല്കുകയും ചെയ്തത് ബാദരായണനാണ്. ഈ ശാഖ തികച്ചും ആത്മീയമാണെന്നു പറയേണ്ടതില്ല. വേദങ്ങളിൽ ബ്രഹ്മം എന്ന പദത്തിനു മന്ത്രം എന്നാണർത്ഥം. എന്നാൽ ഉപനിഷത്തുക്കളിൽ ആ പദത്തിന് ആത്യന്തികമായ സത്ത, അഥവാ യാഥാർത്ഥ്യം എന്ന അർത്ഥം വന്നു. അങ്ങനെ മനുഷ്യാത്മാവും ബ്രഹ്മവും തമ്മിലുള്ള ബന്ധമാണ് വേദാന്തം ചർച്ചചെയ്യുന്നത്. പാരമ്പര്യമായി വേദങ്ങൾക്ക് രണ്ടു കാണ്ഡങ്ങൾ ഉണ്ടെന്നാണ് ഇവർ പറയുന്നത്. യജ്ഞത്തെയും യജ്ഞധർമ്മത്തെയുംപററിപ്പറയുന്ന കർമ്മകാണ്ഡവും ആത്മീയവാദത്തെപ്പററിപ്പറയുന്ന ജ്ഞാനകാണ്ഡവും. കർമ്മകാണ്ഡരംഗങ്ങളെ വേദാന്തം നിസ്സാരമായി കരുതുന്നു. ഗൗഡപാദൻെറ ഘട്ടമാകുമ്പോഴേക്കും ഈ ചിന്ത ശക്തമായി. ഇതിനുമുമ്പുതന്നെ മഹായാന ബുദ്ധദർശനത്തിലെ മാധ്യമികൻമാരും യോഗാചാരവാദികളും ശൂന്യവാദവും വിജ്ഞാനവാദവും (ഗുപ്തകാലഘട്ടത്തിലെ പ്രധാനപ്പെട്ട ഒരു സംഭവം) സൃഷ്ടിച്ചു. രണ്ടു വാദങ്ങളും ബാഹ്യപ്രപഞ്ചത്തിൻെറ അസ്തിത്വത്തെ നിഷേധിക്കയും ആശയം മാത്രമാണ് സത്യമെന്നു സ്ഥാപിക്കുകയും ചെയ്തു. പ്രാപഞ്ചികസത്യംതന്നെ രണ്ടുവിധത്തിലുള്ളതാണെന്ന് ഈ ചിന്താഗതിക്കാരാണു പറഞ്ഞത്. സംവൃതി സത്യവും (സത്യമല്ലാത്ത സത്യം) പാരമാർത്ഥിക സത്യവും (യഥാർത്ഥ സത്യം) എന്നവർ ഇവയ്ക്കു പേരിട്ടു. ഇതെല്ലാം ഭംഗിയായി വിപുലപ്പെടുത്തിയിട്ടാണ് ശങ്കരൻ അദ്വൈതം സ്ഥാപിച്ചത്. അവിദ്യ അഥവാ മായയാണ് ലോകം ഉണ്ടെന്നു തോന്നിക്കുന്നത്. മോക്ഷമാർഗ്ഗം പരബ്രഹ്മ ലയമാണെന്ന് ഇവർ വിശദീകരിക്കുന്നു. ഇവർ പിന്നെ അഞ്ചു പ്രധാന ശാഖകളായി മുറിഞ്ഞുവെങ്കിലും ശങ്കരൻെറ അദ്വൈതത്തിനാണ് സ്വാധീനം ലഭിച്ചത്.

ഒടുവിൽ പറയാനുള്ളത് മീമാംസയെക്കുറിച്ചാണ്. ജൈമിനി എന്ന ഒരു പണ്ഡിതനാണ് മീമാംസാസൂത്രം എഴുതിയത്. ഈ സൂത്രത്തിന് ശബരനും കുറേക്കഴിഞ്ഞ് പ്രഭാകരനും കുമാരിലഭട്ടനും എഴുതിയ ഭാഷ്യങ്ങൾ ഉജ്ജ്വലങ്ങളാണ്. മീമാംസാവാദികളിൽ ആരും ഈശ്വരവാദികളല്ല. വേദങ്ങളിൽക്കാണുന്ന ദൈവങ്ങളെക്കുറിച്ചും യജ്ഞത്തെക്കുറിച്ചുമുള്ള പ്രസ്താവനകൾ അത്ര കാര്യമായി പരിഗണിക്കേണ്ടതില്ലെന്നാണ് ശബരനും കുമാരിലനും പറഞ്ഞത്. ഇവർ ദൈവത്തിലോ പരലോകത്തിലോ ഒന്നും വിശ്വസിക്കുന്നില്ല. ജ്ഞാനാന്വേഷണം അനുമാനാശ്രിതവും പ്രത്യക്ഷശക്തി പരീക്ഷണാശ്രിതവും ആകണമെന്ന ശാസ്ത്രീയവാദം ഉന്നയിച്ചത് കുമാരിലനാണ്. ദൃഷ്ടാന്തംകൊണ്ടും പരീക്ഷണംകൊണ്ടും പ്രത്യക്ഷതകൊണ്ടും തെളിയിക്കാത്ത അഭ്യൂഹങ്ങൾ സ്വീകരിക്കുന്നത് യുക്തിരഹിതമാണെന്ന് ഇവർ വാദിച്ചു. ബാഹ്യപ്രപഞ്ചം നില്ക്കുന്നത് മനസ്സിനെ ആശ്രയിച്ചല്ലെന്ന് ലോകായതവാദികളെപ്പോലെ ഇവരും വാദിച്ചു. സ്വപ്നത്തെയും ധ്യാനത്തെയും ഇന്ദ്രിയാതീത ആനന്ദത്തെയും കുറിച്ചുള്ള പരമാർശങ്ങളെ തീക്ഷ്ണമായി വിമർശിച്ച മഹാപണ്ഡിതനാണ് കുമാരിലൻ എന്ന കാര്യം ഓർക്കണം. ഷഡ്ദർശനത്തിൻെറ വളരെ അപൂർണ്ണമായ ഒരു ചിത്രമാണ് ഇവിടെ നല്കിയത്.

(തുടരും)





എൻ.എൻ. പിള്ള

# എമർജൻസി

ചീനൻെറ പാചകവിധങ്ങൾ ലോകപ്രസിദ്ധമാണ്. സമ്പത്തു വർദ്ധിക്കുന്നതനുസരിച്ച് ആഹാരവിഭവങ്ങളുടെ അളവും ഭാര്യമാരുടെ എണ്ണവും വർദ്ധിക്കും. ചോറാണ് പ്രധാന ആഹാരം. തീ പറക്കുന്ന ചോറും അതിനടുത്ത വിഭവങ്ങളും ഉദയമുഹൂർത്തത്തിൽത്തന്നെ കഴിച്ചിരിക്കും. ചീനൻ ഒരിക്കലും പഴഞ്ചോറുണ്ണാറില്ല.

അധികാരം, ഗർഭം, കടം തുടങ്ങിയ ചില അനുഭവങ്ങൾ ആരംഭത്തിൽ പരമസുഖവും അവസാനം പ്രാണദണ്ഡവുമാണെന്ന് ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട്. എന്നാൽ എൻെറ ജീവിതത്തിൽ എനിക്കേററവും സഹിച്ചുകൂടാത്ത അനുഭവമാണ് ആവർത്തന വൈരസ്യം—Boredom of routine. ഈഷൽ വ്യത്യാസം കൂടാതെ കൃത്യം രാവിലെ അഞ്ചുമണിക്ക് ആരംഭിക്കുന്ന 'റുട്ടീൻ ജോലികൾ' വൈകിട്ട് ആറുമണിക്കാണ് അവസാനിക്കുന്നത്. ആറുനോററിരുന്ന്, ആകസ്മികമായി, ഒരു ലോട്ടറി അടിച്ചപോലെ കിട്ടിയ ഏക ജീവിതമാർഗ്ഗമായ ആ എസ്റ്റേറ്റു ജോലി ദിവസം ചെല്ലുന്തോറും എനിക്കു മടുത്തു മടുത്തു വന്നു. ഇന്നും ഒററ അച്ചിൽ വാർത്തമാതിരിയുള്ള ജീവിതം അങ്ങേയററം ആറുമാസത്തിൽക്കൂടുതൽ സഹിക്കാൻ എനിക്കു വിഷമമാണ്. അതിലും വിഷമമാണ് മറെറാരാളുടെ നിർബ്ബന്ധങ്ങളെ അന്ധമായി അനുസരിക്കുക എന്നത്. ഞാൻ ആരെയും അനുസരിക്കാം, പക്ഷേ, എന്നെ അനുസരിപ്പിക്കുന്നത് എനിക്കിഷ്ടമല്ല. എന്നാൽ മാനേജർ സായ്പിന് എപ്പോഴും എന്തും പറഞ്ഞ് അനുസരിപ്പിച്ചേ അടങ്ങൂ എന്നൊരു പ്രവണതയുള്ളതായി എനിക്കനുഭവപ്പെട്ടു തുടങ്ങി. ഇതിൽനിന്നുള്ള ഏക ആശ്വാസം തൊഴിലാളികളിൽനിന്നും എനിക്കു ലഭിച്ച സ്നേഹവും വിശ്വാസവുമായിരുന്നു.

ഞാൻ ചെന്ന് ഏതാണ്ട് നാലുമാസം കഴിഞ്ഞായിരുന്നു ചീനൻെറ 'ഹരിബുസാർ'. നമ്മുടെ ഓണംപോലെയോ ക്രിസ്മസ്സുപോലെയോ ഉള്ള 'പെരുന്നാൾ'. മൂന്നുദിവസം നീണ്ടുനില്ക്കുന്ന ആ പെരുന്നാളാഘോഷിക്കാൻ ഒരുകൊല്ലത്തെ സമ്പാദ്യം മുഴുവൻ ചെലവാക്കാൻ അവർക്കൊരു മടിയുമില്ല. വിലകൂടിയ പട്ടുവസ്ത്രങ്ങൾ, മററ് അലങ്കാരവസ്തുക്കൾ, വാസനദ്രവ്യങ്ങൾ തുടങ്ങിയവ ഓരോരുത്തരും മത്സരിച്ചായിരിക്കും വാങ്ങുക. 'ഹരിബുസാറി'ൻെറ സദ്യവട്ടമൊന്നും പറയാനുമില്ല. വിഷയസുഖം (epicurianism) എത്ര കണ്ടാകാമോ അത്രകണ്ട് ആസ്വദിക്കുക എന്നതാണ് ചീനൻെറ അടിസ്ഥാന ജീവിതതത്വം. ചീനൻെറ പാചകവിധങ്ങൾ ലോകപ്രസിദ്ധമാണ്. സമ്പത്തു വർദ്ധിക്കുന്നതനുസരിച്ച് ആഹാരവിഭവങ്ങളുടെ അളവും ഭാര്യമാരുടെ എണ്ണവും വർദ്ധിക്കും. ചോറാണ് പ്രധാന ആഹാരം. തീ പറക്കുന്ന ചോറും അതിനടുത്ത വിഭവങ്ങളും ഉദയമുഹൂർത്തത്തിൽത്തന്നെ കഴിച്ചിരിക്കും. ചീനൻ ഒരിക്കലും പഴഞ്ചോറുണ്ണാറില്ല. നമുക്കു നേരേമറിച്ചും.

ലളിതമായ ചില അകമ്പടികളോടെ "ഇലോ ഭനമുപാസ്മ്യ ഹേ ഇലജ്ജ ബാന്ധവ സ്യോദയേ" എന്ന പ്രാർത്ഥന; ഓരോ ശീലം!

'ഹരിബുസാർ' പ്രമാണിച്ച് എനിക്കു കിട്ടിയ ക്ഷണങ്ങൾക്കു കൈയും കണക്കുമില്ല. അവയെല്ലാം യഥാവിധി സ്വീകരിച്ച് ചീനൻെറ ആതിഥ്യമര്യാദയെ തൃപ്തിപ്പെടുത്താൻ ഞാൻ പരമാവധി ശ്രമിച്ചു.

മൂന്നുദിവസവും ചൗമാൻെറ വീട്ടിലെ ആഹ്ളാദപ്രകർഷത്തിന് അതിരില്ലായിരുന്നു. തീററയും കുടിയും കളിയും ചിരിയും കെട്ടിമറിയലുംതന്നെ. പച്ചപ്പയറും പാവയ്ക്കായുമടക്കം പലവിധ പച്ചക്കറികളും, കൊത്തിയരിഞ്ഞ പന്നിയിറച്ചിയും, ചെമ്മീനും എല്ലാം ചേർത്ത 'പൗറി സൂപ്പ്' എന്ന ഫെഡറേഷൻ മുതൽ 'ബേർഡ്സ് നെസ്ററ് സൂപ്പ്' എന്ന സൂപ്പർ സ്ററാർവരെ പലയിനം സൂപ്പുകളും അതീവ സ്വാദിഷ്ഠങ്ങളായ മററനവധി ഉപദംശങ്ങളും ചേർന്ന വിരുന്നുസൽക്കാരങ്ങൾകൊണ്ടു ശ്വാസംമുട്ടിയ ദിവസങ്ങളായിരുന്നു അവ.

ഇടയ്ക്കൊരു ദിവസം രാവിലെ, എൻെറ സ്ഥിരം ഡ്യൂട്ടിയിൽപ്പെട്ട 'ലയ' പരിശോ

ധനയ്ക്കിടയ്ക്ക് വരാന്തയിൽ ഒരു മൂലയ്ക്ക് ഒരു വലിയ തകരത്തൊട്ടി മൂടിവച്ചിരിക്കുന്നതു കണ്ട്, അതിൻെറ അടപ്പു പൊക്കിയ എൻെറ നേരെ ചണനൂലുകൊണ്ടു കൂട്ടിക്കെട്ടിയ നാലു കാലുകൾ നിവർന്നു വരുന്നതാണു കണ്ടത്. അതു കണ്ടതും ആ തൊട്ടിയുടെ ഉടമസ്ഥനായ ചീനനും അടുത്തുനിന്ന അവൻെറ ഭാര്യയും ഞെട്ടിവിളറുന്നതു ഞാൻ കണ്ടു. പരിഭ്രാന്തനായ ചീനൻ മുന്നോട്ടാഞ്ഞ് ആ അടപ്പുകൊണ്ടു തൊട്ടി അമർത്തിയടച്ചു, വീണ്ടും എൻെറ പരിശോധന തടയുന്ന മട്ടിൽ. 'അപ്പ ഇത്തു?' (എന്താ ഇത്?) എന്ന ചോദ്യത്തിന് ഒരു പതറിയ ശബ്ദത്തിൽ 'ഊത്താങ്ങ്പുഞ്ഞ ബീനത്താങ്ങ്‌ലായ' (ഒരു കാട്ടുമൃഗമാണ്) എന്ന മറുപടിയാണു കിട്ടിയത്. എന്നെ അനുഗമിച്ചിരുന്ന 'ചൗമാൻ' കൂടുതൽ അന്വേഷണത്തിനൊന്നും അനുവദിക്കാതെ എന്നെയുംകൊണ്ടു സ്ഥലംവിട്ടു. ഭാരമേറിയ ആ തൊട്ടിയും വലിച്ചുപൊക്കിക്കൊണ്ട് ആ വീട്ടുടമസ്ഥരായ ദമ്പതികൾ മുറിക്കുള്ളിലേക്കു വലിഞ്ഞു. ആ തൊട്ടിയിൽക്കണ്ടത് ഒരു ചുവന്നു തടിച്ച ചത്ത പട്ടിയായിരുന്നു. ചീനരിൽ ചില വർഗ്ഗക്കാർക്ക് പട്ടിയിറച്ചി അമൃതിനു തുല്യമാണത്രേ! പണ്ട് ശ്രീരാമൻെറ വനവാസകാലത്ത് സീത പാറപ്പുറത്ത് ഉണക്കാനിട്ടു കാവലിരുന്ന 'പലലം' പട്ടിയിറച്ചി അരിഞ്ഞതായിരുന്നെന്ന് ആരോ പറഞ്ഞതു കേട്ടിട്ടുണ്ട്. നേരോ നുണയോ, ആർക്കറിയാം? ഏതായാലും ചൗമാനും ബന്ധുക്കളും ആ വർഗ്ഗത്തിലൊന്നും പെട്ടവരല്ലെന്ന് ചൗമാൻെറ പെണ്ണ് തറപ്പിച്ചു പറഞ്ഞു. ഇവിടെ ഒരു സംശയം, 'ഞാനും പട്ടിയിറച്ചി തിന്നു കാണുമോ?' ഇല്ലെന്നു തറപ്പിച്ചു പറയാൻ വയ്യ. അതുപോലെതന്നെയാണു പാമ്പ്. ചീനൻ ഉണ്ടാക്കുന്ന 'മീഹൂൺ' (നൂഡിൽസ്) എന്ന ഉപദംശത്തിൽ എല്ലാ ഇറച്ചിയും അല്പസ്വല്പം ഇടുമെന്നാണു പറയുന്നത്. സാരമില്ല, ചേര തിന്നുന്ന നാട്ടിൽച്ചെന്നാൽ അതിൻെറ നടുമുറി.

ആ 'ഹരിബുസാർ' കാലം കൂടുന്ന ദിവസം എൻെറ ബംഗ്ളാവിൽ കാളരാത്രിയായിരുന്നു. അന്നു വൈകിട്ട് ഏറെ രാച്ചെല്ലുന്നതുവരെ 'ചൗമാൻെറ' ലയത്തിൽ കുടിയും തീററയും തന്നെയായിരുന്നു. ചൗമാൻ ബോധംകെട്ടു വീണിട്ടും 'പെണ്ണ്' എന്നെ വിടുന്ന മട്ടില്ലായിരുന്നു. അവസാനം യാതൊരു വെളിവുമില്ലാതെ, കാലിൽ നില്ക്കാൻ വയ്യാതായ എന്നെയും താങ്ങിപ്പിടിച്ച് അവൾ ബംഗ്ളാവിലെത്തിക്കുമ്പോൾ സുലുവിനേയും മടിയിലിരുത്തി ചിന്നമ്മ കണ്ണടയ്ക്കാതെ കാത്തിരിക്കുകയാണ്. ഒരുപ്രകാരത്തിൽ ഞാൻ കട്ടിലിൽ കയറിക്കിടന്നു, ഒരുഷ്ണസഞ്ചാരത്തിൽ തിരിഞ്ഞും മറിഞ്ഞും ബോധാബോധ മേഖലകൾക്കിടയ്ക്ക് ഒളിഞ്ഞും തെളിഞ്ഞും. ഇടയ്ക്ക് ഉരുൾപൊട്ടുന്ന മാതിരി വയററിൽനിന്ന് ഒരു വലിയ സാധനം പുറത്തേക്കൊരു തള്ളൽ. അരയടി നീളത്തിൽ ഒരു വാഴപ്പിണ്ടി വണ്ണത്തിൽ കരിനീലംപോലെ കട്ടകെട്ടിയ ചോരയായിരുന്നു, കടലിൽനിന്നു കോരി കരയ്ക്കിട്ട ഒരു വലിയ 'കാഞ്ഞൂപ്പോത്തു' മാതിരി. പാവം ചിന്നമ്മ! അതെല്ലാം കഴുകിത്തുടച്ച് എന്നെയും പരിചരിച്ച് കാവലിരുന്നു, കണ്ണീരൊഴുക്കിക്കൊണ്ട്. കഷ്ടിച്ച് ഒന്നര വയസ്സായ സുലു അവ്യക്തമെങ്കിലും ദൃഢമായ സ്വരത്തിൽ, കൈവിരലുകൾ ചൂണ്ടി ''പറഞ്ഞിട്ടില്ലേ, വിക്കി കുടിക്കരുതെന്ന്, പയഞ്ഞിട്ടില്ലേ?'' എന്നു ശാസിച്ചുകൊണ്ട് അടുത്തു നിന്നു. ''ഇല്ല മക്കളേ, ഇല്ല, ഇനി അച്ചൻ കുടിക്കില്ല.'' നിശ്ശബ്ദമായ ഒരു പ്രതിജ്ഞ എൻെറ അന്തരാത്മാവിൽനിന്നുയർന്നു. പിറേറന്ന് ആ പ്രതിജ്ഞ തെററിക്കുകയും ചെയ്തു. എങ്കിലും പിന്നീട് എൻെറ ജീവിതത്തിൽ ഒരിക്കൽക്കൂടി മാത്രമേ അങ്ങനെ കുടിച്ച് ഞാൻ രക്തം ഛർദ്ദിച്ചിട്ടുള്ളൂ. അത് വർഷങ്ങൾക്കുശേഷം കൊല്ലത്ത് കലാനിലയം കൃഷ്ണൻനായരുടെ സ്ഥിരം നാടകവേദിയിൽ ഞാൻ അതിഥിയായിരുന്നപ്പോൾ, പരേതനായ ശ്രീ. കെ. ബാലകൃഷ്ണൻെറ കാർമ്മികത്വത്തിലായിരുന്നു. അദ്ഭുതമെന്നു പറയട്ടെ, അന്നത്തെ ആതിഥേയനായിരുന്ന ശ്രീ. ബാലകൃഷ്ണൻ കുടിക്കുകയേയില്ലായിരുന്നു, അതായത് കുടി തല്ക്കാലം നിർത്തിയ ഒരിടവേളയായിരുന്നു. അന്നും ഹോട്ടലിൽ യാതൊരു വെളിവുമില്ലാതെ ഞാൻ രക്തം ഛർദ്ദിച്ചു. അന്ന് എന്നെ നിറകണ്ണുകളോടെ ശുശ്രൂഷിക്കാൻ സഹോദരി ഓമനയും മകൻ കുട്ടനും (വിജയരാഘവൻ) മാത്രം. മേലുകീഴു നോക്കാതുള്ള കൊല്ലത്തെ ആ ജീവിതകാലത്താണ് എനിക്ക് ആദ്യമായി കേരള സാഹിത്യ അക്കാദമി അവാർഡ് നേടിത്തന്ന 'പ്രേ...ലോകം' എന്ന നാടകമെഴുതിയതും, ഇന്ന് എറണാകുളത്തെ അഭിഭാഷക പ്രമുഖനായ ശ്രീ. ജനാർദ്ദനക്കുറുപ്പിൻെറ നേതൃത്വത്തിലും പരേതനായ മാന്തറ ഗോപാലപിള്ള തുടങ്ങി കൊല്ലത്തെ ചില കലാപ്രേമികളുടെ സഹകരണത്തിലും ആ നാടകം അവതരിപ്പിച്ചതും. മാവേലിക്കര എൻ. പൊന്നമ്മ, വഞ്ചിയൂർ രാധ, മാള വാസന്തി, ഓമന തുടങ്ങിയവരും അതിൽ അഭിനയിച്ചു.

ഇവിടെ ഒരുകാര്യം ഞാൻ ഏററുപറയട്ടെ. സ്വന്തം ശരീരത്തോട്, ജീവിതത്തോട് ഇത്ര കണ്ട് നിർദ്ദയവും നിന്ദ്യവും നിരുത്തരവാദപരവുമായി പെരുമാറിയ വളരെപ്പേർ കാണുമെന്നു തോന്നുന്നില്ല. എന്നിട്ടും ദാ ഇന്നും ജീവിക്കുന്നു, നാണംകെട്ട ഈ കഥയെല്ലാം വിളിച്ചുപറഞ്ഞു ഞെളിയാൻ—Man the predator person himself.

ആ എസ്റ്റേറ്റു ജീവിതം ഒന്നിനൊന്നു വിരസമായി പരിണമിച്ചു തുടങ്ങിയപ്പോൾ അതാ വരുന്നു 'ബോഡിംഗ്ടൺ' എന്നു പേരായ ഒരു വെള്ളക്കാരൻ പയ്യനും, അടുത്തിടെയെങ്ങാണ്ട് വിവാഹം കഴിച്ചതും, അവനെക്കാൾ നാലഞ്ചു വയസ്സിനെങ്കിലും പ്രായക്കൂടുതലുള്ളതുമായ നവ വധുവും. പുതുതായി ഇംഗ്ളണ്ടിൽനിന്നും റിക്രൂട്ടു ചെയ്ത് കമ്പനിക്കാർ അയച്ച അസിസ്ററൻറ് മാനേജരാണ്. കഷ്ടിച്ച് ഇരുപത്തിരണ്ടു വയസ്സു വരും. എസ്റ്റേറ്റു ഭരണത്തെപ്പററി യാതൊന്നുമറിഞ്ഞുകൂടാത്ത ഒരു പാവം കുട്ടി. ഇനി എല്ലാം പഠിച്ചുവരണം. ആ ട്രെയിനിംഗിന് 'പുതിശാ വന്ത ചിന്നദ്ദൊര'യെ ഏല്പിച്ചത് എന്നെയാണ്. ആ പുതിയ സുഹൃദ്ബന്ധത്തിൽ എന്നെ ഏററവും കൂടുതൽ സന്തോഷിപ്പിച്ചത് മൂന്നുനാലു വലിയ പെട്ടികളിലായി അവൻ കൊണ്ടുവന്ന പുസ്തകങ്ങളുമാണ്; അതും ചരിത്രം, നരവംശ ശാസ്ത്രം. മനഃശാസ്ത്രം തുടങ്ങി എനിക്കേററവും ഇഷ്ടപ്പെട്ട വിഷയങ്ങളെ സംബന്ധിച്ചവയും. കൂട്ടത്തിൽ, ഒരു പത്തുനൂറ് അമേരിക്കൻ 'വൈൽഡ് വെസ്ററ്' നോവലുകളും അതിസാഹസികരായ അക്രമികളുടെ ജീവചരിത്രങ്ങളും ഉണ്ടായിരുന്നു. എന്നാൽ വിചിത്രമെന്നു പറയട്ടെ, അക്കൂട്ടത്തിൽ ഒരൊററ നാടകം പോലുമില്ലായിരുന്നു. ഇവിടെ ഒരു സത്യം ഞാൻ വെളിപ്പെടുത്തട്ടെ. ഞാൻ ഒരിക്കലും പാണ്ഡിത്യത്തിനുവേണ്ടി ശ്രമിച്ചിട്ടില്ല. ജീവിതത്തെപ്പററി അറിയാനും ചിന്തിക്കാനും രസിക്കാനും മാത്രമേ ഞാനാഗ്രഹിച്ചിരുന്നുള്ളൂ. ഞാൻ അനിയന്ത്രിതമായി കൈയിൽക്കിട്ടിയ രസനീയങ്ങളായ പുസ്തകങ്ങൾ ഒട്ടുവളരെ വായിച്ചു. എന്നാൽ ഇന്നുവരെ ഒരു ഡയറിക്കുറിപ്പെഴുതാൻപോലും മിനക്കെട്ടിട്ടില്ല. ഞാൻ ഇപ്പോൾ ഈ എഴുതുന്നതെല്ലാംതന്നെ ഓർമ്മയിൽനിന്നാണ്. സത്യം മാത്രവുമാണ്.

അങ്ങനെ പുസ്തകങ്ങളിൽക്കൂടി, റബ്ബർ മരങ്ങൾക്കിടയിൽക്കൂടി, ഫാക്ടറിയന്ത്രങ്ങളിൽക്കൂടി ഞാനും കൊച്ചുസായിപ്പും വളരെ വേഗം അടുത്തു. ആ സുഹൃദ്ബന്ധം ഉറപ്പിക്കാൻ മറെറാരു കാരണം അവനെ സ്ഥിരമായി അലട്ടിക്കൊണ്ടിരുന്ന ഒരു വയററിൽവേദനയായിരുന്നു. അക്കാര്യത്തിൽ ഞങ്ങൾ തുല്യദുഃഖിതരുമായിരുന്നു. അവന് 'ക്രോണിക് അപ്പൻഡിസൈററിസ്', എനിക്ക് ''എൻററൈറ്റിസ്''. അന്ന് ഇന്നത്തെപ്പോലെ കാക്കത്തൊള്ളായിരം മരുന്നുകമ്പനിക്കാർ പല പേരിൽ ഉണ്ടാക്കിവിടുന്ന വിഷമയമായ മരുന്നുകളൊന്നുമില്ലായിരുന്നു. 'ട്രിപ്പിൾ കാർബ്' എന്ന പേരിൽ ഉദരശുചീകരണ ശേഷിയുള്ള മൂന്ന് അമ്ളനാശിനികളുടെ (ബിസ്മത്ത് കാർബ് + മാഗ് കാർബ് + സോഡാ ബൈകാർബ്) ഒരു പ്രത്യേക അനുപാതത്തിലുള്ള മിശ്രിതമായിരുന്നു ഞങ്ങളുടെ ഏകരക്ഷ. ആ പൊടിയിൽ മുഴുകിയും ഞങ്ങളുടെ മനസ്സുകൾ അല്പസ്വല്പം ഇഴുകിച്ചേർന്നു.

ഈ കാലഘട്ടത്തിലാണ് മലയൻ ഭൂഖണ്ഡത്തെയാകെ പന്ത്രണ്ടുവർഷത്തോളം ഞെട്ടിക്കിയ കമ്മ്യൂണിസ്ററ് ഗറില്ലാ കലാപത്തിൻെറ ആരംഭം. 1948 ജൂണിൽ ആരംഭിച്ച ആ മനുഷ്യക്കുരുതി അവസാനിച്ചത് 1961 ജൂലൈയിലും. ഇന്ത്യയിൽ രണദിവെയുടെ നേതൃത്വത്തിൽ, കൽക്കത്താ തീസിസിൻെറ അടിസ്ഥാനത്തിൽ, ആരംഭിച്ച സമരവുമായി മലയൻ കലാപത്തിനും ബന്ധമുണ്ടായിരുന്നെന്നാണ് അന്നത്തെ ഞങ്ങളുടെ അറിവ്. മലയൻ കമ്മ്യൂണിസ്ററു നേതാവ് 'ചെങ്ങ്പെങ്ങ്' അന്നത്തെ കൽക്കത്താസമ്മേളനത്തിൽ ഒരു ക്ഷണിക്കപ്പെട്ട പ്രതിനിധിയായിരുന്നുവെന്നും പറഞ്ഞുകേട്ടിരുന്നു. ഏതായാലും ഒരു സുപ്രഭാതത്തിൽ ആ അഗ്നിപർവ്വതം പെട്ടെന്ന് പുകഞ്ഞെരിയാൻ തുടങ്ങി, പെട്ടെന്ന് പൊട്ടിത്തെറിക്കാനും. തുടർന്ന് ജൂലൈ മുതൽ മലയായിൽ 'സ്റ്റേറ്റ് ഓഫ് എമർജൻസി' പ്രഖ്യാപിച്ചു. തുടർന്ന് മൂന്നരവർഷത്തോളം എൻെറ ജീവിതം അദൃശ്യമായ ഒരു മരണയന്ത്രത്തിനുള്ളിലായിരുന്നു.

കലാപത്തിൻെറ സ്വഭാവം വളരെ ലളിതവും പൈശാചികവുമായിരുന്നു. മലയായിലെ സകല വെള്ളക്കാരേയും ഗവൺമെൻറ് ഉദ്യോഗസ്ഥന്മാരേയും എസ്റ്റേറ്റ് മാനേജർമാരേയും അവരോടു കൂറുപുലർത്തുന്നവരേയും ഏററവും ഭീകരമായി പതിയിരുന്നു വകവരുത്തുക. ഗറില്ലാസംഘത്തിൻെറ സ്വതന്ത്രങ്ങളോടു സഹകരിക്കാത്തവരേയും കുഞ്ഞുപിഞ്ഞടച്ച് ഉന്മൂലനാശം ചെയ്യുക. ഗവൺമെൻറു വസ്തുവകകളെല്ലാം നശിപ്പിക്കുക. ചുരുക്കത്തിൽ ജനജീവിതമാകെ സ്തംഭിപ്പിക്കുക. ഞാൻ ഉദ്യോഗം രാജിവച്ച് മലയാ വിടുന്നതുവരെ എങ്ങനെയാണ് കഴിഞ്ഞുകൂടിയതെന്ന് അടുക്കടുക്കായി വിവരിക്കാൻ കഴിയില്ല. ഓർമ്മയിൽ മായാതെ നില്ക്കുന്നവ ഒന്നൊന്നായി പറയാം. എൻെറ പില്ക്കാല ജീവിതത്തിൻെറ, ജീവിതവീക്ഷണത്തിൻെറ, ഉറച്ച അടിത്തറ പാകിയതും ഹ്രസ്വമായ ആ 'കണ്ടകശ്ശനി'ക്കാലത്തായിരുന്നു.

ഓർക്കാപ്പുറത്ത് പൊടുന്നനേ ആരംഭിച്ച കലാപം, അതിവേഗം മലയൻ ഉപദ്വീപിനെയാകെ ഗ്രസിച്ചു. പ്രതിദിനം നൂറുകണക്കിനു പൈശാചികമായ കൊലപാതകങ്ങളുടേയും, അപഹരണങ്ങളുടേയും നശീകരണവിധങ്ങളുടേയും നടുക്കുന്ന കഥകൾ കേട്ട് ജനജീവിതം മുക്കാലും സ്തംഭിച്ചു. അതോടെ കമ്മ്യൂണിസ്ററു പാർട്ടിയും 'തീക്കാബിന്താങ്ങ്' എന്ന പേരിൽ അറിയപ്പെട്ടിരുന്ന സായുധ സൈനിക സംഘടനയും നിരോധിക്കപ്പെട്ടു. നിരോധനം ആക്രമണങ്ങളുടെ ആക്കം പതിന്മടങ്ങ് വർദ്ധിപ്പിച്ചതേയുള്ളൂ.

ആ ഭീകര ദുരന്തകഥയിൽ ഞാൻ നേരിട്ടനുഭവിച്ച ചില ഉപകഥകൾ ഒന്നൊന്നായി പറയാം. എൻെറ പില്ക്കാല ജീവിതത്തിൻെറ ശുദ്ധീകരണത്തിനും, ഒരുപക്ഷേ, മലിനീകരണത്തിനും ആ അനുഭവങ്ങൾ ഉരകല്ലുകളായിരിക്കാം.

**ഞാൻ അനിയന്ത്രിതമായി കൈയിൽക്കിട്ടിയ രസനീയങ്ങളായ പുസ്തകങ്ങൾ ഒട്ടുവളരെ വായിച്ചു. എന്നാൽ ഇന്നുവരെ ഒരു ഡയറിക്കുറിപ്പെഴുതാൻപോലും മിനക്കെട്ടിട്ടില്ല. ഞാൻ ഇപ്പോൾ ഈ എഴുതുന്നതെല്ലാംതന്നെ ഓർമ്മയിൽനിന്നാണ്, സത്യം മാത്രവുമാണ്.**





# ശ്രീമദ് ഭാഗവതം

വിവർത്തനം:
അക്കിത്തം

അനുയാനം: പി.ചന്ദ്രശേഖരൻ

പ്രഥമസ്കന്ധം: പതിനെട്ടാം അധ്യായം

## ബ്രഹ്മശാപം

സൂതൻ പറഞ്ഞു:

ദഗ്ദ്ധപ്രായൻ മാതൃഗർഭ–
ത്തിലി ദ്രൗണ്യസ്ത്രപീഡിതൻ;
മരിച്ചില്ലദ്ഭുതകരം
കൃഷ്ണാനുഗ്രഹലബ്ധിയാൽ.

ബ്രഹ്മകോപാൽത്തക്ഷകനിൽ–
നിന്നുണ്ടായ് പ്രാണസങ്കടം;
ഭയം തോന്നീലവന്നന്നും
ഭഗവൽ ഭക്തി കാരണം.

സർവ്വസംഗമുപേക്ഷിച്ചു
ഭഗവൽജ്ഞാനമാർന്നവൻ;
ശുകോപദേശാനുസാരം
ത്യജിച്ചാനുടൽ ഗംഗയിൽ

ഉത്തമശ്ലോകപാദാബ്ജം
സ്മരിച്ചും തൽക്കഥാമൃതം
നുണച്ചും സംവദിപ്പോരെ–
ത്തൊടില്ലന്തക ഭീതിയും.

അഭിമന്യു സുതൻ ചക്ര–
വർത്തിവാണത്ര കാലവും
പ്രവിഷ്ടനെങ്കിലും ബാധി–
ച്ചിരുന്നില്ലിവിടെക്കലി.

ഭഗവാനിബ്ഭൂമി വിട്ട–
തേതു നാളേതു മാത്രയിൽ
അന്നേ വന്നിട്ടുണ്ടിവിടെ–
യധർമ്മപ്രഭവൻ കലി.

കലിയെക്കൊന്നില്ല ഭൂപൻ
വണ്ടുപോൽസാരമുണ്മവൻ;
ക്ഷണാൽത്തരും കലി, ശുഭം;
ദണ്ഡിച്ചുണ്ടാക്കണം വിന.

ഭീരുക്കളിൽ ശ്ശൂര,നെന്നാൽ–
ശ്ശൂരരിൽ ബ്ഭീരുവക്കലി;
ചെന്നായപോലെ തക്കത്തിൽ
കടിക്കുന്നൂ പ്രമത്തനെ.

ഇപ്രകാരം പരീക്ഷിത്തിൻ
കഥയെന്നാലെ വർണ്ണിതം
വാസുദേവകഥോപേതം
നിങ്ങൾ ചോദിച്ച മാതിരി.



ഭഗവൽക്കഥയോരോന്നും
വിസ്മയാവഹ സംഭവം;
ഗുണാശ്രയികൾ സശ്രദ്ധം
സംസേവിക്കേണ്ടതാണവ.

ഋഷിമാർ പറഞ്ഞു:

സഹസ്രാബ്ദം വാഴ്ക, സൂത;
വിമലം കൃഷ്ണകീർത്തിയെ
സല്ക്കരിക്കുന്നു നീ, സൗമ്യൻ,
മർത്യർക്കമൃതദായകം.

അനാശ്വസ്തർ കർമ്മമിതിൽ,
പുകമൂടിന ഞങ്ങളെ
കുടിപ്പിക്കുന്നു ഗോവിന്ദ–
പാദപദ്മാസവം ഭവാൻ.

ഭഗവൽസംഗി സംഗത്തിൻ
ലേശംപോലും മഹത്തമം
സ്വർഗ്ഗത്തെക്കാൾ, മുക്തിയെക്കാൾ;
പിന്നെന്തിതരമാം സുഖം!

മഹത്തമൈകാന്ത പരായണൻെറ
കഥാരസാസ്വാദകനെങ്ങു തൃപ്തി?
അപ്രാപ്യമീശൻ, കമലോത്ഭവന്നു–
മാ നിർഗുണൻ തൻ ഗുണരാശിയററം.

മഹാജനങ്ങൾക്കു പരായണൻെറ
മനോഭിരാമം ചരിതം വിശുദ്ധം
കേൾപ്പിക്കണേ ഞങ്ങളെ, വിസ്തരിച്ച്,
വിദ്വാൻ, മഹാഭക്തനുമായ താങ്കൾ.

ഏതോ മഹാഭാഗവതൻ പരീക്ഷി–
ത്തതിപ്രബുദ്ധൻ, ശുകവാണി കേൾക്കേ,
ദിവ്യം ഖഗേന്ദ്രധ്വജപാദമൂലം
പ്രാപിക്കുവാനുള്ളറിവാക്കി മാററി.

ഏതോ പരം പുണ്യമനന്തവൃത്തം,
ആഖ്യാനമത്യത്ഭുതയോഗനിഷ്ഠം
ചൊല്ലൂ പരീക്ഷിത്തു നുകർന്നതാമാ–
ക്കഥാരസം ഭാഗവതാഭിരാമം.

സൂതൻ പറഞ്ഞു:

വൃദ്ധാദരത്താൽ ചരിതാർത്ഥരിപ്പോൾ
വിലോമ ജാതിവ്യഥർ ഞങ്ങൾപോലും!
കുലാഭിമാനക്കുറവിൻെറ ദുഃഖം
മഹാത്മ സല്ലാപമകററിയല്ലോ!

അനന്തശക്തൻ ഭഗവാ,നനന്ത–
മഹത്ഗുണം മൂലമനന്തനാമി;
അന്നാമപാരായണരോടു ചേർന്നു
നാമം ജപിപ്പോനതി ധന്യനല്ലൊ.

ചൊന്നേൻ അസാമ്യാനതിശായനൻെറ
ഗുണങ്ങൾ; ഏറെപ്പറയേണ്ടതില്ല:
കാമിക്കുവോരെക്കരുതാതെ ലക്ഷ്മിയും
സേവിപ്പൂ തൽപാദമകാമി തൻെറ.

എന്നല്ല, തൽപാദനഖാവസൃഷ്ടം
ധാത്രാർപ്പിതാംഭസ്സു വിശുദ്ധി നൽകി
ജഗത്തിനും ശങ്കരനും; മുകുന്ദ–
നല്ലാതെയാരുണ്ടിഹ മോക്ഷവസ്തു?

കൃഷ്ണാനുരക്തർക്കു ലഭിപ്പൂ ധൈര്യം,
പൊട്ടാത്ത ദേഹേച്ഛ മുറിച്ചകററാൻ;
അവർക്കഹിംസോപശമം, സ്വധർമ്മം;
അവർക്കുതാൻ പാരമഹംസ്യ ശാന്തി.

ചോദിക്കയാലെന്നറിവിൻ പടിക്കു
വേദജ്ഞരേ, വൈഷ്ണവമോതിടുന്നു;
ശക്തിക്കുചേരുംവിധമേ ചരിപ്പൂ
വാനിൽ ഖഗം; വാക്കിൽ വിപശ്ചിതന്മാർ.

(തുടരും)







എയർ കമ്മഡോർ എസ്.നായർ (റിട്ട.)

# തടസ്സങ്ങൾ തകർത്ത തമ്പികൾ

പാകിസ്ഥാനിലെ മേൽ വിവരിച്ച ഷക്കർഘർ പ്രദേശത്ത്, ബസന്തർ, അയിക്ക്, ഡെഗ്, ബീയൻ, ഉജ്ജ് എന്നീ അഞ്ചുനദികളുണ്ട്. ഇവയിൽ ബസന്തർ നദിയുടെ തീരങ്ങളിലും ഓരങ്ങളിലും സമീപപ്രദേശത്തുമായിരുന്നു 1971–ലെ ഇൻഡോ–പാക് യുദ്ധത്തിലെ ഐതിഹാസികമായ പോരാട്ടങ്ങൾ നടന്നത്.

നമ്മുടെ പശ്ചിമ ആർമി കമാൻഡിൻെറ കീഴിലുള്ള ഒന്നാംകോറിലെ സൈന്യങ്ങളാണ് ലഫ്ററനൻ്റ് ജനറൽ കെ.കെ. സിംഗിൻെറ നേതൃത്വത്തിൽ ഇവിടെ അണിനിരന്നത്. ഈ സൈനികവ്യൂഹത്തിൽ അൻപത്തിനാലാം ഡിവിഷൻ (മേജർ ജനറൽ പിൻേറാ), മുപ്പത്തിയാറാം ഡിവിഷൻ (മേജർ ജനറൽ അലുവാലിയ), മുപ്പത്തിയൊൻപതാം ഡിവിഷൻ (മേജർ ജനറൽ പ്രഭു) എന്നീ മൂന്നു കാലാൾ ഡിവിഷനുകൾ അടങ്ങിയിരുന്നു. ഇവയുടെ ഭാരിച്ച സഹായത്തിനായി, രണ്ടു ടാങ്ക് ബ്രിഗേഡുകൾ, രണ്ടു പീരങ്കി ബ്രിഗേഡുകൾ എന്നിവ നിയുക്തമായിരുന്നു. അന്നത്തെ മാനദണ്ഡങ്ങൾ വച്ചുനോക്കിയാൽ, ഒന്നാം കോർ, ഒരു ഉരുക്കുമുഷ്ടിയായിരുന്നു എന്നു വിശേഷിപ്പിക്കപ്പെടാം.

പശ്ചിമ ഇൻഡോ–പാക് അതിർത്തിയിൽ ''ശത്രുവിനെ തടഞ്ഞുനിർത്തുക'' എന്ന നയമാണ് ഔദ്യോഗികമായി പ്രസ്താവിച്ചിരുന്നത്. പക്ഷേ, ഈ നയത്തിനു കോട്ടം തട്ടാതെ, പാക് ഷക്കർഘറിലേക്ക് ഒരാക്രമണത്തിന് പശ്ചിമ ആർമി കമാൻഡർ ലഫ്ററനൻ്റ് ജനറൽ ക്യാൻഡത്ത് രൂപം കൊടുത്തു. സമഗ്രമായ പ്രതിരോധത്തിൻെറ വേറൊരു മുഖമാണ് ആക്രമണം എന്നു ലഫ്ററനൻ്റ് ജനറൽ ക്യാൻഡത്ത് അടിയുറച്ചു വാദിച്ചതായി അറിയുന്നു. ഈ ആക്രമണത്തെക്കുറിച്ചുള്ള വിവരങ്ങൾ, ആർമി ചീഫ് ജനറൽ സാം മാനക്ഷാ ഒഴികെ മററുള്ള ഉന്നതർക്ക് അറിയാമായിരുന്നോ എന്നു സംശയമാണ്. ഈ ആക്രമണത്തിന് ഗവൺമെൻറിൻെറ അനുമതി ഇല്ലായിരുന്നു എന്ന് ''വ്യോമസേനയിൽ എൻെറ വർഷങ്ങൾ'' എന്ന തൻെറ പുസ്തകത്തിൽ, അന്നത്തെ വ്യോമസേനാ മേധാവി എയർ ചീഫ് മാർഷൽ ലാൽ എടുത്തുപറഞ്ഞിട്ടുണ്ട്.

ഇന്ത്യൻ സൈന്യങ്ങൾക്കെതിരേ പാകിസ്ഥാൻെറ ഒന്നാം കോർ, ലഫ്ററനൻ്റ് ജനറൽ എർഷാദ് അഹമ്മദിൻെറ കൊടിക്കീഴിൽ അണിനിരന്നു. എട്ട്, പതിനേഴ്, പതിനെട്ട് എന്ന മൂന്നു കാലാൾ ഡിവിഷനുകളും എട്ടാം സ്വതന്ത്ര ആർമേർഡ് ബ്രിഗേഡും മുന്നണികളിൽ സ്ഥാനംപിടിച്ചു.

1971 ഡിസംബർ അഞ്ചാം തീയതിയാണ് ഷക്കർഘർ മേഖലയിലേക്ക് നമ്മുടെ ഒന്നാം കോറിലെ സൈന്യങ്ങൾ ആഞ്ഞടിച്ചത്.

അൻപത്തിനാലാം ഡിവിഷൻ, ബസന്തർ നദി തരണംചെയ്ത് സഫർവാൾപട്ടണം ഉന്നംപിടിച്ചു. ഈ ഡിവിഷൻെറ കമാൻഡർ മേജർ ജനറൽ പിൻേറാ, പ്രതിഭാശാലിയായ ഒരപൂർവ്വ വ്യക്തിയായിരുന്നു. ''തകർത്തുള്ള മുന്നേററം'' ഇതാണ് ഡിവിഷൻെറ മുദ്രാവാക്യം. ഈ ഡിവിഷനിലെ 47, 74, 91 എന്നീ മൂന്നു ബ്രിഗേഡുകളിൽ, അത്യുഗ്രമായ പോരാട്ടങ്ങൾ നടത്തിയത് 47–ാം ബ്രിഗേഡാണ്. പ്രത്യേകിച്ചും, നാല്പത്തിയേഴാം ബ്രിഗേഡിലെ ശുലദ്വയങ്ങളായിരുന്നു പതിനാറാം മദ്രാസ്സ്. മൂന്നാം ഗ്രനേഡിയേഴ്സ് ബററാലിയനുകൾ.

പതിനാറാം മദ്രാസ് ബററാലിയനിലെ 'സി' കമ്പനിയും മൂന്നാം ഗ്രനേഡിയേഴ്സിലെ 'സി' കമ്പനിയും കാഴ്ചവച്ച പോരാട്ടങ്ങൾ, വരുന്ന തലമുറയ്ക്കുപോലും പ്രചോദനങ്ങൾ നല്കുന്നവയാണ്.

പിറന്ന നാടിൻെറ പരിപാവനത നിലനിറുത്തുവാൻ നിസ്തുലമായ ത്യാഗങ്ങൾ സഹിച്ച് ജീവൻ ബലിദാനംചെയ്തു നാം നേടിയെടുത്ത സ്വാതന്ത്ര്യം എന്നേക്കും പുലർത്തുവാൻ, മുതിർന്ന വീരയോധാക്കളുടെ സാഹസികതകൾ ഒന്നു ചിത്രീകരിക്കട്ടെ!

പതിനാറാം മദ്രാസ് ബററാലിയനിലെ യോധാക്കളാണ് ഷക്കർഘർ മേഖലയിൽ ഏററവും ഉള്ളിൽ പ്രവേശിച്ച് ഉടനീളം കനത്ത പോരാട്ടങ്ങൾ നടത്തിയതെന്ന് യുദ്ധാനന്തര വിശകലനങ്ങൾ തെളിയിക്കുന്നു.

ലഫ്ററനൻ്റ് കേണൽ ഗൈ നയിച്ച പതിനാറാം മദ്രാസ്സ് ബററാലിയൻെറ വീരപരാക്രമങ്ങളിലേക്കു കണ്ണോടിക്കാം.

ഡിസംബർ എട്ടിന് ഡോഡ്വാൻകാലൻ കരസ്ഥമാക്കിയശേഷം, പാക് മൈൻ പാടങ്ങളെ തെളിച്ചു നീങ്ങുവാനുള്ള പ്രക്രിയകളിൽ വ്യാപൃതമായി. ഇന്ത്യൻ ആക്രമണത്തിനു സാദ്ധ്യതയുള്ള എല്ലാ പാതകളിലും ദീർഘവീക്ഷണത്തോടെ പാക് സേന മൈൻ പാടങ്ങൾ സ്ഥാപിച്ചിരുന്നു.

മൈൻ പാടങ്ങളിൽ വിള്ളലുകൾ നിർമ്മിച്ച തമ്പികൾ, ഡിസംബർ 15–ന് സുരജ്ചാക്ക് എന്ന സ്ഥലം കരസ്ഥമാക്കി. അന്നു രാത്രി പത്തുമണിക്ക് ലാലിയൻ കാടുകളുടെ പരിസരത്തെത്തി.

മേജർ സഹദേവൻ നയിച്ച 'സി' കമ്പനി ബസന്തർ നദീതീരത്തെ, മൈൻ പാടങ്ങൾ ഭേദിക്കുമെന്ന് പാക് സൈന്യങ്ങൾ ഒരിക്കലും കരുതിയിരുന്നില്ല. ലാലിയൻ കാടുകളുടെ പരിസരത്തിലേക്ക്, രണ്ടു കമ്പനിയോളം, തമ്പികൾ നുഴഞ്ഞു മുന്നേറി.

പൊടുന്നനേ അവർ പാക് സൈന്യങ്ങളെ



മഹാവീരചക്രം ലഭിച്ച
ഹവീൽദാർ ഫിലിപ്പോസ് തോമസ്



പരമവീരചക്രം ലഭിച്ച
മേജർ ഹോഷിയാർ സിംഗ്




പാകിസ്ഥാനിലേക്കുള്ള കവാടം

ശക്തമായി ഒന്നാക്രമിച്ചു. തമ്പികളുടെ തികച്ചും അപ്രതീക്ഷിതമായ ആക്രമണത്തിൽ, പല പാക് ഭടന്മാരും മൃതിയടഞ്ഞു. നാലു പീരങ്കികളും ആറ് മധ്യതര യന്ത്രത്തോക്കുകളും തമ്പികൾ പിടിച്ചെടുത്തു. ലാലിയൻ കാടുകളിൽ അടിയുറച്ചുകഴിഞ്ഞ മദ്രാസ് ബററാലിയനെ തുരത്തുവാൻ പാക് സൈന്യങ്ങൾ രൂക്ഷമായ പല പ്രത്യാക്രമണങ്ങളും നടത്തി. അവയിൽ ഒന്നുപോലും ഫലവത്തായില്ല.

ലാലിയൻകാടുകളിൽ, ഏററവും ഉള്ളിലെത്തിയ തമ്പികളുടെ ഒരു പ്ളട്ടൂൺ നയിച്ചിരുന്ന ഭാസ്കരനു മുറിവുപററി അവശനായി. തദവസരത്തിൽ മനഃസാന്നിദ്ധ്യവും ധൈര്യവും പ്രകടിപ്പിച്ച്, പ്ളട്ടൂണിലെ രണ്ടാമൻ, ഹവിൽദാർ ഫിലിപ്പോസ് തോമസ് പ്ളട്ടൂണിൻെറ കമാൻഡ് ഏറെറടുത്തു.

ആലപ്പുഴ ജില്ലയിലെ ഇടയാറന്മുള ഗ്രാമത്തിൽ ജനിച്ച മുപ്പത്തിരണ്ടുകാരൻെറ അഞ്ചടി ഒൻപതിഞ്ചു പൊക്കമുള്ള ശരീരം, ധീരതയുടെ തനിസ്വരൂപമായി.

''നമ്മൾ ഈ പാക് മണ്ണുവിട്ടു പിന്മാറില്ല. ഇവിടെ ട്രഞ്ചുകൾ കുഴിച്ച്, വേരുകൾ ഉറപ്പിക്കാം'' ഫിലിപ്പോസിൻെറ ദൃഢതയുള്ള ആജ്ഞ അനുയായികൾ അനുസരിച്ചു.

ശത്രുവിൽനിന്നും നേരത്തേ പിടിച്ചെടുത്ത പീരങ്കികളും യന്ത്രത്തോക്കുകളും തമ്പികൾക്കു വളരെ സഹായകമായി. പക്ഷേ, അണികളുടെ എണ്ണത്തിൽ പ്രശ്നം ഗുരുതരമായി. ഇരുപത്തിയഞ്ചു തമ്പികളും ഇരുനൂറോളം ശത്രുക്കളും. [illegible] മദ്ധ്യത്തിൽ.

ഫിലിപ്പോസ് അനിതരസാധാരണമായ നേതൃത്വശൈലി പ്രകടിപ്പിച്ചു. പോരാട്ടവും ട്രഞ്ചുകൾ കുഴിക്കലും ഇടവിട്ടു നടത്തി.

പാക് ഭടന്മാർ ഒരു പീരങ്കി കൊണ്ടുവന്ന് തമ്പികൾക്കുനേരേ ഷെല്ലുകൾ വർഷിച്ചു. കൂടാതെ, യന്ത്രത്തോക്കുകളും അരങ്ങേറി. അതിൽ ഒരു യന്ത്രത്തോക്കിലെ വെടിയുണ്ടകൾ അത്യാപത്കരമായി മാറി.

''ശത്രുവിൻെറ യന്ത്രത്തോക്ക് തകർത്തേ പററൂ'' ഫിലിപ്പോസിൻെറ മുഖം രൂക്ഷമായി. ദൃഢനിശ്ചയത്തിൻെറ മാറെറാലി മസ്തിഷ്ക്കത്തിൽ മുഴങ്ങി. ''ലാൻഡ് നായിക്ക് ഗോവിന്ദാ, നീ എൻെറകൂടെ വരൂ. നമുക്കു മുന്നേറി യന്ത്രത്തോക്കു നശിപ്പിക്കാം.''

ഫിലിപ്പോസും ഗോവിന്ദനും ഇഞ്ചിഞ്ചായി തുഴഞ്ഞു മുന്നേറി. യൂണിഫാറം ഒന്നുരണ്ടിടങ്ങളിൽ കീറി. മണ്ണിൽ ശരീരമുരഞ്ഞ് ചോര വാർന്നു.

ഈ സന്ദർഭങ്ങളിൽ ഇതര ചിന്തകൾ ഒരു യോധാവിനില്ല. കർത്തവ്യം നിറവേററുവാനുള്ള തിടുക്കത്തിലും തീക്ഷ്ണതയിലും മറെറല്ലാം നിഷ്പ്രഭം.

ശത്രുഭടന്മാരുടെ ദൃഷ്ടിപഥത്തിൽ എങ്ങനെയും അവർ അകപ്പെട്ടില്ല. ഇഴഞ്ഞിഴഞ്ഞ് ശത്രു മെഷീൻഗണ്ണിനു സമീപമെത്തി. പിന്നെ അമാന്തിച്ചില്ല. ഒരൊററക്കുതിപ്പ്. ശത്രുഭടന്മാരുടെ മുന്നിൽ പൊടുന്നനേ പ്രത്യക്ഷമായ ഇരുവരേയും കണ്ട് ശത്രുക്കൾ അന്തിച്ചു. ഒരുപററം ഇന്ത്യാക്കാർ തങ്ങളെ ആക്രമിക്കുകയാണെന്നു കരുതി പാക സൈനികർ, മെഷീൻഗൺ ഉപേക്ഷിച്ച് ഓടിമറഞ്ഞു. പാക് മെഷീൻഗണ്ണും വെടിക്കോപ്പുകളും അവർ പിടിച്ചെടുത്തു.

ആ മെഷീൻഗണ്ണിനെ തൊട്ടുതലോടിയപ്പോൾ ഫിലിപ്പോസിന് എന്തെന്നില്ലാത്ത ആനന്ദം തോന്നി. മിനിട്ടുകൾക്കു മുൻപ്, അവരെ കൊലപ്പെടുത്തുവാൻ, വെടിയുണ്ടകൾ വർഷിച്ച ഭീകരമായ യന്ത്രത്തോക്ക്. ഇപ്പോഴിതാ, അവരുടെ കരങ്ങളിൽ!!

അന്നുരാത്രി പൊതുവേ ശാന്തമായിരുന്നു. ഡിസംബർ പതിനാറു പിറക്കുന്ന തിരക്കിൽ, അല്പം അകലെയായി, ''ഭാരത് മാതാകീ ജയ്!'' എന്നുള്ള വിളികൾ ഫിലിപ്പോസും കൂട്ടരും കേട്ടു.

''അവർ നമ്മുടെ ഭടന്മാരല്ല. പാകിസ്ഥാനികൾതന്നെ. തീർച്ച.'' ഫിലിപ്പോസ് കൂട്ടുകാരോടു പറഞ്ഞു. ''അവർ അടുത്തെത്തട്ടെ. നമുക്കു പതിയിരിക്കാം.''

സമയവും പരിസരത്തെ പ്രകൃതിയും ഒരുപോലെ നിശ്ചലമായെന്ന് ഹവിൽദാർക്കു തോന്നി. പാക് ഭടന്മാർ ഫിലിപ്പോസിൻെറയും കൂട്ടരുടേയും ദൃഷ്ടിപഥത്തിൽ പതുക്കെ എത്തിച്ചേർന്നു.

ഫിലിപ്പോസിൻെറ തോക്ക് ഗർജ്ജിച്ചു. തുടർന്ന് കൂട്ടുകാരും വെടിക്കോപ്പുകൾ വിതറി. പല ശത്രുക്കളും നിലംപതിച്ചു. കുറേപ്പേർ ഓടിമറഞ്ഞു.

ഹ്രസ്വമെങ്കിലും മൂർച്ചയേറിയ പോരാട്ടമായിരുന്നു അത്. സ്വന്തം പ്ളട്ടൂണിലെ ആറുപേർക്കു പരിക്കുകൾ പററി. മാത്രമല്ല, വെടിയുണ്ടകൾ കഷ്ടിച്ച് ഒരാക്രമണംകൂടി ചെറുത്തുനിറുത്തുവാനേ തികയുകയുള്ളൂ എന്ന സ്ഥിതിയിലായി.

ബററാലിയൻ കമാൻഡറെ നേരിട്ടു കണ്ട് വിവരം അറിയിക്കാമെന്ന് ഹവിൽദാർ നിശ്ചയിച്ചു. ഒളിഞ്ഞും പതുങ്ങിയും ഇഴഞ്ഞും അയാൾ ലഫ്ററനൻറ് കേണലിനു സമീപമെത്തി. പ്ളട്ടൂണിൻെറ അപകടാവസ്ഥ നേരിട്ട് അറിയിച്ചു. ഉടനടി സഹായമെത്തിക്കുവാൻ ലഫ്ററനൻറ് കേണൽ ഗൈ നടപടിയെടുത്തു.

മദ്ധ്യാഹ്നം. ശത്രുക്കൾ രംഗത്തെത്തിക്കഴിഞ്ഞു എന്ന് അവരുടെ യന്ത്രത്തോക്കുകൾ സ്ഥിരീകരിച്ചു. ഏതാണ്ട് 60 പാക് ഭടന്മാർ വലിയൊരാക്രമണത്തിൻെറ നാന്ദിയായി തുരുതുരാ വെടികൾ ഉതിർത്തു. ഫിലിപ്പോസും കൂട്ടരും അവശരായി!

''ഇനി ഒരേയൊരു മാർഗ്ഗം മാത്രം. പ്രത്യാക്രമണം.'' ഫിലിപ്പോസിൻെറ മനസ്സിൽ ഇടിവെട്ടി. കൂട്ടരും തയ്യാറായി.

''ബയണററ് ചാർജ്ജ്.'' ഫിലിപ്പോസിൻെറ ഗർജ്ജനം അവിടെങ്ങും മാറെറാലിക്കൊണ്ടു.

തമ്പികൾ വ്യാഘ്രങ്ങളെപ്പോലെ കുതിച്ച് അത്യുഗ്രമായ ആക്രമണം നടത്തി. വീർമദ്രാസികൾ പതിനഞ്ചു പേർ; അറുപത് പാകിസ്ഥാനികളെ ബയണററ് ദ്വന്ദ്വയുദ്ധത്തിൽ താറുമാറാക്കി. പാക് ഭടന്മാർ പിൻവാങ്ങുന്നത് അവിശ്വസനീയമായി ഫിലിപ്പോസിനു തോന്നി.

ഈ പൊരിഞ്ഞ പോരാട്ടത്തിനിടയിൽ, ഫിലിപ്പോസിൻെറ മുതുകിൽ ഒരു വെടിയുണ്ട തറച്ചു. അമിതമായി രക്തം വാർന്നൊലിച്ച് ഹവിൽദാർ അവശനായി. കൂട്ടുകാർ ഫിലിപ്പോസിനെ ഒരു ബങ്കറിനുള്ളിൽ കിടത്തി.

ഹവിൽദാറും ചെറുവിഭാഗവും നടത്തിയ പോരാട്ടത്തിൻെറ വിവരമറിഞ്ഞ് ലഫ്ററനൻറ് കേണൽ ഗൈ, അവരെ അനുമോദിക്കാൻ സ്ഥലത്തെത്തി.

ബങ്കറിൽ ക്ഷീണിതനായി കിടത്തിയിരുന്ന ഫിലിപ്പോസിന് അഭിനന്ദനങ്ങൾ നേരിട്ടു നല്കി. ഹവിൽദാർ ധന്യനായി!!

ലഫ്ററനൻറ് കേണൽ ബങ്കറിനു പുറത്തിറങ്ങി. നിമിഷങ്ങൾ കഴിഞ്ഞില്ല. എവിടെ നിന്നോ പാഞ്ഞെത്തിയ ശത്രുവിൻെറ ബുള്ളററുകൾ ബററാലിയൻ കമാൻഡറുടെ ജീവൻ അപഹരിച്ചു.

വീർമദ്രാസികൾ ഉചിതമായ മറുപടി വെടിക്കോപ്പുകൾ വഴി നല്കി. സമീപപ്രദേശം തിരഞ്ഞു. എങ്കിലും ഒരു ശത്രുഭടനേയും പിടിക്കുവാൻ പററിയില്ല.

ഫിലിപ്പോസ് രണ്ടുമാസത്തോളം പത്താൻകോട് മിലിട്ടറി ആശുപത്രിയിൽ കഴിഞ്ഞു. പ്രസിദ്ധ പത്രലേഖകനായ ജി.എസ് ഭാർഗ്ഗവ, ഫിലിപ്പോസിനെക്കണ്ട് അഭിനന്ദനങ്ങൾ നല്കി. അദ്ദേഹം ചോദിച്ചു.

''പോരാട്ടത്തിനിടയിൽ ഭാര്യയേയും കുട്ടികളേയും ഓർമ്മിച്ചുവോ?''

''ഇല്ല സാർ. അന്നമ്മയേയും രണ്ടു മക്കളേയും ഞാൻ ഓർത്തില്ല. എൻെറ ചിന്തകൾ ശത്രുവിനെ തുരത്തുവാനുള്ള മാർഗ്ഗങ്ങൾ സമഗ്രമായി തേടിയിരുന്നു. മറെറാന്നിനും സ്ഥാനമില്ലായിരുന്നു.''

''കേരളത്തിൽ ഭടന്മാർക്കു വേണ്ടത്ര സഹായങ്ങൾ ചെയ്യുന്നില്ലല്ലോ?''

''ഞങ്ങളുടെ നാട്ടിലോ സർ? അവിടെ ആരും ഞങ്ങളെ തിരിഞ്ഞുനോക്കുകയില്ല.''

ഇതു ശ്രവിച്ച ഭാർഗ്ഗവ, ചോദ്യങ്ങൾ തുടർന്നില്ല.

ഹവിൽദാർ ഫിലിപ്പോസ് തോമസിന് രാഷ്ട്രപതി മഹാവീരചക്രം നല്കി.

(തുടരും)





സുകുമാർ

# ഒരുവേള






ഇടപ്പള്ളിത്തമ്പുരാന് വിവാഹപ്രായമായ ഒരു മകൾ. സാമാന്യം സുന്ദരി. ബിരുദധാരിണി. പരിഷ്കാരി. ടെന്നിസ് കളിക്കാരി.

ആലോചനകൾ വരുന്നതെല്ലാം കൊച്ചുതമ്പുരാട്ടി റാക്കററുകൊണ്ടടിച്ച് പാലസ് ഗ്രൗണ്ടിനു പുറത്ത് കളയുകയാണ്. ഒന്നും ഇഷ്ടമാവുന്നില്ല.

ഒടുവിൽ തമ്പുരാൻ വാവിട്ടൊന്നു ചോദിക്കുകതന്നെ ചെയ്തു.

'എന്നാലേ, ഞാനൊരൂട്ടം ചോദിച്ചാലോ?'

'ഒട്ടും മുഷിയില്യ.' അവളുടെ ഒരു കൂസലില്ലായ്മ! കോളേജ് വിദ്യാഭ്യാസം സിദ്ധിച്ചതിൻെറ ഒരു ഹുങ്കാണ്.

'നിയ്യ്, നിൻെറ മനസ്സില് വല്ല കോന്തച്ചാരേം കണ്ടുവച്ചിട്ട്ണ്ടോ? അല്ല പിന്നെ!'

'ഇല്യ. എന്തേ ചോദിക്കാൻ?'

'അല്ല, ഈ വരണ ആലോചനകളൊക്കെ പുറംകാലുകൊണ്ട് എററിക്കളയുമ്പോൾ ഒരു സംശം.'

'എന്നാലില്യ.'

'അത്രേം നന്ന്. എന്നാലിനിയൊന്നു ചോദിക്കാം. ഈ ജന്മം വിവാഹോണ്ടാവ്വോ?'

'പിന്നില്ലേ? ഇഷ്ടപ്പെട്ടുന്ന്ച്ചാൽ വിവാഹം കഴിക്കാൻ നമ്മതക്കുറവൊട്ടുംല.'

'ഹാവൂ!... ആട്ടെ, ഏതുമാതിരി കോന്തച്ചാരെയാ ഭർത്താവായി വേണ്ടത്? അങ്ങനെ വല്ല രൂപോം മനസ്സിൽ സങ്കല്പിച്ചിട്ടുണ്ടോ?'

'ഉണ്ട്.'

'എന്നാൽ കഴുവേററൂ.'

തമ്പുരാട്ടി ക്യൂട്ടക്സിട്ട കൈവിരലുകളിൽ എണ്ണിപ്പറഞ്ഞുതുടങ്ങി. ''ആൾ വെളുത്തു സുന്ദരനായിരിക്കണം. അരോഗദൃഢഗാത്രനാവണം. സകലകലാവല്ലഭനാവണം. ഒരു നാലഞ്ചാളെതിരിട്ടാലും അവരെ നിഷ്പ്രയാസം കീഴ്പ്പെടുത്താനുള്ള കരുത്തും തൻെറടവുമുണ്ടാവണം. രസികനാവണം. സൽസ്വഭാവിയും സംസ്കൃതചിത്തനുമായിരിക്കണം–'

'നിർത്തൂ!'

'എന്തേ? കഴിഞ്ഞിട്ടില്യ–'

'അല്ലാ, ഇത്രേമൊക്കെയുള്ള ഒരുത്തനെത്തന്നെ ആദ്യമേ കിട്ടുമോയെന്ന് നോക്കട്ടെ. പിന്നെയല്ലേ ഇനിയുള്ള ഗുണഗണങ്ങളൊക്കെ?'

തമ്പുരാൻ സ്വയം ശപിച്ചുകൊണ്ട് അവിടെ നിന്നും നിർഗ്ഗമിച്ചു.

ഒരുദിവസം, തൻെറ ബാല്യകാലസുഹൃത്തും, കൊച്ചീരാജകുടുംബത്തിലെ ഒരു ഇളമുറത്തമ്പുരാനും (വയസ്സ് അറുപതിലൊട്ടും കുറയില്ല) ആയ രസികശിരോമണിയോട് ഒരു ബന്ധുഗൃഹത്തിൽ വച്ച് തമ്പുരാൻ തൻെറ മകളുടെ വിവാഹപ്രശ്നം അവതരിപ്പിച്ചിട്ട്, ഒരു പോംവഴി ആരാഞ്ഞു.

ശിരോമണി കുറച്ചുനേരമിരുന്നു ചിന്തിച്ചു. ഒരു സംശയമുണ്ടായിട്ടെന്നോണം അദ്ദേഹം രഹസ്യമായി ചോദിച്ചു–

'അവൾ പ്രായത്തേക്കുറിച്ച് വല്ലതും പറഞ്ഞോ?'

തമ്പുരാൻ ഓർത്തുനോക്കിയിട്ടു പറഞ്ഞു–

'ഇല്ല. എന്തേ ചോദിക്കാൻ? ഇത്രേമൊക്കെള്ള വിദ്വാന്മാർ വല്ലവരും തൻെറ പരിചയത്തിലുണ്ടോ?'

ശിരോമണി ആലോചനാപൂർവ്വം പ്രതിവചിച്ചു–'ഒരുവേള, ഇനി നാമോ മറേറാ ആവ്വോ അവൾടെ മനസ്സിൽ?'

(തുടരും)

8 –ാം പേജിൽ നിന്നും തുടർച്ച

അനുകൂലിക്കുകയാണ് സി.പി.എം ചെയ്തത്. രാജ്യസഭയെന്നാൽ സംസ്ഥാനങ്ങളുടെ പ്രതിനിധിസഭയെന്നാണ് തീരുമാനിക്കപ്പെട്ടിട്ടുള്ളത്. അങ്ങനെ വരുമ്പോൾ ഒരു സംസ്ഥാന പ്രതിനിധിയായി, ആ സംസ്ഥാനത്തിന് അന്യനായ ഒരാളെ ജയിപ്പിച്ചെടുക്കുന്നത് അനുവദിക്കില്ലെന്നാണ് ശേഷൻ ശഠിച്ചത്. നിയമപരമായി ഇതാണ് ശരിയും. ജനങ്ങളാൽ ത..രഞ്ഞെടുക്കപ്പെടാൻ സാധ്യതയില്ലാത്ത വൻകിട നേതാക്കളെ പാർലമെൻറിലെത്തിക്കാനുള്ള ധിറുതിയിൽ പല പാർട്ടികളും ഈ നിയമം കാററിൽ പറത്താറുണ്ട്. ഭരണഘടന ഈ സഭയെ ''കൗൺസിൽ ഓഫ് സ്റ്റേറ്റ്സ്'' എന്നാണ് പറഞ്ഞിരിക്കുന്നത്. രാജ്യസഭയെന്ന് ഡോക്ടർ രാധാകൃഷ്ണൻ പിന്നീട് വിശേഷിപ്പിച്ചെന്നുമാത്രം,

ഓരോ വോട്ടർമാർക്കും ഐഡൻറിററി കാർഡ് ഉണ്ടാക്കിക്കൊടുത്താലേ ഇനി തിരഞ്ഞെടുപ്പ് നടത്തൂ എന്ന ശേഷൻെറ വാദത്തെയും തള്ളിക്കളയാവുന്നതല്ല. അതിൻെറ സാമ്പത്തിക വശം കൂടി കണക്കിലെടുത്ത് ഉചിതമായ ഒരു തീരുമാനം കൈക്കൊള്ളേണ്ടതാണ്. തിരഞ്ഞെടുപ്പു പ്രചാരണത്തിന് നമ്മൾ ചെലവഴിക്കുന്ന തുകയുടെ പത്തുശതമാനംപോലും വരില്ല ഐഡൻറിററി കാർഡിൻെറ മൊത്തം ചെലവ്.

നമ്മുടെ നാട്ടിലെ അഴിമതിയുടെ വേരുകൾ കൂട്ടുപിണഞ്ഞുകിടക്കുന്നതുതന്നെ തിരഞ്ഞെടുപ്പിൻെറ ധൂർത്തിലാണ്. ഓരോ തിരഞ്ഞെടുപ്പിലും ധൂർത്തടിക്കപ്പെടുന്ന പണത്തിൻെറ കണക്ക് ആരേയും അമ്പരപ്പിക്കുന്നതാണ്. ഇക്കാര്യത്തിലാണ് മത്സരം എന്നുതന്നെ പറയാം. രാഷ്ട്രീയപ്പാർട്ടികളുടെയും, സ്ഥാനാർത്ഥികളുടെയും ധൂർത്തിനെ ഒന്നവസാനിപ്പിക്കുവാനുള്ള ശേഷൻെറ ശ്രമത്തെ ഏതൊരു ദേശസ്നേഹിയും അനുകൂലിക്കും.

ഇതൊക്കെ തങ്ങളുടെ നിലനില്പിനെ ബാധിക്കും എന്ന് മനസ്സിലാക്കിയതോടെയാണ് ഭരണകക്ഷി ശേഷന് കടിഞ്ഞാണിടാനായ! തുല്യാധികാരമുള്ള മററു രണ്ടു പേരെക്കൂടി തിരഞ്ഞെടുപ്പ് കമ്മീഷണർമാരായി നിയമിക്കാനാലോചിച്ചതും–ആ വഴിക്കൊരു നിയമഭേദഗതിബില്ലിന് ശ്രമിച്ചതും.

തിരഞ്ഞെടുപ്പ് നിയമ പരിഷ്ക്കാരത്തെപ്പററി മുമ്പെങ്ങും കോൺഗ്രസ്സ് ചിന്തിച്ചിട്ടുപോലുമില്ലെന്നതാണ് ഏറെ വിചിത്രം. ഇന്ദിരാ ഗാന്ധിയോ, രാജീവോ ഈ വഴിക്ക് ഒന്നും ചെയ്തുമില്ല. വി.പി.സിംഗിൻെറ ഭരണകാലത്താണ് ദിനേശ് ഗോസാമി കമ്മിററി രൂപീകരിച്ചതും തിരഞ്ഞെടുപ്പ് പരിഷ്ക്കരണത്തെപ്പററി റിപ്പോർട്ടു തയ്യാറാക്കിയതും. അതും കണക്കിലെടുക്കാതെയാണ് നരസിംഹറാവുവിൻെറ പുതിയ ഭേദഗതി ബിൽ.

ഇടക്കാലത്ത് പ്രതിപക്ഷ കക്ഷികളെല്ലാം ചേർന്ന് ടി.എൻ.ശേഷനെ ഇംപീച്ച് ചെയ്യുന്ന കാര്യം ആലോചിച്ചിരുന്നു. അന്ന് കോൺഗ്രസ്സ് ശേഷനെ തങ്ങളുടെ വരുതിയിൽ നിർത്താമെന്നും ആ വഴി നേട്ടമുണ്ടാക്കാമെന്നും കരുതി, പ്രതിപക്ഷ നീക്കത്തെ അനുകൂലിച്ചില്ല. ശേഷൻെറ കാര്യത്തിൽ തങ്ങളുടെ കണക്കുകൂട്ടലുകൾ തെററിയെന്ന് മനസ്സിലാക്കുകയും, സംസ്ഥാന തിരഞ്ഞെടുപ്പുകൾ അടുത്തു വരികയും ചെയ്തപ്പോഴാണ് കോൺഗ്രസ്സിൻെറ മനസ്സുമാറിയത്. അതുകൊണ്ടാണ് ശേഷൻെറ അധികാരങ്ങൾ കുറയ്ക്കുന്നതിനായി നിയമഭേദഗതി ബിൽ പാസ്സാക്കിയെടുക്കാൻ ശ്രമിച്ചത്.

അധികാരക്കൊതിയന്മാരുടെ കൈയിലെ പാവകളായി മാറുന്ന മൂന്നു തിരഞ്ഞെടുപ്പു കമ്മീഷണർമാർ നമുക്ക് വിധിക്കുകയായിരുന്നു ആ ബില്ലിൻെറ ഉദ്ദേശ്യം. അഥവാ ഒരാളിടഞ്ഞുനിന്നാലും ഭൂരിപക്ഷാഭിപ്രായം (അതായത് മററു രണ്ടുപേരുടെ തീരുമാനം) കണക്കിലെടുക്കും. ഒരു ജനാധിപത്യത്തിന് ഇതിലേറെ ഗതികേടു വരാനെന്തിരിക്കുന്നു. എലിയെ പേടിച്ച് ഇല്ലം ചുടുകയെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ശേഷനെ ഒതുക്കാൻ തിരഞ്ഞെടുപ്പ് നിയമത്തെയും, ഭരണഘടനയെയും മാററാൻ ശ്രമിച്ച കോൺഗ്രസ്സും കൂട്ടരും ഇതുതന്നെയാണ് ചെയ്യാൻ തുനിഞ്ഞത്. ശേഷൻ എന്ന ഉദ്യോഗസ്ഥൻ അതിരു കടക്കുമ്പോൾ പിടിച്ചുനിർത്തുന്നത് മനസ്സിലാക്കാം. അല്ലാതെ അതിനുവേണ്ടി അയാൾ പ്രതിനിധാനം ചെയ്യുന്ന സ്ഥാപനത്തെ നശിപ്പിക്കാൻ തുനിയുന്നത് ജനാധിപത്യത്തോടുള്ള വെല്ലുവിളിയായേ കാണാനൊക്കൂ.

## ദ്വാരകയിലെ കാസനോവ

9–ാം പേജിൽ നിന്നും തുടർച്ച

എന്നിവരെ കാണുകയും അപവാദത്തെക്കുറിച്ച് അന്വേഷിക്കുന്നതിന് ആവശ്യപ്പെടുകയും ചെയ്തു.

ഇതിനെത്തുടർന്ന് കളക്ടർ ഒരു അഞ്ചംഗ സംഘത്തെ ദ്വാരകയിലേക്കയയ്ക്കാൻ തീരുമാനിച്ചു. അഡീഷണൽ പൊലീസ് സൂപ്രണ്ട് രാമൻപ്രകാശ്, ഉപജില്ലാ മജിസ്ട്രേട്ട് ജയന്തി ശ്രീനിവാസൻ, കംബാലിയ പൊലീസ് ഇൻസ്പെക്ടർ എന്നിവരടങ്ങിയ സംഘം താമസിയാതെ ദ്വാരകയിലേക്ക് പുറപ്പെട്ടു. സ്വാമിയുടെ ലൈംഗിക ഭ്രാന്തിനിരകളായ സ്ത്രീകളെ കണ്ട് തെളിവെടുക്കുകയായിരുന്നു ഉദ്ദേശ്യം.

ഇതേസമയം സ്വാമി കേശവാനന്ദജി, തലസ്ഥാന നഗരമായ ഗാന്ധിനഗറിൽ തൻെറ രാഷ്ട്രീയ പിന്തുണ വേണ്ടവിധത്തിൽ ഉപയോഗിക്കാനായി പാടുപെടുകയായിരുന്നു. പക്ഷെ എന്തുകൊണ്ടോ സ്വാമിജിയെ ഭാഗ്യം കൈവിടുകയായിരുന്നു എന്ന് പിന്നീടുണ്ടായ സംഭവവികാസങ്ങൾ തെളിയിച്ചു.

സംഭവങ്ങൾ ഇത്രയൊക്കെയായിട്ടും സ്വാമിയുടെ ഇരകളാരുംതന്നെ ഔപചാരികമായ പരാതി പൊലീസിന് സമർപ്പിച്ചിരുന്നില്ല. ഇത് സ്വാമിയുടെ രാഷ്ട്രീയ സ്വാധീനതയെ ഭയന്നാണെന്ന് പറയപ്പെടുന്നു. സ്വാമിയുടെ അടുത്ത ആളുകളിൽ ദ്വാരകയെ പ്രതിനിധീകരിക്കുന്ന നിയമസഭാ സാമാജികനും ഉണ്ടെന്നതാണ് ആളുകളെ ഭയപ്പെടുത്തിയത്. മറെറാരു കാരണം, ഇതിനുമുൻപുതന്നെ ഇത്തരം അപവാദങ്ങളെ മുളയിലേ നുള്ളിക്കളയുന്നതിനുവേണ്ടി സ്വാമിജി രണ്ടോ മൂന്നോ അപകീർത്തിക്കേസുകൾ സമർപ്പിച്ചിരുന്നു, അതും ബീഹാർ കോടതികളിൽ.

ഇക്കഴിഞ്ഞ ഞായറാഴ്ച (19–6–ന്) സ്വാമിയുടെ ജീവിതത്തിൽ പുതിയൊരധ്യായം തുറക്കുകയായിരുന്നു. തൻെറ സെക്രട്ടറി രവീന്ദ്രചൗബെയുമൊന്നിച്ച് അന്നുവൈകിട്ട് ഗാന്ധിനഗറിലേക്ക് മറെറാരു രാഷ്ട്രീയക്കളിക്കു തിരിച്ച സ്വാമിയെ ജാംനഗർ പൊലീസ് അറസ്ററു ചെയ്തു. സെക്രട്ടറിയും പിടിയിലായി.

സ്വാമി നൂറിലധികം ബലാൽസംഗങ്ങൾ, അതും പ്രായപൂർത്തിയെത്താത്ത പെൺകുട്ടികളിൽ, നടത്തിയിട്ടുണ്ടെന്നു പൊലീസിനോട് ഏററുപറഞ്ഞതായി സൂപ്രണ്ട് പി.കെ.ഝാ തിങ്കളാഴ്ച പത്രലേഖകരോടു പറഞ്ഞു. ഇതിനകം സ്വാമിയുടെ ഇരകളിൽപ്പെട്ട ഒൻപതുപേർ ഔപചാരികമായി പൊലീസിനു പരാതി സമർപ്പിച്ചിരുന്നു.

അറസ്ററിനുശേഷം നൂറുകണക്കിനാളുകളുടെ അകമ്പടിയോടെ ബന്ധനസ്ഥനായ സ്വാമിജിയെ നഗരപ്രദക്ഷിണം നടത്തി. ജനങ്ങൾ സ്വാമിയെ കൂവിവിളിച്ചു. പിന്നീട് മജിസ്ട്രേട്ടിനു മുൻപാകെ ഹാജരാക്കിയ ഈ അഭിനവ കാസനോവയെ മജിസ്ട്രേട്ട് പത്തുദിവസത്തെ പൊലീസ് കസ്ററഡിയിൽ വിട്ടുകൊടുത്തിരിക്കയാണ്. കോടതിയിൽ തന്നെ പൊലീസ് മർദ്ദിച്ചതായി സ്വാമി പറഞ്ഞതിനെത്തുടർന്ന് വൈദ്യപരിശോധനയ്ക്ക് അദ്ദേഹത്തെ അയയ്ക്കുകയുണ്ടായി. അതോടൊപ്പംതന്നെ സ്വാമിയുടെ ലൈംഗിക ശേഷിയും പരിശോധനാവിധേയമാകുകയുണ്ടായി. ബീഹാർ പൊലീസുമായി ബന്ധപ്പെട്ട് സ്വാമിയുടെ പിൻകാല ചരിത്രവും അന്വേഷകർ തിരയുന്നുണ്ട്.

സ്വാമിയുടെ ആശ്രമത്തിൻെറ പ്രസിദ്ധി അതിൻെറ സന്ദർശകരുടെ പട്ടികതന്നെ വിളിച്ചോതുന്നുണ്ട്. മുൻ പ്രധാനമന്ത്രി മൊറാർജിദേശായി, ബാബാ ആംതെ, മുൻ ഗുജറാത്ത് ഗവർണ്ണർ ശാരദാ മുഖർജി, കേന്ദ്രമന്ത്രി സിംഗ്ദിയോ, ഗുജറാത്ത് മുൻ മുഖ്യമന്ത്രിമാരായ ചിമൻഭായ് പട്ടേൽ, അമർസിംഗ് ചൗധുരി, ദ്വാരകാ പീഠത്തിലെ ശങ്കരാചാര്യ സ്വാമി സ്വരൂപാനന്ദജി എന്നിങ്ങനെ പട്ടിക നീളുന്നു.

കച്ചവട നൈപുണ്യത്തിലുപരി അതീവ ദൈവവിശ്വാസികളുമായ ഗുജറാത്തികളെ മതത്തിൻെറ പേരിൽ ചൂഷണം ചെയ്യുന്നതിൽ സ്വാമിയുടേത് ഏററവും ഒടുവിൽ പുറത്തുവന്ന കഥയാണ്. ഇതിനു മുൻപും ആശ്രമങ്ങളെ ലൈംഗിക വിക്രിയകൾക്കുപയോഗിക്കുന്ന സ്വാമിജിമാരുടെ കഥകൾ ഈ സംസ്ഥാനത്ത് കുറവല്ല.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

തെക്കേയമേരിക്കയുടെ മദ്ധ്യഭാഗത്തുള്ള റിപബ്ളിക്കായ പരഗ്വേയിലെ ഒരുഗ്രാമം. ബോർഹ (Borja) നഗരത്തിലേക്കു പോകുന്ന പാത ശൂന്യമാണ്. അതിൻെറ ദീർഘതയിൽ അങ്ങിങ്ങായി ചിതറിക്കിടക്കുന്ന ചില കുടിലുകൾ, സമതലത്തിൽ വ്യാപിച്ച ചൂടിൻെറ അവ്യക്തതയിൽ ഒഴുകുന്ന പ്രേതസദൃശമായ വണ്ടി ഇവയൊഴിച്ചാൽ എല്ലാം ശൂന്യം. ഗ്രാമത്തിൽനിന്ന് അല്പമകലെയായി ഒരു കുന്നുണ്ട്. ആ കുന്നിൻെറ മുകളിൽ അന്തരീക്ഷത്തിൻെറ പാടലവർണ്ണത്തിൻെറ ധവളോജ്ജ്വലതയിൽ നിഴൽരൂപംപോലെ ക്രിസ്തുവിൻെറ രൂപം. കറുത്ത കുരിശിൽ തറയ്ക്കപ്പെട്ട ആ ക്രിസ്തു എപ്പോഴും അവിടെയുണ്ട്. ദുഃഖവെള്ളിയാഴ്ചയിലെ തിരുവത്താഴശുശ്രൂഷ കഴിഞ്ഞാൽ ജനങ്ങൾ വിറയ്ക്കുന്ന കൈകൾ കൊണ്ടു ക്രിസ്തുരൂപത്തെ പിടിച്ചെടുക്കും. പരുക്കൻരീതിയിൽ ഒരുതരം കോപസമ്മിശ്രമായ ക്ഷമയില്ലായ്മയോടുകൂടി അതിനെ താഴത്തേക്കു കൊണ്ടുപോരും. അവരുടെ നിലവിളികൾ ദേഷ്യത്തോളം ഉയരും. കുറച്ചുനേരം കഴിഞ്ഞ് അവർ ആ രൂപത്തെ കുന്നിൻമുകളിലേക്കു കൊണ്ടുപോയി അതിരുന്നിടത്തു വയ്ക്കും. ഈ പ്രക്രിയ ഗ്രാമീണരുടെ വിപ്ളവാത്മകചൈതന്യത്തിൻെറ ആവിഷ്കാരമാണ്.

1811–ലാണ് പരഗ്വേ സ്വാതന്ത്ര്യം നേടിയത്. ആ രാജ്യത്തിൻെറ ആദ്യത്തെ ഡിക്റ്റേറ്ററായിരുന്നു ഹോസ ഗാസ്പാർ റോദ്രീഗാസ് ഫ്രാൻസിയ (Dr. Jose Gaspar Rodriguez Francia) അയാൾക്ക് ഒരടിമസ്ത്രീയിൽ ജനിച്ച മക്കാറിയോയുടെ അനന്തരവനും കുഷ്ഠരോഗിയുമായ ഗാസ്പാറാണ് ക്രിസ്തുവിൻെറ രൂപമുണ്ടാക്കിയത്. അയാൾ മരിച്ചുകഴിഞ്ഞപ്പോൾ ജനത ആ ക്രിസ്തുരൂപം കണ്ടെത്തി. അവർ അതു ചുമന്നു കുന്നിൽ കൊണ്ടുവന്നു. കുഷ്ഠരോഗത്തിൻെറ അണുക്കൾ അതിനെ മലിനമാക്കിയില്ല എന്നായിരുന്നു അവരുടെ വാദം. അവർ അതു ചുമന്നു കൊണ്ടു വരുമ്പോൾ പെയ്ത മഴയേററ് അതിൻെറ മാലിന്യങ്ങൾ കഴുകിപ്പോയി. ഒരാൾ പറഞ്ഞു: ''കേൾക്കൂ. ഗാസ്പാർ ക്രിസ്തുരൂപത്തിനകത്തുണ്ട്. അതിലൂടെ ഗാസ്പാറിനു നമ്മളോട് എന്തോ പറയാനുണ്ട്.''

''I The Supreme'' എന്ന അത്യുൽകൃഷ്ടമായ നോവലെഴുതിയ പരഗ്വേയിലെ സാഹിത്യകാരൻ റോആ ബസ്തൊസിൻെറ (Roa Bastos) മറെറാരു നോവലായ ''Son of Man'' (മനുഷ്യപുത്രൻ) മുകളിൽ എഴുതിയ രീതിയിലാണ് ആരംഭിക്കുന്നത്. ഈ നോവലും ബാസ്തൊസിൻെറ വേറൊരു മാസ്ററർപീസാണ്. ചിലിയിലെ നോവലിസ്ററ് ഏരിയൽ ദോർഫ്മാൻ ഇതിനെക്കുറിച്ചു പറഞ്ഞത് ഇങ്ങനെ:– ''അത് Son of Man എന്ന നോവലായിരുന്നു. ഞാനതു തുറന്നു വായിക്കാൻ തുടങ്ങി. നേരം വെളുക്കുന്നതുവരെ താഴെ വച്ചതുമില്ല. എണ്ണമററ വായനക്കാരുടെ ജീവിതങ്ങളിലേക്ക് നോവൽ ഒഴുകിച്ചെല്ലട്ടെ.''

ഡോക്റ്റർ ഫ്രാൻസിയ ഡിക്റ്റേറ്ററായിരുന്നെങ്കിലും രാജ്യത്തെ അഭിവൃദ്ധിയിലേക്കു നയിച്ചവനാണ്. അയാൾക്കുശേഷം രണ്ടു ഡിക്റ്റേറ്റർമാർ കൂടി പരഗ്വേ ഭരിച്ചു. സാമൂഹികമായും രാഷ്ട്രവ്യവഹാരപരമായും ഔന്നത്യം പ്രാപിച്ച ആ രാജ്യത്തിനു 1932–ൽ ഒരു മഹായുദ്ധത്തിൽ ഏർപ്പെടേണ്ടതായി വന്നു. തെക്കേയമേരിക്കയിലെ വേറൊരു റിപബ്ളിക്കായ ബൊലീവിയയുമായി ഉണ്ടായ യുദ്ധം 1935 വരെ നീണ്ടു. ചാക്കോയുദ്ധം (Chaco War) എന്നു വിളിക്കപ്പെട്ട ഈ സമരത്തിൽ പങ്കെടുത്ത ആളാണ് ബാസ്തൊസ്. ഈ യുദ്ധത്തിൻെറ പശ്ചാത്തലത്തിൽ രചിക്കപ്പെട്ട പ്രാദേശിക നോവലാണ് (regional novel) ''Son of Man''. ബൊലീവിയയ്ക്ക് എണ്ണയെസ്സംബന്ധിച്ച താൽപര്യങ്ങൾ ഏറെയുണ്ടായിരുന്നതുകൊണ്ട് ആ രാജ്യത്തെ ഇംപീരിയലിസത്തിൻെറ ഏജൻറായിട്ടാണ് സ്വതന്ത്ര രാഷ്ട്രങ്ങൾ കണ്ടത്. ദേശീയതയ്ക്കും സ്വാതന്ത്ര്യത്തിനും ഊന്നൽ നല്കിയ പരഗ്വേ ബൊലീവിയയുമായി യുദ്ധം ചെയ്തപ്പോൾ അതു ഇംപീരിയലിസത്തിൻെറയും ദേശീയതയുടെയും സംഘട്ടനമായി നിഷ്പക്ഷ ചിന്താഗതിയുള്ളവർ ദർശിച്ചു. ഈ ദേശീയതയുടെ പ്രതീകമായി നോവലിൽ പ്രത്യക്ഷനാകുന്ന കഥാപാത്രം മീഗേൽ ബിറയാണ് (Miguel Vera). വിപ്ളവാഭിലാഷമുള്ള വിപ്ളവകാരിയാണ് അയാൾ. എങ്കിലും

ദാന്തെ കാട്ടിൽവച്ച്
വന്യമൃഗങ്ങളെ
കണ്ടപ്പോൾ പേടിച്ചോ?
പേടിച്ചാലുമില്ലെങ്കിലും
അദ്ദേഹത്തിന് മാർഗ്ഗം
കാണിച്ചുകൊടുക്കാൻ
റോമൻ കവിയായ
വെർജിൽ എത്തി.
അദ്ദേഹം ദാന്തെയെ
കൂട്ടിക്കൊണ്ടുപോയി.
മലയാള ചെറുകഥയുടെ
കൊടുങ്കാട്ടിലകപ്പെട്ട
എന്നെ പേടിപ്പിക്കാൻ
വന്യമൃഗങ്ങൾ
വന്നുനില്ക്കുന്നു.
പക്ഷേ സഹായിക്കാൻ
ആരുമില്ലതാനും.



റോ ആ ബാസ്തൊസ്

യഥാർത്ഥ വിപ്ലവകാരിയല്ല. ശരിയായ വിപ്ലവകാരി ക്രിസ്റേറാവൽ ഹാറയാണ് (Christobal Jara). ബിറ ധിഷണാശാലി; ഹാറ ധിഷണാശാലിയല്ല. സമരമുഖത്തുള്ള ഭടന്മാർക്കു വെള്ളം കൊണ്ടുകൊടുക്കാനായി ശത്രുനിരകളുടെ ഇടയിലൂടെ ട്രക്ക് ഓടിച്ചുചെന്ന ഈ യുദ്ധവീരൻ പ്രമാദത്താൽ ബിറയാൽ കൊല്ലപ്പെട്ടു. ആത്മഹത്യയാണോ യാദൃച്ഛികമരണമാണോ എന്നു നിർണ്ണയിക്കാൻ വയ്യാത്തവിധത്തിൽ ബിറ ഈ ലോകം വിട്ടുപോയി. അനവധാനതയാൽ നിഗ്രഹിക്കപ്പെട്ട ഹാറയാണ് Son of Man-മനുഷ്യപുത്രൻ എന്നാണ് ബാസ്തൊസിന്റെ സങ്കല്പം. ഈ സങ്കല്പത്തിന് ഊന്നൽ നല്കാനാണ് ഗ്രന്ഥകാരൻ കുന്നിൻമുകളിലെ യേശുരൂപത്തെ നോവലിൽ കൊണ്ടുവരുന്നത്. ഇടതുപക്ഷ ചിന്താഗതിക്കാരനും മവോ സിദ്ധാന്തത്തിന്റെ ഉദ്ഘോഷകനുമാണ് ബാസ്തൊസ്. അതു ഗ്രഹിച്ചാൽ അദ്ദേഹത്തിന്റെ മതസംബന്ധിയായ ചിന്തയെ കടുത്ത വാക്കുകൾകൊണ്ടു വലതുപക്ഷക്കാർക്കും എറേറണ്ടതായി വരില്ല. രക്ഷകൻ-റിഡീമർ-ഹാറയാണെന്നു ബാസ്തൊസ് പരോക്ഷമായിട്ടല്ല ഏതാണ്ടു പ്രത്യക്ഷമായിട്ടുതന്നെ പ്രഖ്യാപിക്കുന്നു. ഗുവേരയുടെയും ഫ്രഞ്ച് വെസ്ററ് ഇൻഡ്യൻ സോഷ്യൽ ഫിലോസഫറായ ഫനോങ്ങിന്റെയും (Frantz Fanon 1925-1961) ലിബറേഷൻ സിദ്ധാന്തത്തിൽ വിശ്വസിക്കുന്ന ബാസ്തൊസ് നോവലിന്റെ സാരാംശത്തിലേക്കു ഇങ്ങനെ കൈചൂണ്ടുന്നു:- ''മനുഷ്യനു രണ്ടു ജന്മങ്ങളുണ്ട്. ഒന്ന് അവൻ ജനിക്കുമ്പോൾ. രണ്ട് അവൻ മരിക്കുമ്പോൾ. അവൻ മരിക്കുന്നു; പക്ഷേ മററുള്ളവരിൽ അവൻ ജീവിച്ചിരിക്കുന്നു, അയല്ക്കാരോട് അവൻ ദയാപൂർവം പെരുമാറിയിട്ടുണ്ടെങ്കിൽ. മരിക്കുമ്പോൾ ഭൂമി അവനെ വിഴുങ്ങും. പക്ഷേ സ്വന്തം ജീവിതകാലത്ത് അവൻ മററുള്ളവരെ സഹായിച്ചിട്ടുണ്ടെങ്കിൽ അവനെക്കുറിച്ചുള്ള സ്മരണ നിലനില്ക്കും.'' (ഒരു കഥാപാത്രം പറയുന്നത്) കൃഷിക്കാരുടെ പ്രതിനിധിയായ വിപ്ലവകാരി ക്രിസ്റേറാവൽ ഹാറ ജനതയുടെ സ്മരണമണ്ഡലത്തിൽ ജീവിച്ചിരിക്കും, സ്യൂഡോ ഇൻറലക്ച്വലായ മീഗേൽ ബിറ വിസ്മരിക്കപ്പെടും.

മരത്തിൽ കൊത്തിയെടുത്ത യേശു ഒരു പ്രതീകമായിരിക്കുന്നതുപോലെ തീവണ്ടിയും ഇതിലെ ഒരു പ്രതീകമത്രേ. അവികസിത രാജ്യങ്ങളിൽ തീവണ്ടി ഓടാൻ തുടങ്ങുമ്പോൾ ധനികർ കൂടുതൽ ധനികരാവും, കൃഷിക്കാർ നശിക്കും എന്നാണ് എല്ലാ ലാററിനമേരിക്കൻ നോവലിസ്ററുകളും വിശ്വസിക്കുക. ആ വിശ്വാസം ബാസ്തൊസിനുമുണ്ട്. സ്ഫോടകവസ്തുക്കൾ നിറച്ച ഒരു തീവണ്ടി നോവലിന്റെ പുറങ്ങളിലൂടെ പാഞ്ഞുപോകുന്നുണ്ട്. അതിന്റെ കൃത്യം വിപ്ലവകാരികൾ സഞ്ചരിക്കുന്ന മറെറാരു തീവണ്ടിയെ തകർക്കുക എന്നതാണ്. തീവണ്ടി സാമ്പത്തിക പാരതന്ത്ര്യത്തിന്റെ മാത്രമല്ല മുതലാളിത്തത്തിന്റെയും പ്രതീകമാണ് ഈ നോവലിൽ. Then the railway came. Work began on the line to Encarnacion, Giving employment to the villagers. Many of them were buried under the quebracho sleepers which rang like metal ingots against their spades എന്നു ബാസ്തൊസ്. മർദ്ദകർ ഒരു വശത്ത്; മർദ്ദിതർ മറുവശത്ത്. ഒരുവശത്തു രാജ്യദ്രോഹികൾ; മറുവശത്ത് രക്തസാക്ഷികൾ. ഇവരുടെ പോരാട്ടം നിരന്തരമായി നടക്കുന്നു. ''In Paraguay we have no literature, so I have no tradition behind me, no design to take off from. I have to be my own magician everyday എന്നു ബാസ്തൊസ് പറഞ്ഞു. മാന്ത്രികനായ അദ്ദേഹം മാജിക് കൊണ്ടു നിർമ്മിച്ച ഒരദ്ഭുത ദർശനമാണ് ഈ നോവൽ. Son of Man—Translated by Rachel Caffyon—Monthly Review Press—New York—$ 7 = Pages 279.)

''ചെറുപ്പകാലത്തെ
നിരീശ്വരന്മാർ
വൃദ്ധാരവുമ്പോൾ
ഈശ്വര
വിശ്വാസികളാവുന്ന
തെങ്ങനെ?''
''വാർദ്ധക്യത്തിൽ
രോഗങ്ങൾ പലതും വരും.
മരണം അടുത്തുവെന്നു
കണ്ടാൽ പേടിച്ച്
ആശ്രയസ്ഥാനം തേടും.
ആ
ആശ്രയസ്ഥാനമാണ്
ഈശ്വരൻ. ബർട്രൻഡ്
റസ്സൽ, സാർത്ര്
ഇവർപോലും
ജീവിതാന്ത്യത്തിൽ
ഒരതീത സത്യത്തിൽ
വിശ്വസിച്ചു.''

## ചൂട്ട് എരിഞ്ഞുതീർന്നാൽ?

ശിവപ്രസാദ് വേലുക്കുട്ടി 'കരുണ'യിലെ വാസവദത്തയായി വേഷംകെട്ടി നാടകവേദിയിൽ നില്ക്കുന്നതു കണ്ടു വിസ്മയാധീനനായിപ്പോയ ഞാൻ അദ്ദേഹത്തെ വേഷം കെട്ടാത്ത അവസ്ഥയിൽ കാണാനായി താമസസ്ഥലത്തു പോയതും കണ്ടതിനുശേഷം മോഹഭംഗത്തിൽ വീണുപോയതും മററും മുൻപെഴുതിയിട്ടുണ്ട്. എന്തൊരന്തരം! നാടകവേദിയിലെ വാസവദത്ത നിത്യജീവിതത്തിൽ നമ്മൾ കാണുന്ന ഏതു സുന്ദരിയെക്കാളും സുന്ദരി. വേലുക്കുട്ടിയെ നേരിട്ടു കണ്ടപ്പോൾ അദ്ദേഹത്തിന് വൈരൂപ്യം ഒട്ടുമില്ലെങ്കിലും സൗന്ദര്യം തീരെയില്ല.

പീറാന്തെല്ലോ എന്ന മഹാനായ സാഹിത്യകാരൻ നല്കിയ ഉദാഹരണം Malcolm Bradbury തന്റെ The Modern World—Ten Great Writers എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. പീറാന്തെല്ലോ കാണാനിടയായ ഒരു വൃദ്ധ തലമുടിയാകെ കറുപ്പിച്ചിരുന്നു. എന്നിട്ട് അസഹ്യമായ ഏതോ കുഴമ്പും തേച്ചിരുന്നു. റൂഷ് പുരട്ടി കവിളുകൾ ചുവപ്പിച്ച് അവരൊരു കൊച്ചു



പെൺകുട്ടിയെപ്പോലെ അദ്ദേഹത്തിന്റെ മുൻപിലിരുന്നു. പീറാന്തെല്ലോക്കു ചിരിക്കാൻ തോന്നി. പക്ഷേ പിന്നീടൊന്ന് ആലോചിച്ചപ്പോൾ മറെറാരു മാനസിക നിലയായിരുന്നു അദ്ദേഹത്തിന്. തന്നെക്കാൾ പ്രായം വളരെക്കുറഞ്ഞ ഭർത്താവ് അവൾക്കുണ്ടെന്നിരിക്കട്ടെ. അയാൾ കൈവിട്ടു പോകാതിരിക്കാനാണ് കിഴവിയുടെ 'മെയ്ക്കപ്പ്' എന്നാണെങ്കിലോ? ആ വിചാരമുണ്ടായപ്പോൾ പീറാന്തെല്ലോയുടെ ഹാസ്യമനോഭാവം പോയി. പകരം സഹതാപം.

പുഷ്കിന്റെ Queen of Spades എന്ന കഥയിൽ ഏതാണ്ട് ഇതിനു സദൃശമായ ഒരു സംഭവമുണ്ടെന്നും ഓർമ്മ പറയുന്നു. ചീട്ടുകളിയെ സ്സംബന്ധിച്ച രഹസ്യം ഒരു വൃദ്ധയിൽനിന്നു മനസ്സിലാക്കാനായി ഒരുത്തൻ അവരറിയാതെ അവരുടെ വീട്ടിൽ കയറി. വൃദ്ധ എവിടെയോ പോയിട്ടു തിരിച്ചുവന്നു കണ്ണാടിയുടെ മുൻപിൽ നിന്നു മെയ്ക്കപ്പ് മാററുകയായിരുന്നു. തലമുടിയിൽ തിരുകിയിരുന്ന പല പിന്നുകൾ താഴെ വന്നു വീണു. അപ്പോൾ അവർക്കുണ്ടായിരുന്നത് ഭീകരരൂപം മാത്രം.

അടുത്തകാലത്ത് ഞാൻ കീർക്കെഗോറിന്റെ Fear and Trembling എന്ന പുസ്തകം വായിച്ചു. ഒരുത്തൻ മെയ്ക്കപ്പ് നടത്തി വിഗ് വച്ച് നിന്നപ്പോൾ സ്ത്രീക്കു വല്ലാത്ത താൽപര്യം അയാളെസ്സംബന്ധിച്ച്. ആ കൃത്രിമവേഷത്തിന്റെ ആകർഷകത്വത്താൽ അയാൾ പെണ്ണിനെ പാട്ടിലാക്കി. കീർക്കെഗോർ ചോദിക്കുന്നു. ഈ ചതി അയാൾ അവളോടു ഏററുപറഞ്ഞാൽ, കഷണ്ടിക്കാരനാണ് താനെന്നു വിഗ് മാററി അവളെ ഗ്രഹിപ്പിച്ചാൽ ആകർഷകത്വം അതോടെ ഇല്ലാതാവുകയില്ലേ? ഇല്ലാതാകും എന്നുതന്നെയാണ് നമ്മുടെ ഉത്തരം. ശ്രീ. വി.പി. മനോഹരൻ കലാകൗമുദിയിൽ എഴുതിയ 'കളിയാട്ടം' എന്ന ചെറുകഥ വായിച്ചപ്പോൾ ഇങ്ങനെയൊക്കെ കുറിക്കാനാണ് എനിക്കു തോന്നിയത്. ഈ പംക്തിയുടെ സ്വഭാവവും അതുതന്നെയാണല്ലോ. രചനയെ സുന്ദരമാക്കാൻ സകല മെയ്ക്കപ്പുകളും കഥാകാരൻ നടത്തുന്നു. വൃദ്ധയായെങ്കിലും ആരോഗ്യവും സൗന്ദര്യവും നഷ്ടപ്പെടാത്ത അമ്മ. അവർ മൂത്തമകന്റെ ജോലിസ്ഥലത്തു പോയി സകല സൗഭാഗ്യങ്ങളും ആസ്വദിച്ചിട്ട് ഇളയമകന്റെ വീട്ടിലെത്തിയിരിക്കുകയാണ്, കാവിലെയോ മറേറാ ഉത്സവം കാണാൻ. ആ മകൻ ദരിദ്രൻ. എങ്കിലും അമ്മ താൽകാലിക വാസത്തിനു തിരിച്ചു വരുന്നതുകൊണ്ടു റെറലിവിഷൻ സെററ് വാങ്ങിവച്ചിരുന്നു. കാവിലെ ഉത്സവം തുടങ്ങാറായപ്പോൾ അവരെ ആരോ അതു കാണാൻ ക്ഷണിച്ചു. പക്ഷേ അവർ ഇരുന്നിടത്തുനിന്ന് എഴുന്നേററില്ല. കിഴവിക്കു റെറലിവിഷനിലെ ദൃശ്യങ്ങൾ കണ്ടാൽ മതി. ഈ പര്യവസാനത്തിൽ എത്താൻ എന്തെല്ലാം മെയ്ക്കപ്പാണ് വി.പി. മനോഹരൻ നടത്തുന്നത്! അതു കൊള്ളാന്താനും. പക്ഷേ ഒരു മുന്നറിയിപ്പുമില്ലാതെ മെയ്ക്കപ്പ് മാററി സാക്ഷാൽ രൂപത്തിൽ കഥാവൃദ്ധ നില്ക്കുന്നു. അപ്പോൾ അനുവാചകന് വെറുപ്പ്. അലങ്കാരവും സംഭവവർണ്ണനയുമൊക്കെ വിട്ടു പറയാം. കഥയുടെ മുക്കാൽഭാഗത്തും വർണ്ണിച്ച കാര്യങ്ങളുടെ സ്വാഭാവിക പരിണാമമല്ല അതിന്റെ പര്യവസാനം. ക്ളൈമാക്സിലേക്കല്ല, ആന്റിക്ലൈമാക്സിലേക്കാണ് കഥയുടെ പോക്ക്. ചൂട്ടെരിഞ്ഞുതീരുന്നതുപോലെ കഥ എരിഞ്ഞുതീരുന്നു. ഇരുട്ടിൽ അതുവരെ വഴികാണിച്ചുതന്ന ചൂട്ടു കത്തിത്തീരുമ്പോൾ യാത്രക്കാരന് നിരാശതയും വിഷാദവുമാണല്ലോ. ആ വികാരങ്ങൾ ജനിപ്പിക്കുന്നു ഇക്കഥയും.



ഏഴാച്ചേരി രാമചന്ദ്രൻ

മാനവചരിത്രത്തിൽ
പ്രതികൂലമായും
അനുകൂലമായും ഏതു
മാററവുമുണ്ടാകട്ടെ.
തന്റെ
വിശ്വാസത്തിൻനിന്ന്
അല്പംപോലും
വ്യതിചലിക്കാൻ കവി
ശ്രീ. ഏഴാച്ചേരി
രാമചന്ദ്രനു സമ്മതമില്ല.
അതിനു നിദർശകമാണ്
കലാകൗമുദിയിൽ
അദ്ദേഹമെഴുതിയ
'ശിവം' എന്ന കാവ്യം.

## ഏഴാച്ചേരി

മാനവചരിത്രത്തിൽ പ്രതികൂലമായും അനുകൂലമായും ഏതു മാററവുമുണ്ടാകട്ടെ. തന്റെ വിശ്വാസത്തിൽനിന്ന് അല്പംപോലും വ്യതിചലിക്കാൻ കവി ശ്രീ. ഏഴാച്ചേരി രാമചന്ദ്രന് സമ്മതമില്ല. അതിനു നിദർശകമാണ് കലാകൗമുദിയിൽ അദ്ദേഹമെഴുതിയ 'ശിവം' എന്ന കാവ്യം. സോവിയററ് റിപബ്ളിക്കിലും മററു യൂറോപ്യൻ രാജ്യങ്ങളിലും രാഷ്ട്രവ്യവഹാരപരമായി വന്ന പരിവർത്തനങ്ങൾ താൽകാലികമാണെന്നും അവ കാലംകഴിയുമ്പോൾ സ്വയം നിർമ്മാർജ്ജനം ചെയ്യപ്പെട്ട് പൂർവാവസ്ഥ സംജാതമാകുമെന്നും പ്രഖ്യാപിച്ചുകൊണ്ടാണ് കാവ്യത്തിന്റെ സമാരംഭം. 'പാൽക്കടൽ വിട്ടു പരാപരനെൻ പെരുമാൾ വരുമെന്ന്' കവി കൊതിച്ചു. അതു സംഭവിക്കുകയും ചെയ്തു. പക്ഷേ പാപത്തുടലികൾ നേരത്തെ വിതച്ച മുത്തുകൾ നക്കിയുണക്കുകയും വിളവുകൾ പാഴാക്കുകയും ചെയ്തു. കവിക്ക് അനുഗ്രഹദായകമായ വർഷാമേഘത്തോട് ഒരപേക്ഷയേയുള്ളു. 'പാലയമാം'.

തന്റെ രാഷ്ട്രവ്യവഹാരപരമായ വിശ്വാസത്തിൽനിന്ന് കവി ഇന്ത്യയെ ഗ്രസിച്ചിരിക്കുന്ന അമേരിക്കൻ കാളസർപ്പത്തിന്റെ ഭീകരതയിലേക്കു വരുന്നു. അതിനെയൊക്കെ പ്രതിരൂപാത്മകമായി ആവിഷ്കരിച്ചിട്ട് പൂർവകാല സൗഭാഗ്യങ്ങളിലേക്കും ആധുനികകാല ദൗർഭാഗ്യങ്ങളിലേക്കും വരുന്നു. ഔത്തരാഹന്മാരുടെ ക്രൂരത ദാക്ഷിണാത്യരുടെ മേൽ വന്നുവീഴുന്നതിനെ ചിത്രീകരിക്കുന്നു അദ്ദേഹം. സത്യത്തിനു പല തലങ്ങളുണ്ടല്ലോ. ആ തലങ്ങളെ കൂട്ടിയിണക്കുന്നത് ലയമാണ്. കടൽ സത്യത്തിന്റെ ഒരുതലം. കാട്ടിൽ മേയാൻ പോകുന്ന ആട്ടിൻകൂട്ടം സത്യത്തിന്റെ വേറൊരു തലം. രണ്ടിനും സാദൃശ്യമില്ലെങ്കിലും കടലിന്റെ ഉപരിതലത്തെ ലയാത്മകചലനവും ആട്ടിൻകൂട്ടത്തിന്റെ മുകൾഭാഗത്തെ ലയാത്മകചലനവും തുല്യം. ഇവയെ അവലംബിച്ച് അജഗമനത്തെ തരംഗചലനവുമായി ബന്ധിപ്പിക്കാം. (ആശയം പരകീയം) അങ്ങനെ ബന്ധിപ്പിക്കുമ്പോൾ ആ സമാന ലയത്തെ കാണാൻ പലർക്കും സാധിച്ചില്ലെന്നു വരും. ഏഴാച്ചേരിയുടെ കാവ്യത്തിനും ആ ദോഷമുണ്ട്; അത് ദോഷമാണെങ്കിൽ. എങ്കിലും ലക്ഷ്യവേധി തന്നെ 'ശിവം'. ലക്ഷ്യവേധിയായതുകൊണ്ട് പ്രചാരണത്തിന് ഊന്നൽ നല്കിയെന്നു കരുതാൻ വയ്യ. 'വാഗാർത്ഥാവിവ സംപൃക്തൗ വാടിയ വനമാലതികൾ വിളിക്കെ' എന്നും മററുമുള്ള ഭാഗങ്ങളിൽ കവിതയ്ക്കുതന്നെയാണ് പ്രാധാന്യം.

## വെർജിലേ വരു

ദാന്തെ കാട്ടിൽവച്ച് വന്യമൃഗങ്ങളെ കണ്ട

പ്പോൾ പേടിച്ചോ? പേടിച്ചാലുമില്ലെങ്കിലും അദ്ദേഹത്തിനു മാർഗ്ഗം കാണിച്ചുകൊടുക്കാൻ റോമൻ കവിയായ വെർജിൽ എത്തി. അദ്ദേഹം ദാന്തെയെ കൂട്ടിക്കൊണ്ടു പോയി. മലയാള ചെറുകഥയുടെ കൊടുങ്കാട്ടിലകപ്പെട്ട എന്നെ പേടിപ്പിക്കാൻ വന്യമൃഗങ്ങൾ വന്നുനില്ക്കുന്നു. പക്ഷേ സഹായിക്കാൻ ആരുമില്ലതാനും. അങ്ങനെയൊരു ക്രൂരമൃഗമാണ് ശ്രീ. പി.ആർ. നാഥന്റെ 'അളകനന്ദ' എന്ന ചെറുകഥയെന്നു പറയാൻ എനിക്കു വൈഷമ്യമില്ലാതില്ല. കാരണം അതിന്റെ രചയിതാവ് എന്റെ പഴയ സുഹൃത്താണെന്നതാണ്. അദ്ദേഹം തിരുവനന്തപുരത്തു ജോലിയായിരുന്നപ്പോൾ ഞാനും അദ്ദേഹവും നോവലിസ്റ്റ് ശ്രീ. കെ. സുരേന്ദ്രനും ഒരുമിച്ചു സായാഹ്നസവാരികൾ നടത്താറുണ്ടായിരുന്നു. ഒരിക്കൽ സുരേന്ദ്രനും നാഥനുംകൂടി എന്റെ വീട്ടിലേക്കു വരുമ്പോൾ ഞാൻ വഴിയിൽവച്ച് അവരെക്കണ്ടതും പിന്നീട് ഞങ്ങൾ ഒരുമിച്ചു നടന്നതും ഓർമ്മയിലെത്തുന്നു. അങ്ങനെ മനസ്സു കൊണ്ടടുത്ത ഒരു നല്ല മനുഷ്യന്റെ രചനയെ സിംഹമായോ പുലിയായോ ചെന്നായായോ കാണുന്നത് മനുഷ്യത്വമല്ലല്ലോ. എങ്കിലും സത്യം മനുഷ്യത്വത്തിനും മുകളിൽ നില്ക്കുന്നതുകൊണ്ട് പി.ആർ. നാഥന്റെ കഥ ദംഷ്ട്രകൾ കാണിച്ചു നില്ക്കുന്ന ഒരു ഹിംസ്രജന്തുവാണെന്നു പറയേണ്ടിയിരിക്കുന്നു. അച്ഛന്റെ വാത്സല്യം അനുഭവിക്കാത്ത ഒരു തന്റേടക്കാരിയായ പെൺകുട്ടി അച്ഛനെപ്പോലെ കരുതി. ഒരു വയസ്സൻ ഡ്രൈവറുടെ കാലിൽ തൊട്ടു വന്ദിച്ചതിനെ ലൈംഗികാക്രമണമായി പ്രിൻസിപ്പലും ഹോസ്റ്റൽ മേട്രനും കരുതിപോലും. തള്ള അതു കേട്ടയുടനെ മോളെ കണ്ടമാനം അടിച്ചുപോലും. പിന്നീട് യാഥാർത്ഥ്യം ഗ്രഹിച്ച് അവർ (അമ്മ) പശ്ചാത്തപിച്ചുപോലും. ഏതു വെള്ളരിക്കാപ്പട്ടണത്തിലാണ് ഈ സംഭവം നടക്കുന്നത്? നിത്യജീവിതസത്യമില്ല ഇതിൽ. നിത്യജീവിതത്തിലെ സത്യമില്ലായ്മയെ കലയുടെ സത്യമാക്കി മാററാൻ കഴിയും പ്രതിഭാശാലികൾക്ക്. അതിനും കഴിയുന്നില്ല പി.ആർ. നാഥന്. ഈ രചന മാതൃഭൂമി



ദാനീലിയോ കീഷ്

1989 ഒക്ടോബറിൽ അർബുദത്താൽ മരിച്ച ദാനീലോ കീഷ് (Danilo Kis) എന്ന യുഗോസ്ളാവിയയിലെ സാഹിത്യകാരൻ എല്ലാ അർത്ഥത്തിലും 'ഗ്രെയ്റാ'യിരുന്നു. അദ്ദേഹത്തിന്റെ Hour Glass എന്ന നോവലിനും The Encyclopedia of the Dead എന്ന കഥാസമാഹാരത്തിനും സദൃശമായി ആധുനിക സാഹിത്യത്തിൽ ഒന്നുമില്ല.

ആഴ്ചപ്പതിപ്പിലാണ് ക്രൂരതയാർന്നു നില്ക്കുന്നത്. പേടിച്ചുനില്ക്കുന്ന എന്നെ രക്ഷിക്കാൻ വെർജിലുണ്ടോ? ഉണ്ടെങ്കിൽ വെർജിലേ വേഗം വരൂ.

## ചോദ്യം, ഉത്തരം

"നിങ്ങൾ ചെറുകഥകളെക്കുറിച്ചേ എഴുതുന്നുള്ളൂ. കവിതകളെ അവഗണിക്കുന്നു. ഇതു ശരിയാണോ?"

"ചെറുകഥകൾ മീററിങ്ങ് സംഘടിപ്പിക്കുന്നവർ സമ്മേളനത്തിനുശേഷം മേശപ്പുറത്തു കൊണ്ടു വയ്ക്കുന്ന ഭക്ഷണസാധനങ്ങളിൽപ്പെട്ട വെള്ള മുന്തിരിങ്ങപോലെയാണ്. കാണാൻ ചന്തമുണ്ട്. പക്ഷേ ഒന്ന് അടർത്തിയെടുത്തു തിന്നാൽ വല്ലാതെ പല്ലു പുളിക്കും. പിന്നെ ററൂത്ത് ബ്രഷ് തൊടാനാവില്ല പല്ലിൽ. കവിതകൾ വാളൻപുളിപോലെയാണ്. കാണാനും ചന്തമില്ല. വായ്ക്കകത്തേക്കു ഇടാനും വയ്യ."

"ചെറുപ്പകാലത്തെ നിരീശ്വരന്മാർ വൃദ്ധരാവുമ്പോൾ ഈശ്വരവിശ്വാസികളാകുന്നതെങ്ങനെ?"

"വാർദ്ധക്യത്തിൽ രോഗങ്ങൾ പലതും വരും. മരണം അടുത്തുവെന്നു കണ്ടാൽ പേടിച്ച് ആശ്രയസ്ഥാനം തേടും. ആ ആശ്രയസ്ഥാനമാണ് ഈശ്വരൻ. ബർട്രൻഡ് റസ്സൽ, സാർത്ര് ഇവർപോലും ജീവിതാന്ത്യത്തിൽ ഒരതീതസത്യത്തിൽ വിശ്വസിച്ചു."

"സത്യം പറയണം. നിങ്ങൾക്കു ആശാന്റെ കവിത ഇഷ്ടമോ അതോ വള്ളത്തോളിന്റെ കവിതയോ?"

"സത്യം പറയണം. നിങ്ങൾക്കു ഷെല്ലിയുടെ കവിത ഇഷ്ടമോ അതോ കീററ്സിന്റെ കവിതയോ?"

"സ്ത്രീ പുരുഷന്റെ വസ്ത്രങ്ങൾ ധരിച്ചാൽ?"

"സ്ത്രീ സുന്ദരിയാണെങ്കിൽ അവളുടെ സൗന്ദര്യം പുരുഷവേഷം ധരിക്കലിൽ ഇരട്ടിയാകും. സുന്ദരനായ പുരുഷൻ സാരിയും ബ്ളൗസും ധരിച്ചാൽ കാണുന്നവർക്കു ഛർദ്ദിക്കാൻ തോന്നും."

"കുമാരാ നിനക്കച്ഛനാരമ്മയാരെന്ന് അമന്ദപ്രമോദേന ചോദിക്കട്ടെ ഞാൻ."

"മധുദ്വേഷിയെയും മഹാലക്ഷ്മിയെയും തൊട്ടുകാണിക്കാൻ വയ്യാത്തതുകൊണ്ട് ഞാൻ ഖേദിക്കുന്നു."

"ചെറുപ്പക്കാരികൾ ഗൾഫിൽനിന്ന് വരുന്ന പെർഫ്യൂം തേക്കുന്നതു നന്നോ?"

"താമരപ്പൂവിന്റെ സൗരഭ്യം വർദ്ധിപ്പിക്കാൻ നിങ്ങൾ അതിൽ സെൻറ് ഒഴിക്കാറുണ്ടോ?"



* * *

"താമരപ്പൂവിന്റെ
സൗരഭ്യം
വർദ്ധിപ്പിക്കാൻ നിങ്ങൾ
അതിൽ സെൻറ്
ഒഴിക്കാറുണ്ടോ?"

1989 ഒക്ടോബറിൽ അർബുദത്താൽ മരിച്ച ദാനീലോ കീഷ് (Danilo Kis) എന്ന യുഗോസ്ളാവിയയിലെ സാഹിത്യകാരൻ എല്ലാ അർത്ഥത്തിലും 'ഗ്രെയ്റാ'യിരുന്നു. അദ്ദേഹത്തിന്റെ Hourglass എന്ന നോവലിനും The Encyclopedia of the Dead എന്ന കഥാസമാഹാരത്തിനും സദൃശമായി ആധുനിക സാഹിത്യത്തിൽ ഒന്നുമില്ല. കലകൊണ്ടു മരണത്തോടു സമരം ചെയ്ത കലാകാരനായിട്ടാണ് നിരൂപകർ അദ്ദേഹത്തെ കാണുന്നത്. പ്രിയപ്പെട്ട വായനക്കാർ കീഷിന്റെ കൃതികൾ വായിക്കണം.





29–ാം പേജിൽ നിന്നും തുടർച്ച

എത്രകണ്ട് അപ്രസക്തമായിപ്പോയി എന്നതിന് 'ക്വാർക്ക്' (Quark)മുതൽ 'ക്വാസർ' (Quasar) വരെയും അതുകഴിഞ്ഞിട്ട് 'ചാമി' (Charm) ലേക്കും പിന്നീട് 'സ്പിയറി' (Sphere) ലേക്കും വന്നുചേർന്ന ഫിസിക്സിന്റെ നിഗമനങ്ങളെ പരിശോധിച്ചാൽ മനസ്സിലാകും. ഈ നിഗമനങ്ങളെ സ്ററീഫൻ ഹാക്കിംഗ്സ്, ജയിംസ് ബി.ഹാർട്ടിൽ തുടങ്ങിയവർ ഇന്ന് പുനരീക്ഷണം ചെയ്യുന്ന സമയത്ത് മാർക്സിന്റെയോ ഏംഗൽസിന്റെയോ മെററീരിയലിസത്തിന് നില്ക്കക്കള്ളിയില്ലാതായിരിക്കുന്നു.

### സുവിശേഷകരുടെ വേതാളകൂളീ പ്രവാഹം

അതിന്റെ കൂടെയാണ് പഴയ ദൈവസൃഷ്ടി വാദത്തിൽ എന്നത്തെക്കാളുമധികം ആഴത്തിൽ മതവിശ്വാസികളും അവരുടെ സുവിഷേകരും മുമ്പൊരിക്കലും കേട്ടിട്ടുപോലുമില്ലാത്തത്രയും അന്ധവിശ്വാസജടിലമായ ധ്യാനവും പ്രാർത്ഥനയും നടത്തിക്കൊണ്ടിരിക്കുന്നത്. അവരെ അതിൽനിന്നും 2+2=4 എന്നെങ്കിലും സമ്മതിപ്പിക്കുവാൻ പോരുന്ന ഒരു പുതിയ, അല്ലെങ്കിൽ വളരെ പഴയ യുക്തിഭദ്രതയിലേക്ക് കൊണ്ടുവരാൻ ഒരു നിർവ്വാഹവുമില്ലാതെയാണിരിക്കുന്നത്. പുതിയ ക്രിസ്തീയ മതപണ്ഡിതന്മാരും ഇസ്ലാമിക പണ്ഡിതന്മാരും അവസാനത്തെ കൈയായി കണ്ടിരിക്കുന്നത് ഋഗ്വേദത്തിൽ ഇതൊക്കെ പറഞ്ഞിട്ടുണ്ടെന്നാണ്. എങ്കിൽ, ഋഗ്വേദത്തെ പിടിച്ച് ആണയിടുന്ന ക്രിസ്ത്യാനി ക്രിസ്തുവിൽ വിശ്വസിക്കണമോ, അതോ ഋഗ്വേദത്തിലെ പ്രജാപതിയിൽ വിശ്വസിക്കണമോ...? അവർ മുമ്പോട്ടു വയ്ക്കുന്ന തെളിവുകൾ കൊണ്ട് ക്രിസ്തുമതം തന്നെ ആലംബഹീനമായിത്തീരുന്നു! ഈ പണ്ഡിതമ്മന്യന്മാർ ഇതൊന്നും അറിയുന്നില്ലല്ലോ എന്റെ കർത്താവേ!

### പാർട്ടിക്ക് തെററു പററിയോ എങ്കിൽ പുതിയ ശരിയേത്?

പാർട്ടി അംഗീകരിക്കുന്ന തിയററീഷ്യന്റെ ചിന്തയുടെ മൂശയിൽ ഉരുക്കി ഒഴിച്ച തിയററിയുടെ അംഗീകാരത്തിനുവേണ്ടി കാത്തു നിൽക്കുന്ന ഭീരുക്കളെക്കൊണ്ട് ഒരു പുതിയ ലോക വ്യവസ്ഥതന്നെ ഉണ്ടാക്കിക്കളയാം എന്നു പറയുന്നതിന്റെ പിന്നിൽ ഒരു വലിയ വങ്കത്തമിരിക്കുന്നു. ഇത് ഇനി വിലപ്പോകുകയില്ല. മാർക്സിസത്തിന്റെ മൂന്നടിസ്ഥാനങ്ങളെന്ന് പറയപ്പെടുന്ന , മാർക്സിസ്ററ് ഡോക്ട്രിൻ, ഫിലോസഫിക്കൽ മെററീരിയലിസം, ഡയലെക്ററിക്സ് എന്നിവയെല്ലാം ഇനിയും വിലപ്പോവുകയില്ല എന്ന് സോവിയററ് ശാസ്ത്രജ്ഞന്മാർ തന്നെ നിശ്ചയിച്ചതിന്റെ ഫലമായിട്ടാണ് ബ്രഷ്നേവിന്റെ കാലത്ത് മെററീരിയലിസത്തിനെ പുതിയ മൂശയിൽ അവതരിപ്പിക്കുവാൻ സോവിയററ് ശാസ്ത്രജ്ഞന്മാർ ഒത്തുകൂടിയത്. എന്നാൽ പിന്നീട് ഡയലക്ററിക്കൽ മെററീരിയലിസത്തിന് പുതിയ നിർവ്വചനം കൊണ്ടുവന്ന സോവിയററ് യൂണിയൻ തന്നെ ഇല്ലാതാവുകയും ചെയ്തു.

ആസ്ട്രോഫിസിക്സിലും ആധുനിക ജീവശാസ്ത്രത്തിലും കണ്ടെത്തിയ പുതിയ നിയമങ്ങൾ പഴയ നിയമങ്ങളെ കാലഹരണപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെ ഒരു പഠനം നടത്തുന്നതിനു മുൻപ് 'Matter is that which occupies space' എന്നും മററും അവർക്ക് പറയുവാൻ മടിയില്ലായിരുന്നു. എന്നാൽ ഇന്ന് 'സ്പേസ്' എന്നുപറയുന്നതുതന്നെ അനിർവ്വചനീയതയുടെ വക്കത്ത് വന്നിരിക്കുന്നു. ഇന്ന് വെറും മാറ്ററിന്റെ (Matter) ന്റെ സ്ഥാനത്തുനിന്നും 'ഷാഡോ മാറ്ററി'ലേക്കും ക്വാർക്കിൽ നിന്നും ക്വാസറിലേക്കും സങ്കല്പങ്ങൾ മാറിവന്നിട്ടുണ്ട്. ഇന്നത്തെ പരിതഃസ്ഥിതിയിൽ പഴയ മാർക്സിസത്തിനും ഡയലക്ററിക്കൽ മെററീരിയലിസത്തിനും അടിസ്ഥാനമുറപ്പിക്കുന്നതിന് ഇനിയും ഒരു വക്താവ് ഇൻഡ്യയിൽ വന്ന്, അന്ധവിശ്വാസം തുടച്ചുമാററിയിട്ട് ആ സ്ഥാനത്ത് ശാസ്ത്രവിശ്വാസം ഉണ്ടാക്കിക്കൊടുക്കണമെങ്കിൽ അയാൾ രാഷ്ട്രീയം ഉപേക്ഷിച്ച് കുറേ നാളെങ്കിലും മനസ്സിരുത്തി ശാസ്ത്രം പഠിക്കാൻ മെനക്കെടേണ്ടിവരും. അതുകൊണ്ട് സ്വപ്നത്തിൽ സംസാരിക്കുന്നവരെപ്പോലെ രാഷ്ട്രീയം പറയാതെ ഗലീലിയോയുടെ കാലം മുതൽ സ്ററീഫൻ ഹാക്കിംഗ്സിന്റെ കാലം വരെ മനുഷ്യൻ വളർത്തിയെടുത്ത ശാസ്ത്രത്തിനനുസൃതമായി വരുന്ന ഒരു ശാസ്ത്രഭാഷ പറയാൻ വിരുതുള്ളവർ ഉണ്ടെങ്കിൽ അവർ നമുക്ക് വഴികാട്ടേണ്ടിയിരിക്കുന്നു. ഇപ്പോൾ ശാസ്ത്രവിഭാഗത്തിന്റെ തലവന്മാരായിട്ടിരിക്കുന്നവർക്കുപോലും മൗലികമായിട്ടുള്ള ഏതെങ്കിലും ശാസ്ത്രസമസ്യയെ മുമ്പോട്ടുവച്ച് അതിനെ നേരിടാനുള്ള ഒരു പുതിയ ശാസ്ത്ര സംഭാവന ലോകത്തിനു നൽകാൻ കഴിയുന്നില്ല. അതിനു പ്രാപ്തരായ ഒന്നുരണ്ടുപേർ അമേരിക്കൻ പൗരത്വം സ്വീകരിച്ച് നോബൽ പ്രൈസ് വാങ്ങുകയാണ് ചെയ്തത്. എങ്ങനെയെങ്കിലും തട്ടിയും മുട്ടിയും എം.എസ്.സി വരെയെങ്കിലും എത്തിയിട്ട് പരീക്ഷ എഴുതാൻ കഴിയാതെ അടുത്തുള്ള പാരലൽ കോളേജിൽ അദ്ധ്യാപകരായി പോയി വിദ്യാർത്ഥികളെ ചതിക്കുന്ന "ശാസ്ത്രജ്ഞൻ"മാരാണ് ഇപ്പോഴുള്ളത്.

(തുടരും)

### വിദ്യാഭ്യാസമന്ത്രി...

7 -ാം പേജിൽനിന്നും തുടർച്ച

വാക്ചാതുരിയും വിനയവുമുള്ള മുഹമ്മദ് ബഷീറിന് സർവകലാശാലകളുടെ കഴുത്തിൽ ക്കയറി കാലിട്ടു പിണച്ചിരുന്നു കാര്യം കാണുന്ന ആൾരൂപങ്ങളെക്കുറിച്ച് ഒട്ടും അറിവില്ലെന്നാണോ ജനങ്ങൾ ധരിക്കേണ്ടത്? അതുകൊണ്ട് മിസ്ററർ ബഷീർ, പ്ളീസ് സ്ററാൻഡ് അപ്പ്.

ഏകീകൃത നിയമം വരാൻ ഇനിയും സമയമെടുക്കുമെങ്കിൽ, അല്ലെങ്കിൽ ആ നിയമം വരികയേ ഇല്ലെങ്കിൽ, പുതിയ അംഗങ്ങളെ നോമിനേററു ചെയ്ത് തല്ക്കാലമൊരു സിൻഡിക്കേററുണ്ടാക്കണം. നോമിനേഷനിലൂടെയെങ്കിലും സെനററും ഉണ്ടാക്കണം. സിൻഡിക്കേററിന്റെ പ്രവർത്തനം സെനററിന്റെ നിയന്ത്രണത്തിൽ കൊണ്ടുവരികയും വേണം.

ഉന്നതവിദ്യാഭ്യാസ മേഖലയുടെ പുരോഗതിക്കു സംഭാവന നല്കാൻ കഴിയുന്നവരെ മാത്രം സിൻഡിക്കേററിലും സെനററിലും ഉൾപ്പെടുത്താനും ശ്രദ്ധിക്കണം.

അല്ലാതെ ഇപ്പോഴത്തെ അരയ്ക്കാൽ സിൻഡിക്കേററിനെ നീണാൾ വച്ചുവാഴിക്കാനാണു പോകുന്നതെങ്കിൽ ചരിത്രത്തിൽ മുഹമ്മദ് ബഷീറിന്റെ സ്ഥാനം അപമാനകരമായിരിക്കുകയേയുള്ളൂ.



**മു**ന്നോട്ടു കുതിക്കുന്ന ഖസാക്കിൻെറ സാമൂഹ്യജീവിതത്തിൽ പങ്കുചേരാതെ അന്യനായി നില്ക്കുകയാണ് രവി. ഏകാദ്ധ്യാപക വിദ്യാലയത്തിൻെറ വിദ്യാസമ്പന്നനും ചെറുപ്പക്കാരനുമായ അദ്ധ്യാപകനെന്ന നിലയ്ക്ക് രവിക്ക് ഈ സാമൂഹ്യവിപ്ളവത്തിൻെറ നേതൃത്വം ഏറ്റെടുക്കാമായിരുന്നു.

കെ.എം. നരേന്ദ്രൻ

*രവി ആ ഏകാദ്ധ്യാപക വിദ്യാലയത്തിലെ അദ്ധ്യാപകനായി ഖസാക്കിൽത്തന്നെ ഉണ്ടായിരുന്നെങ്കിൽ അദ്ധ്യാപക സംഘടനയിലേക്കൊക്കെ കൊണ്ടുവന്ന് പാലക്കാട്ടെ ഒരു നേതാവാക്കി മാററാമായിരുന്നു. എന്തുചെയ്യാൻ, അവൻ പാമ്പിൻെറ വായിൽ കാലുവച്ചുകൊടുത്തില്ലേ? അവൻെറ അധഃപതനത്തിനും വർഗ്ഗബോധമില്ലായ്മയ്ക്കുമെല്ലാം കാരണം ആ ചിററമ്മയാണ്.*

★ ★ ★

**ഐ**.പി.എസ് ഉദ്യോഗസ്ഥയായ എനിക്കു പോലും യൂണിഫോറമില്ലാതെ പൊലീസ് സ്റേറഷനിൽ ധൈര്യപൂർവ്വം കടന്നുചെല്ലാനാവാത്ത അവസ്ഥയാണ്.

ശ്രീലേഖ ഐ.പി.എസ്

*'ഓർമ്മക്കുറിപ്പുകൾ' എഴുതാറായോ?*

★ ★ ★

**ജ**നകീയ പ്രക്ഷോഭങ്ങൾക്കു പൂർണ്ണ സഹകരണം കിട്ടുമോ എന്നതിനുള്ള ഒരു ടെസ്ററ് കേസ് ആയിരുന്നു ട്രാൻസ്പോർട്ട്



സമരം.

വി.എസ്. അച്യുതാനന്ദൻ

*ഇനി വൻകിട ടെസ്ററ് കേസുകളൊന്നും നടത്തണ്ട. രണ്ടുകൊല്ലം കഴിഞ്ഞ് മുഖ്യമന്ത്രിയാവേണ്ടതാണ്.*

**ഉ**മ്മൻചാണ്ടിയുടെ രാജിയെത്തുടർന്ന് കേരളത്തിലെ കോൺഗ്രസ്സ്-ഐക്കുള്ളിൽ മൂർച്ഛരിച്ചിട്ടുള്ള കരുണാകരൻ-ആൻറണി ഗ്രൂപ്പു വഴക്കുകൾ സോണിയാഗാന്ധി താത്പര്യപൂർവ്വം നോക്കിക്കാണുന്നു. ഇതുസംബന്ധിച്ച സകല വിവരങ്ങളും ശേഖരിച്ചു നല്കാൻ സോണിയ തൻെറ സ്ററാഫിനോടു നിർദ്ദേശിക്കുകയാണ്.

വാർത്ത

*അത് വല്ല ഇററാലിയൻ ടി.വി കമ്പനിക്കാർ ഉണ്ടാക്കുന്ന ഡോക്കുമെൻററിക്ക് സ്ക്രിപ്ററ് എഴുതാനായിരിക്കും.*

**ആ**ൻറണി ഗ്രൂപ്പ് പുതിയ സംഭവവികാസങ്ങൾ ചർച്ചചെയ്യാൻ വിളിച്ചുചേർത്ത യോഗങ്ങളിലൊന്നിലേക്കും സുധീരനേയോ ചെറിയാൻ ഫിലിപ്പിനേയോ ക്ഷണിച്ചിരുന്നില്ല.

വാർത്ത

*സുധീരൻ മൂല്യങ്ങളുടെ വക്താവായി എങ്ങനെയെങ്കിലും അങ്ങ് രക്ഷപ്പെടും. ദേശീയ നേതാവായ ചെറിയാൻ ഫിലിപ്പിനെക്കുറിച്ചു പേടിക്കാനുമില്ല. 'സ്ത്രീധനനിരോധന പാർട്ടി' എന്ന പേരിൽ ചെറിയാൻ ഒരു അഖിലേന്ത്യാ പാർട്ടി ഉണ്ടാക്കിയിട്ടുമുണ്ടല്ലോ.*

★ ★ ★

**മൂ**ന്നുകൊല്ലം ധനകാര്യമന്ത്രിയായിരുന്ന ഞാൻ സംതൃപ്തിയോടെയാണ് അധികാരം വിടുന്നത്.

ഉമ്മൻചാണ്ടി

*അതു ശരി, ഭാര്യയും മക്കളുമൊക്കെ എന്തു പറയുന്നു?*

★ ★ ★

**ച**ങ്ങമ്പുഴ കൃഷ്ണപിള്ള ജീവിതം കവിതയിൽ പകർത്തിയ കവിയാണ്.

മന്ത്രി. ടി.എം. ജേക്കബ്

*എങ്കിൽ സെക്രട്ടേറിയററ് വളപ്പിൽ രമണനൊരു പ്രതിമയുണ്ടാക്ക്.*

★ ★ ★

**ധ**നകാര്യ വകുപ്പ് ഞാൻ ഏറ്റെടുക്കുന്ന പ്രശ്നമേ ഉദിക്കുന്നില്ല. ആ വകുപ്പ് ഞാൻ വിട്ടുപോന്നിട്ട് എത്രയോ കാലമായി. ഇനി അങ്ങോട്ടു തിരിച്ചുപോകില്ല.

മന്ത്രി കെ.എം. മാണി

*കുഞ്ഞുമാണിക്കിനി എന്തിനാ ധനം?*

★ ★ ★

**ഓ**, ചീനയിൽ പത്തുദിവസമുണ്ടായിരുന്നു. അവിടെ ഭയങ്കര ഡവലപ്മെൻറല്ലേ?

ഇ.കെ. നായനാർ

*നായനാർ ചൈനീസ് ഭാഷ പഠിച്ചുകാണും.*

★ ★ ★

**ഞാ**നും ഉമ്മൻചാണ്ടിയും ജ്യേഷ്ഠാ



നുജന്മാരെപ്പോലെയാണ്.

മുഖ്യമന്ത്രി കെ. കരുണാകരൻ

*എന്നിട്ടെന്താ മുരളീധരനും പത്മജയും ഉമ്മൻചാണ്ടിയെ ചെറിയച്ഛാ എന്നു വിളിക്കാത്തത്?*

★ ★ ★

**മു**മ്പ് ആരെല്ലാം എന്തൊക്കെ പറഞ്ഞിട്ടുണ്ടെന്നും ചെയ്തിട്ടുണ്ടെന്നും പറയാൻ തുടങ്ങിയാൽ ഇവിടംകൊണ്ടു തീരുകയില്ല. അതെല്ലാം ഞാൻ പറഞ്ഞാൽ ധാരാളം പറയേണ്ടിവരും. അതെല്ലാം അടഞ്ഞ അദ്ധ്യായങ്ങളായിരുന്നുവെന്നാണ് ഞാൻ വിചാരിച്ചത്. ആൻറണിക്കെന്നോടു പകയില്ലെന്നായിരുന്നു എൻെറ ധാരണ. അതു ശരിയല്ലെന്ന് ഇപ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു.

വയലാർ രവി

*പറയണം. ആൻറണി മൗനത്തിൻെറ തോട് എങ്ങനെയൊക്കെയാണു പൊട്ടിക്കുന്നതെന്നറിയട്ടെ. വിടരുത്.*

★ ★ ★

**തി**രഞ്ഞെടുപ്പു പരിഷ്കരണ ബില്ലിനെപ്പററിയുള്ള എൻെറ പ്രസ്താവനയിൽ അവാസ്തവങ്ങൾ ഉണ്ടെന്നുള്ള സി.പി.എം സംസ്ഥാന സെക്രട്ടറി ഇ.കെ. നായനാരുടെ പ്രസ്താവന ശരിയല്ല.

പി.കെ. വാസുദേവൻനായർ

*പി.കെ.വി, നായനാർ ഇന്നേവരെ ശരിയല്ലാത്ത ഒരു കാര്യവും പറഞ്ഞിട്ടില്ല എന്ന സത്യം മറക്കരുത്. അങ്ങനെ പി.കെ.വിക്കു തോന്നുന്നുണ്ടെങ്കിൽ അത് ബൂർഷ്വാ പത്രങ്ങളുടെ സൃഷ്ടിയാണ്.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Pu_lications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.